


ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in



# ആർഷനാദം

വേദാർത്ഥനിരൂപണം

By

ടി. നാരായണൻ നമ്പ്യാർ എം. ഏ., ബി. എൽ.

digitized by www.sreyas.in

# ആമുഖം

ഈ ഗ്രന്ഥം മഹാജനങ്ങളുടെമുമ്പാകെ അവതരിപ്പിക്കുന്നതി ന്നു് ഒരു ഉദ്ദേശ്യം മാത്രമേയുള്ളു. അതു് സാഹിത്യകാരനാകുകയ ല്ല. ലോകത്തിലെ ഏററവും പൌരാണികമായ സാഹിത്യം എ ന്ന നിലക്കു് വേദസംഹിത എല്ലാവക്കും ആദരണീയമാണ്; ഹൈ ന്ദവധമ്മസവ്വസ്വത്തിൻെറ ഉറവിടമെന്ന നിലക്കു് ഇതു ഹിന്ദു ക്കറംക്കു് ആരാധ്യവുമാണു്. അങ്ങിനെയുള്ള ഒരു സാഹിത്യത്തെ ക്കുറിച്ചു് മലയാളഭാഷയിൽ ഗ്രന്ഥങ്ങറം വിരളങ്ങളാണെന്നുള്ളതു് ഒരപരാധമാണു്. മഹാകവി വള്ളത്തോളിൻെറ മഹാപ്രയത്നഫല മായുണ്ടായ വിവത്തനമല്ലാതെ വേറെ ഗ്രന്ഥം വേദത്തെപ്പററി മല യാളഭാഷയിലുള്ളതായി ഞാനറിയില്ല. ആ വിവത്തനം കേവലം സായനഭാഷ്യത്തെമാത്രം ആശ്രയിച്ചതാകയാൽ യാജ്ഞികമനോഭാ വം കൈവെടിഞ്ഞ ഈ കാലത്തു് ആ വിവത്തനത്തിൽ അഭിരുചി കാണിക്കുന്നവർ ചുരുങ്ങും. ആ വിവത്തനത്തിൻെറ ഒന്നാം വാല്യം പ്രസിദ്ധപ്പെടുത്തിയപ്പോറം പ്രസിദ്ധസാഹിത്യകാരനായ ജോസ ഫു് മുണ്ടശ്ശേരി ''ഇതാണോ ഹിന്ദുക്കറം ഇത്രയെല്ലാം പാവനമായി കരുതുന്ന വേദം'' എന്നു ചോദിച്ചിരുന്നു. വേദത്തിൻെറ യഥാത്ഥ മഹിമ പ്രകാശിപ്പിക്കുന്ന ഒരു ഗ്രന്ഥം അത്യാവശ്യമാണെന്നു് എനി ക്കു് തോന്നി. ആരും ഒന്നും എഴുതാത്തതുകൊണ്ടു് എനിക്കറിയും പോലെ ഞാനൊന്നു് എഴുതിയെന്നേയുള്ളു. ഉദ്ദേശ്യം ഏററവും അപൂ ണ്ണമായിട്ടുകൂടി നിവ്വഹിപ്പാൻ ഈ ഗ്രന്ഥത്തിനു് കഴിവില്ല. വേറെ പ്രാപ്തനായ ആരെയെങ്കിലും പ്രോത്സാഹിപ്പിക്കുവാൻ ഇതിന്നു് ക ഴിയുമെങ്കിൽ ഞാൻ കൃതാത്ഥനായി. കൃത്യാന്തരങ്ങറംക്കിടയിൽ ഇതെങ്കിലും സാധിച്ചതു് ഈശ്വരാനുഗ്രഹംകൊണ്ടു മാത്രമാണു്. ഗായത്രീമന്ത്രത്തിൻെറ വ്യാഖ്യാനത്തിൽ താന്ത്രികമായ ഒരത്ഥമുള്ള തു് ഞാൻ ചേത്തിട്ടില്ല. അതു് ഞാനെഴുതുന്ന മറെറാരു ഗ്രന്ഥത്തിൽ ചേക്കുന്നതാണു്. ഈ ഗ്രന്ഥത്തിൽ വിവാദപരമായ ചിലതൊക്കെ യുണ്ടു്. ഞാൻ നിശിതവിമശനങ്ങളെ പ്രതീക്ഷിക്കുന്നുമുണ്ടു്.



digitized by www.sreyas.in

ഈ ഗ്രന്ഥം ഞാൻ എഴുതിയെന്നേയുള്ളൂ. ഇതു് അച്ചടിപ്പിക്കുവാൻ എന്നെ പ്രോത്സാഹിപ്പിക്കുന്നതും അച്ചടിയെ സംബന്ധിച്ച മുഴുവൻ ഉത്തരവാദിത്വവും വഹിക്കുന്നതും എന്റെ പ്രിയസുഹൃത്ത് ശ്രീ. പി. ആർ. നായരാണ്. ശ്രീ. നായരോട് എത്ര നന്ദി പറഞ്ഞാലും മതിയാകുകയില്ല. ഉദ്ദേശ്യത്തോടുള്ള അനുഭാവവും എന്നോടുള്ള സ്നേഹവും മാത്രമാണ് അദ്ദേഹത്തിന്ന് പ്രേരകമായിട്ടുള്ളത്.

ഈ ഗ്രന്ഥം വിററുകിട്ടുന്ന പണത്തിൽനിന്ന് അച്ചടിച്ചിലവും വില്ക്കുന്നവരുടെ കമ്മീഷനും കഴിച്ച് ബാക്കിയുണ്ടാവുന്ന മുഴുവൻ സംഖ്യയും അഞ്ചാടിപ്പുറം തളിക്ഷേത്രത്തിന്ന് എന്റെ വിനയപൂർവ്വമുള്ള പ്രാഭൃതമാണ്.

തലശ്ശേരി
30–9–73

ടി. നാരായണൻ നമ്പ്യാർ





digitized by www.sreyas.in

# അവതാരിക.

ചരിത്രം വസ്തുനിഷ്ഠമായ കഥനമാണ്. അതു് പക്ഷപാത പരമോ സോദ്ദേശ്യമോ ആയാൽ എന്തൊക്കെ വൈകൃതങ്ങളാണു ണ്ടാവുക! കാലദേശങ്ങളുടെ മര്യാദപോലും ലംഘിക്കുന്ന ചില ചരിത്രകാരന്മാരുണ്ട്. അവർ സ്വമതസ്ഥാപനത്തിൽ അത്യന്തം വ്യഗ്രരായി കാണപ്പെടുന്നു. ആവശ്യം പോലെ ചരിത്രം മാററി എഴുതാനും വളച്ചൊടിക്കാനും ഇടയാകുന്നതതുകൊണ്ടുതന്നെയാണ്. ഭാരതത്തിലെ ആര്യദ്രാവിഡമുന്നേററങ്ങളുടെ കഥ ഇതിന്നുദാഹര ണമാകുന്നു.

ആര്യന്മാരെന്നൊരു കൂട്ടർ ഇവിടെ വന്നിട്ടുണ്ടോ? അവരും ദ്രാവിഡരും തമ്മിലുള്ള അന്തരമെന്ത്? പൂർവ്വചരിത്രം വസ്തുനിഷ്ഠ മായി പഠിക്കാൻ സഹായിക്കുന്ന ഗ്രന്ഥങ്ങളേവ? ഈ നാടിന്റെ സംസ്കാരവും സമ്പത്തും ഏതു നിലവാരത്തിലായിരുന്നു? ഏവം വിധമായ ചോദ്യങ്ങൾക്ക് ശരിയായ ഉത്തരം കിട്ടുവാൻ പ്രാമാ ണികരായ ചരിത്രകാരന്മാരെയാണ് നാം ആശ്രയിക്കാറുള്ളത്. അവരിൽ പലരും വിദേശികളാണ്. വ്യവസായത്തിനും വാണി ജ്യത്തിനും മാത്രമായി ഊരുചുററി വന്ന ഏതാനും ഭിക്ഷാടകന്മാ രുടെ നിഴല്പാടിൽ വളൎന്നവരാണ്. ക്രിസ്തുമതപ്രചാരമായിരുന്നു അവരുടെ മറെറാരു ലക്ഷ്യം. അക്കൂട്ടരുടെ ഗവേഷണപരിശ്രമ ങ്ങൾ നിസ്സാരമല്ലെങ്കിലും, നിഗമനങ്ങൾ ആദ്യന്തം അസ്വതന്ത്രമോ അവിഹിതമോ ആയിരുന്നു. ഇതൊരു സ്വാഭാവിക പരിണാമമെ ന്നു വേണമെങ്കിൽ സമാധാനിക്കയും ചെയ്യാം. എന്നാൽ ഏതദ്ദേ ശീയൎക്കിടയിൽ ആ അഭിപ്രായങ്ങൾക്കുണ്ടായ മതിപ്പും സ്ഥിരീക രണവും ചിലരുടെ രക്ത–മാംസ–മജ്ജാദികളെപ്പോലും സ്വാധീനി ച്ചിട്ടുള്ളത് വിസ്മയാവഹമെന്നേ പറയേണ്ടു.

ഈ പശ്ചാത്തലത്തിലാണ്, ആധുനികവിദ്യാഭ്യാസം സി-



digitized by www.sreyas.in

ഡിച്ചവരും സ്വദേശാഭിമാനികളുമായ ഏതാനും പണ്ഡിതന്മാർ ഭാരതത്തിന്റെ ഇരുളടഞ്ഞ മേഖലകളിലേയ്ക്കു കണ്ണോടിച്ചത്. അവർ കണ്ടെത്തിയ സത്യങ്ങൾ, പാശ്ചാത്യന്റെ കൃത്രിമസത്യവുമായി രഞ്ജിക്കാതെ പോയി! തന്മൂലം സ്വന്തം നാട്ടുകാർക്കിടയിൽപ്പോലും അവ പ്രതിഫലിപ്പിക്കാനാവാതെ അവരിൽ പലരും നെടുവീർപ്പിട്ടു് പിൻവാങ്ങുകയാണുണ്ടായത്. ശ്രീ അരവിന്ദഘോഷ്, സ്വാമി ദയാനന്ദസരസ്വതി മുതലായവർ വൈദികസത്യം സ്ഥാപിക്കാൻ ചെയ്ത നിസ്തുലയത്നങ്ങൾ വളരെ കുറച്ചുപേരെയെങ്കിലും സ്വാഭിപ്രായധീരരാക്കിയെന്നു നമുക്കാശ്വസിക്കാം.

ഇതിന്റെ ഫലമായി ചിരന്തനസത്യങ്ങൾ വീണ്ടും വെളിച്ചം കണ്ടുതുടങ്ങിയിരിക്കുന്നു. അവയെപ്പററി ഊന്നിപ്പറയുന്ന ഗ്രന്ഥങ്ങളിലൊന്നാണ് ശ്രീ. ടി. നാരായണൻ നമ്പ്യാരുടെ ''ആഷ്നാദം''. ഇത് ഗവേഷണശാഖയിൽ ഉന്നതനിലവാരം പുലർത്തുന്ന മലയാളത്തിലെ ആദ്യത്തെ വേദചരിത്രമാണെന്നും പ്രത്യേകം പറയേണ്ടിയിരിക്കുന്നു.

വേദങ്ങളാണ് നമ്മുടെ സാംസ്കാരികഖനികൾ, അനന്തകോടി രത്നങ്ങളുടെ പുരാതനഭണ്ഡാഗാരങ്ങൾ! അവയിൽ ഋഗ്വേദം നമ്മുടെ സഞ്ചിതനിക്ഷേപമാണ്. രത്നങ്ങളിൽ ചിലതെടുത്ത് ശാണോല്ലേഖം ചെയ്തു വിലയിരുത്തുകയാണിവിടെ ചെയ്തിരിക്കുന്നത്. ഈ വക ഭഗീരഥശ്രമങ്ങളിലേർപ്പെടാനുള്ള ആവേശം തന്നെ വ്യക്തിജീവിതത്തിന്റെ സ്വാർജ്ജിതമല്ലെന്നാണ് എന്റെ അഭിപ്രായം. ദീർഘകാലമായി ഒരു ജനത ആഗ്രഹിച്ചതേതോ അത് ഉചിതമായി നിർവ്വഹിക്കുവാനുള്ള പ്രകൃതിപ്രേരണ തത്കർത്താവിൽ സ്വയം സമാഹൃതവും പ്രസ്ഫുടവുമാകുന്നു. ആധുനികഭാരതത്തിന്റെ ഒരാവശ്യം ശ്രീ. നമ്പ്യാരിലൂടെ നിർവ്യൂഢമാകുന്നുണ്ടെങ്കിൽ നമുക്കും ചാരിതാർത്ഥ്യത്തിന്നവകാശമുണ്ട്.

Comparative Religion എന്ന പുസ്തകം (Pelican Series) രചിച്ച അമേരിക്കക്കാരൻ പാതിരി പറഞ്ഞ ഒരു സംഗതി എനിക്കോർമ്മവരുന്നു. ''ഇന്ത്യയിലെ ജനങ്ങൾ നമ്മെ(പാശ്ചാത്യർ)പ്പററി എന്തൊക്കെപ്പറഞ്ഞാലും, അവരുടെ വിസ്മൃതങ്ങളായ വേദശാസ്ത്രങ്ങൾക്ക് പുതിയ കാഴ്ചപ്പാടുണ്ടാക്കിക്കൊടുത്തത് നമ്മളാണ്. ഇതിന്നവർ നമ്മോടു കടപ്പെട്ടിരിക്കുന്നു.'' ഈ അഭിപ്രായം മുഖവിലക്കു സ്വീകരിച്ചാൽത്തന്നെയും ഭാരതസംസ്കാരത്തേയും ചരിത്രത്തേ



digitized by www.sreyas.in

യും സംബന്ധിക്കുന്ന അവരുടെ തെററിദ്ധാരണകരം ശരിവച്ചുകൊള്ളണമെന്നില്ല. പക്ഷേ, നമ്മുടെ സഹോദരന്മാർ ആകപ്പാടെ അടിപതറിയ മട്ടാണുള്ളത്.

വേദങ്ങളെക്കുറിച്ചുള്ള അജ്ഞതയാണിതിനു കാരണം. അവ ആരുണ്ടാക്കി, എന്തിനുണ്ടാക്കി എന്നറിയുന്നതിലേറെ അവയിൽ എന്തുണ്ടെന്നറിയുകയാണാവശ്യം. ഇതൊരു ക്ഷിപ്രസാധ്യമായ സംഗതിയല്ല. അവയിലെ ഭാഷ–വൈദികസംസ്കൃതം–ശരിയായി പഠിക്കണം. അർത്ഥബോധത്തിനുതകുന്ന സങ്കേതങ്ങരം ഗ്രഹിക്കണം. വ്യാഖ്യാതാക്കളുടെ അഭിപ്രായങ്ങരം സന്തുലനം ചെയ്യണം. ഇതിനൊക്കെ ആരാണു മെനക്കെടുക!

വേദങ്ങരം സാഹിത്യകൃതികളല്ല. അവയിൽ ചമത്കാരിത കാണുന്നുണ്ടെങ്കിൽ അതൊരു ഭവ്യതയായി കരുതിയാൽ മതി. സാഹിത്യപരമായി മാത്രം അവയെ വ്യാഖ്യാനിക്കുന്നതും വിവർത്തനം ചെയ്യുന്നതും നിഷിദ്ധമാണ്. പലരും ഇതറിഞ്ഞിട്ടില്ലെന്നു തോന്നുന്നു. മഹാകവി വള്ളത്തോളിൻെറ വിവർത്തനംപോലും വേദാർത്ഥഗ്രഹണത്തിൽ പാകപ്പിഴ പററിയ കൃതിയാണെന്നു് ഖേദപൂർവ്വം പറയേണ്ടിവരുന്നു. അധ്യാത്മം, അധിദൈവം, അധിയജ്ഞം എന്ന മൂന്നുപാധികളിലൂടെ വേദമന്ത്രങ്ങളിൽ പലതും വ്യാഖ്യാനിക്കേണ്ടിവരും. പില്ക്കാലത്തുണ്ടായ ശാസ്ത്രങ്ങളുടേയും പുരാണാദികളുടേയും ബീജാവാപം വേദങ്ങളിൽ കാണാം. എത്രയോ നിഗൂഢതത്ത്വങ്ങരം മന്ത്രഭാഗങ്ങളിലുണ്ട്! അവസ്സു് ഭാഷ്യകാരന്മാർ കൊടുക്കുന്ന വ്യാഖ്യാനങ്ങരം മേല്പറഞ്ഞ അടിസ്ഥാനങ്ങളിൽ ഏതെങ്കിലും ഒന്നിനെ ആശ്രയിച്ചാകുമെന്നല്ലാതെ ഒന്നും പൂർണ്ണമല്ല. വേദാർത്ഥബോധത്തിന് ഒരു പ്രത്യേക പദ്ധതിയോ സുകരമായ ക്രമമോ ഇല്ലെന്നുള്ളതു് തികച്ചും ക്ലേശകരമായ വസ്തുതയാണ്. ഒരേ മന്ത്രംതന്നെ പലരും പല തരത്തിലാണ് വ്യാഖ്യാനിച്ചിരിക്കുന്നതെന്നു കാണുമ്പോരം ഇതു തികച്ചും ബോധ്യമാകും.

ഇതു കാരണം വേദാർത്ഥം വളച്ചൊടിക്കാൻ പ്രയാസമില്ല. യാജ്ഞികന്മാരുടെ സ്വതന്ത്രസങ്കല്പങ്ങളെ മററുള്ളവർ വിപരീതമായി കാണുന്നതിൻെറ രഹസ്യവും മറെറാന്നാവാനിടയില്ല.

ഈ വിഷയങ്ങരം നല്ലവണ്ണം മനസ്സിലാക്കിയും യുക്തിവിചാരം ചെയ്തും തയ്യാറാക്കിയ ഒരു പ്രവേശകഗ്രന്ഥമാണ് ശ്രീ. നാരായണൻ നമ്പ്യാരുടേത്. ഇതു് ഗവേഷകന്മാക്കും വേദാർത്ഥജിജ്ഞാസുകരംക്കും നിതരാം പ്രയോജനപ്പെടുമെന്നാണ് എൻെറ ദൃഢമായ വിശ്വാസം.



digitized by www.sreyas.in

ഒരുകാലത്തു് ബ്രാഹ്മണർ കയ്യടക്കിവച്ചിരുന്ന ഋഗ്വേദാദി കൃതികൾ ഇന്നു് അബ്രാഹ്മണർക്കുകൂടി വായിക്കാമെന്നു വന്നിരിക്കുന്നു. എങ്കിലും ''വിപ്രൻ'' മാത്രമേ വേദാധികാരിയാവൂ; ''ധീരൻ'' മാത്രമേ അതു് വിവേചിപ്പാൻ ശക്തനാകൂ. വിപ്രനും ധീരനുമാണു് ഇതിന്റെ നിർമ്മാതാവെന്നു് ഈ ഗ്രന്ഥം ഉച്ചൈസ്തരം ഉദ്ഘോഷിക്കുന്നുണ്ടു്.

പരമഭട്ടാരശ്രീ ചട്ടമ്പിസ്വാമി തിരുവടികളുടെ ''വേദാധികാരനിരൂപണ''മാണു് ഭാഗികമായെങ്കിലും ഈദൃശമായി മലയാളത്തിൽ വന്നിട്ടുള്ള ഏക ഗ്രന്ഥം. നാലപ്പാടന്റെ ''ആർഷജ്ഞാന''വും, ശ്രീ. വി. പനോളിയുടെ ''ആർഷസന്ദേശ''വും പൊതുവിൽ വേദാദിഗ്രന്ഥങ്ങളുടെ അന്വാഖ്യാനം മാത്രമാണു്. ''ആർഷനാദ''മാകട്ടെ, ആദ്യന്തം വൈദികസാഹിത്യമണ്ഡലത്തിൽ പ്രതിധ്വനിക്കുകയാണു്. ഇത്തരം ഒരു സമ്പൂർണ്ണകൃതി മലയാളത്തിൽ ഇതാദ്യമാണെന്നുകൂടി സ്മരിക്കേണ്ടതുണ്ടു്.

ഈ പുസ്തകം രചിക്കുന്നതിൽ ശ്രീ. നമ്പ്യാർ വളരെക്കാലം വ്യാപൃതനായിട്ടുണ്ടു്. അഭിഭാഷകന്റെ സമാഹരണപാടവവും ന്യായാധിപന്റെ വിധിനിർണ്ണയവും ഇതിലെ ആധികാരികപ്രസ്താവങ്ങളിൽ സുവ്യക്തമാണു്. ഉദ്ധാരണങ്ങൾ സുലഭമാണു്. താൻ അവലംബമാക്കിയ പുസ്തകങ്ങളുടെ നീണ്ടപട്ടിക (Bibliography) അനുബന്ധത്തിൽ കാണുന്നവർക്കിതു ബോദ്ധ്യമാകും. മാത്രമല്ല, ആ വക ഗ്രന്ഥങ്ങൾ പരിചയപ്പെടാനും ജിജ്ഞാസുക്കൾക്കു് സ്വയം പരിശോധിക്കാനും അതു സഹായകമാകുകയും ചെയ്യും.

1968വരെ, ഒരു വലിയ വക്കീലായി മാത്രം എനിക്കറിയാൻ കഴിഞ്ഞിട്ടുള്ള ആളാണു് ശ്രീ. നമ്പ്യാർ. അദ്ദേഹം മലബാറിലെ രാഷ്ട്രീയസാമൂഹ്യരംഗങ്ങളിൽ സജീവമായി പ്രവർത്തിച്ചിരുന്നുവെന്നും മറ്റുമറിഞ്ഞതോടെ ''വക്കീൽ രാഷ്ട്രീയ''ത്തിൽക്കവിഞ്ഞൊന്നും ശ്രീ. നമ്പ്യാരിലുണ്ടെന്നു് ഞാൻ ധരിച്ചിരുന്നില്ല. മലബാർ പ്രദേശ് ക്ഷേത്രസംരക്ഷണസമിതിയിൽ ഞങ്ങൾ ഒരേ രംഗത്തു് പ്രവർത്തിക്കേണ്ടിവന്നപ്പോഴാണു് അദ്ദേഹത്തിന്റെ അത്ഭുതകരമായ പ്രതിഭയും പാണ്ഡിത്യവും ആസ്തികൃബുദ്ധിയും എന്നെ ആകർഷിച്ചതു്. ഒരു ത്രിഭാഷാകോവിദനായ പണ്ഡിതനു ഇത്തരം ചരിത്രവിഷയങ്ങളിൽ താല്പര്യവും ഗവേഷണകർമ്മത്തിൽ നിശിതനിഷ്ഠയും സംഗതമായതുതന്നെ മഹാഭാഗ്യമാണു്. അദ്ദേഹത്തിന്റെ പക്കൽ കുന്നപ്പെട്ട ഒട്ടേറെ ഏടുകളുള്ളവയിൽ ഒരെണ്ണം സ്നേഹബുദ്ധ്യാ



digitized by www.sreyas.in

എൻെറ പക്കൽ തരികയും അച്ചിട്ടവിച്ച പുസ്തകമാക്കണമെന്നു് സസ്നേഹം ആവശ്യപ്പെടുകയും ചെയ്തു. പിത്രാദേശംപോലെ ശിരോധാര്യമായി അതു ഞാൻ സ്വീകരിച്ചതാണു്, ''ആർഷനാദ''ത്തിൻെറ ആവിർഭാവമെന്നുകൂടി പ്രസ്താവിച്ചുകൊള്ളട്ടെ.

ഈ പുസ്തകത്തിൻെറ അച്ചടിയിൽ ഒട്ടേറെ പോരായ്മകളുണ്ടു്. ഒന്നാമതു്, വിഷയബന്ധമില്ലാത്ത അച്ചടിക്കാരെ വേണ്ടത്ര നിയന്ത്രിക്കാൻ കഴിഞ്ഞിട്ടില്ല. മറെറാന്നു്, സംസ്കൃതഭാഷാപരിചയം കറവുള്ളവർക്കു് ഇതിലെ പദങ്ങളും പ്രയോഗങ്ങളും സുഗ്രഹമാവില്ല. മൂന്നാമത്തു് പ്രസ്സുകളിലെ അക്ഷരങ്ങളുടെ (പ്രത്യേകിച്ചും കൂട്ടക്ഷരങ്ങളുടെ) ദാരിദ്ര്യം മുഴച്ചുകാണാം. (അത്യാധുനിക കൃതികൾക്കു് ആവശ്യമില്ലാത്ത വർണ്ണമാല ഇത്തരം ഗ്രന്ഥങ്ങളുടെ അച്ചടിയിൽ വേണ്ടിവരുമല്ലൊ.) സർവ്വോപരി, ഇഴഞ്ഞുകയറിയ അച്ചുപിഴകളും നിർബാധം നിലനില്ക്കുന്നു. ഒരു ശുദ്ധിപത്രം വേണ്ടിവന്നതിൽ പ്രസാധകനു ഖേദമുണ്ടെങ്കിലും അനുവാചകർ അതുപയോഗപ്പെടുത്തണമെന്നപേക്ഷയുണ്ടു്.

പുനഃപ്രസാധനം വേണ്ടിവരുമ്പോൾ ഒന്നുകൂടി അടുക്കി ചിട്ടപ്പെടുത്തി ആവശ്യമുള്ള ഭേദഗതികൾ ചെയ്യാമെന്നുള്ള വിശ്വാസമേ ഇപ്പോഴുള്ളു. ശ്രീ. നമ്പ്യാരുടെ ''പാണ്ഡുലിപിപിശേഖരം'' ക്ലേശിച്ചുവായിച്ചു്, ഇത്രയും ഭംഗിപ്പെടുത്തിയ ''കാർത്തികാ പ്രസ്സു്'' ഭാരവാഹികളോടും അവക്കു് ഈ വിഷയത്തിലുള്ള അത്യാദരഭാവത്തോടും എനിക്കുള്ള കടപ്പാടു് ഈ അവസരത്തിൽ രേഖപ്പെടുത്തട്ടെ.

ശ്രീ. നാരായണൻ നമ്പ്യാരുടെ വിജ്ഞാനശേഖരത്തിൻെറ ഒരു ചെറിയ അംശം മാത്രമാണു് ഈ കൃതിയിലെ ഉള്ളടക്കം. അദ്ദേഹത്തിൻെറ മററു ഗ്രന്ഥങ്ങളും അചിരേണ പ്രകാശം കാണട്ടെയെന്നു നാമാശിക്കുക. അതിനു് സർവ്വേശ്വരൻ കഴിവും കാലവും പ്രദാനം ചെയ്യട്ടെ.

വർത്തമാനയുഗത്തിലെ നിശിതമായ പ്രത്യയശാസ്ത്രത്തിന്നു മുമ്പാകെ ഈ പ്രൗഢകൃതി അവതരിപ്പിക്കുവാൻ ഗ്രന്ഥകാരൻ നല്കിയ ആജ്ഞ സപ്രശ്രയം സ്വീകരിക്കുക മാത്രമേ ഞാൻ ചെയ്യുന്നുള്ളൂ. സഹൃദയരേ, ഈ ഉപഹാരം സ്നേഹപൂർവ്വം സ്വീകരിക്കുവിൻ!

സായീസദൻ,
തവനൂർ
26–10–73

എന്നു് സുഹൃജ്ജനവിധേയൻ
**പി. ആർ. നായർ M.A. B. Ed.**
ലക്ചറർ, റൂറൽ ഇൻസ്റ്റിററ്യൂട്ട്, തവനൂർ



digitized by www.sreyas.in

## സമർപ്പണം

ഈ ഗ്രന്ഥം വൈദികധർമ്മപ്രചരണാർത്ഥം അ
ശ്രാന്തം ആഗോളപര്യടനം നടത്തുന്ന
എന്റെ പരമഗുരു ജഗദ്ഗുരു
**ശ്രീമച്ചിന്മയാനന്ദസ്വാമികളുടെ**
തൃപ്പാദങ്ങളിൽ സാഷ്ടാംഗ
പ്രണാമസഹിതം
സമർപ്പിക്കുന്നു.

— ടി. നാരായണൻ നമ്പ്യാർ

digitized by www.sreyas.in

## BIBLIOGRAPHY


1. Rig Veda with Sayana Bhashya- by Max-Muller
2. What India Can Teach Us?- by Max-Muller
3. Rig Veda with Bhashya of Swami Dayananda Saraswathi
4. Yajur Veda- ,, ,, ,,
5. Yajur Veda- by Devi Chand
6. Sama Veda- ,,
7. Atharva Veda- by Vehitani
8. Introduction to Sayana Bhashya (Translation)
9. Brihaddevatha- By Mc: Donald
10. Thithireeya Samhitha- By K. V. Kanth
11. Call of the Vedas- A. C. Bose
12. Hyms to Mystic Fire- Shri Arabindo
13. On Vedas- ,,
14. The Destiny of the Veda In India-
15. Asya Varasya Hym- By Dr: C. Kunhan Raja
16. Rig Veda with Bhashya of Kapali Sastry
17. Age of the Rig Veda- By Narendra Nath
18. Rig Veda- Translated by H. H. Wilson
19. The Orion- B. G. Tilak
20. The Artic Home ,,
21. Praharana Panjika
22. Poorva Meemamsa in its Sources- by Dr: Ganganath Jha
23. Manu Smrithi
24. Meemamsa- by M. V. Tadony
25. Studies in the Tantra and Vedas- by Kapali Shastry
26. Indian Philosophy- by Dr: RadhaKrishnan
27. Sathiartha Prakash- by Swami Dayananda Saraswathi
28. Vedas Made Easy- by Durga Prasad
29. Ecclesia Daina- Bhoomananda Saraswathy
30. Nirukta with Durgacharya's Bhashya




digitized by www.sreyas.in

31. Nirukta– by Lakshmana Swaroop
32. Studies on Vedic Interpretation– by A. B. Parani
33. Vedic Glossory– A. B. Parani
34. Fountain Head of Religions– Genga Prasad
35. Poet Philosophers of Rig Veda– Dr: Kunhan Raja
36. Vedas– by Dr: Kunhan Raja
37. Aithareya Brahmana
38. Kousheethaki ,,
39. Thandya ,,
40. Sathapatha ,,
41. Gopatha ,,
(37–41: English Translations)
42. Rig Veda Translation– by Vallathol
43. Life of Swami Vivekananda– by Romain Rolland
44. Vrathya Kandom– by Dr: Sampoornanad





digitized by www.sreyas.in

വിഷയസൂചി





digitized by www.sreyas.in

digitized by www.sreyas.in

## ദയവായി തിരുത്തി വായിക്കുക.

| പേജ് | വരി | വായിക്കേണ്ടത് |
|---|---|---|
| 17 | 14 | വ്യാപിത്വാദി |
| 26 | 9 | എത്തുവാൻ |
| 29 | 20–21 | പര്യായങ്ങളായി |
| 31 | 15–16–35 | കുടുംബം |
| 33 | 30 | എന്ന അർത്ഥത്തിൽ |
| 36 | 10 | ഗൃത്സ |
| 38 | 16 | മകനായ |
| 46 | 16 | മേധാതിഥി |
| 51 | 14 | ഋഗ്വേദർഷിമാരിൽ |
| 55 | 23 | വ്യോമന് |
| 61 | 14 | സ്യൂഃ |
| 70 | 26 | യോനിരേഷ– |
| 71 | 22 | ഉപനിഷത്പരം |
| ,, | 25 | സൂക്തസ്യാന്ത്യേ |
| 72 | 5 | ഫലമശ്നുതേ |
| ,, | 7 | ഗായത്ര്യാന്തേ |
| 79 | 29 | സ്വഃ പദാശ്രയം |
| 96 | 13 | ക്കുകയാണ്, – |
| 112 | 9 | ബ്രാഹ്മണേഷു |
| ,, | 10 | വൈശ്യേഷു |
| 133 | 5 | വേദമെന്നും |
| 140 | 2 | ആധ്യാത്മിക– |
| 142 | 6 | സമർപ്പിക്കണം |
| 146 | 12 | സംബന്ധി– |
| ,, | 26 | നിന്ദ്യാവചാംസി |
| 152 | 2 | ധാർമ്മികാധഃപതനം |
| 156 | 36 | പ്രാബല്യം കൊണ്ട് ദേവന്മാരുടെ നാമങ്ങൾ മാറുകയും ഋഗ്വേദത്തിലെ ദേവതകൾ ശത്രുക്കളായിത്തീരുകയും ചെയ്തുവെന്നും വിചാരിക്കാൻ കാരണമുണ്ട്. |



digitized by www.sreyas.in

| | | |
|---|---|---|
| 160 | 5 | യജ്ഞസ്യ |
| 166 | 30 | Whether |
| 168 | 28 | tremble |
| 169 | 4 | അലംകരോതി |
| 170 | 12 | യത ആബഭ്രുവ |
| 180 | 7 | പ്രചോദനം |
| 181 | 16 | ചിന്മാത്ര |
| ,, | 17 | സ്വാനുഭൂത്യേക– |
| ,, | 19 | വ്യാഹൃതികളും |
| 182 | 19 | കല്യാണഭൂത– |
| 183 | 13 | ശക്തിയാണ് |
| 188 | 2 | ണെന്നുംകൂടി |
| 193 | 5 | ബഹു– |
| 195 | 27 | ബാഹു; ബാഹുഭ്യാം |
| 201 | 8 | പ്രാജനയത് |
| 202 | 7 | തദേവേന്ദ്രധനുഃ |

digitized by www.sreyas.in



പരമാത്മനേ നമഃ

# ആർഷനാദം

## അധ്യായം-I

!!ഓം സഹനാവവതു! സഹ നൌ ഭുനക്തു! സഹ വീര്യം
കരവാവഹൈ! തേജസ്വി നാവധീതമസ്തു!
മാ വിദ്വിഷാവഹൈ! ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ!!

യ ആത്മദാ ബലദാ യസ്യ വിശ്വ ഉപാസതേ
പ്രശിഷം യസ്യ ദേവാഃ യസ്യ ഛായാമൃതം യസ്യ
മൃത്യുഃ തസ്മൈ ദേവായ ഹവിഷാ വിധേമഃ

യാവനൊരുത്തൻ വിദ്യാവിജ്ഞാനപ്രദനാണൊ, യാവനൊരുത്തൻ ശരീരേന്ദ്രിയപ്രാണാത്മമനസ്സുകൾക്ക് പുഷ്ടി, ഉത്സാഹം, ദാർഢ്യം മുതലായവ പ്രദാനം ചെയ്യുന്നുവോ, യാവനൊരുത്തനെ എല്ലാ വിദ്വാന്മാരും ഉപാസിക്കുന്നുവോ, യാവനൊരുത്തന്റെ അനുശാസനത്തെ വിദ്വാന്മാരെല്ലാം മാനിക്കുന്നുവോ, യാവനൊരുത്തനെ ആശ്രയിക്കുന്നത് മോക്ഷസാധനമാകുന്നുവോ, യാവനൊരുത്തനെ ആശ്രയിക്കാതിരിക്കുന്നത് മരണമാകുന്നുവോ ആ പ്രജാപതിക്കായിക്കൊണ്ട് നമസ്കാരം.

യസ്മിന്നൃചഃ സാമയജൂംഷി യസ്മിൻ പ്രതിഷ്ഠിതാഃ
രഥനാഭാവിവാരാഃ യസ്മിംശ്ചിത്തം സർവ്വമോതം
പ്രജാനാം തന്മേമനഃ ശിവസംകല്പമസ്തു.

ഹേ കൃപാനിധിയായ ഭഗവാനേ, ഭഗവാനിൽ ഋക്കുകളും സാമങ്ങളും യജുസ്സുകളും മോക്ഷവിദ്യയും പ്രതിഷ്ഠിതങ്ങളാണ്; രഥനാഭിയിൽ അരങ്ങൾ എന്നപോലെ സർവ്വജീവന്മാരുടേയും ചിത്തം ഭവാനിൽ മണിഗണങ്ങൾ സൂത്രത്തിലെന്നപോലെ ചേർക്കപ്പെട്ടിരിക്കുന്നു. കല്യാണപ്രദനായ സർവ്വേശ്വര, എന്റെ മനസ്സ് കല്യാണപ്രിയമായി ഭവിക്കട്ടെ.

digitized by www.sreyas.in

യാവൽസ്ഥാസ്യന്തിഗിരയഃ
സരിതശ്ചമഹീതലേ
താവദൃഗ്വേദമഹിമാ
ലോകേഷുപ്രചരിഷ്യതി.

ഭൂമിയിൽ ഏതുകാലത്തോളം പർവ്വതങ്ങൾ നിലനില്ക്കുന്നുവോ, ഏതു കാലത്തോളം നദികൾ ഒഴുകുന്നുവോ, ആ കാലത്തോളം ഋഗ്വേദത്തിൻെറ മഹിമ ലോകങ്ങളിൽ പ്രചരിക്കുന്നതാണ്.

## വേദങ്ങൾ എന്നാലെന്ത്?

ഇത്ര മഹിമയുള്ള ഈ വേദങ്ങൾ എന്താണ്? മനുഷ്യസമുദായത്തിൻെറ ഏററവും പുരാതനമായ സാഹിത്യസമുച്ചയമാണ് വേദങ്ങളെന്ന് എല്ലാ പണ്ഡിതന്മാരും സമ്മതിച്ചിരിക്കുന്നു. ആർയ്യവംശത്തിലെ പൌരാണികന്മാരായ തത്വദർശികൾ ഭാവിപരമ്പരയുടെ സർവ്വോൽക്കൃഷ്ടത്തിനുംവേണ്ടി കർണ്ണാകർണ്ണികയാ സഹസ്രാബ്ദങ്ങളിൽക്കൂടി പ്രദാനം ചെയ്തിട്ടുള്ള ഈ സാഹിത്യസമ്പത്താണ് ഭാരതീയ സംസ്കാരത്തിൻെറ അടിത്തറയായി ഇന്നും നിലകൊള്ളുന്നത്. "ബ്രാഹ്മണങ്ങളും ആരണ്യകങ്ങളും ഉപനിഷത്തുകളും വേദാംഗങ്ങളും ഉപവേദങ്ങളും സ്മൃതികളും ഇതിഹാസപുരാണങ്ങളും ഷോഡശസംസ്കാരങ്ങളും എന്നുവേണ്ട ഭാരതീയമെന്നു പറയാവുന്ന സർവ്വജ്ഞാനവിജ്ഞാനവും വേദമാതാവിൻെറ മുലപ്പാൽ അല്പമെങ്കിലും നുകരാതെ ജനിക്കുകയൊ വളരുകയൊ ചെയ്തിട്ടില്ല. ഒരു നോട്ടത്തിൽ വേദവിരുദ്ധങ്ങളാണെന്ന് തോന്നുന്ന സാംഖ്യബൌദ്ധജൈനസിദ്ധാന്തങ്ങൾക്കുകൂടിയും വേദങ്ങളിൽ വേരുണ്ടെന്ന് സൂക്ഷ്മമായി ചിന്തിച്ചവർ സമ്മതിച്ചിട്ടുണ്ട്." ഭാരതീയഗ്രന്ഥങ്ങൾ ഒരുവിധമെങ്കിലും മനസ്സിലാക്കുവാൻ ശ്രമിച്ച പാശ്ചാത്യപണ്ഡിതന്മാരിൽ അഗ്രേസരനായ പ്രൊഫസ്സർ മാക്സ്മുള്ളർ വേദങ്ങളേപ്പററി പറയുന്നതിതാണ്.

വേദം എന്ന വാക്ക് വിദ്ധാതുവിൽനിന്നുണ്ടായതാണ്. ആ ധാതുവിന്നു് അഞ്ച് അർത്ഥങ്ങളുണ്ട്. "വിദ ജ്ഞാനേ, വിദ സത്തായാം, വിദ് ലൃലാഭേ, വിദ വിചാരണേ, വിദ ചേതനാഖ്യാനനിവാസേഷു." ഈ ധാതുവോട് 'ഘഞ്'പ്രത്യയം ചേർത്തിട്ടാണ് വേദശബ്ദം ഉണ്ടായിട്ടുള്ളത്. കരണാർത്ഥത്തിലൊ അധികരണാർത്ഥത്തിലൊ ആണ് ഈ പ്രത്യയം ചേരുന്നത്. കരണാർത്ഥത്തിൽ



digitized by www.sreyas.in

ഈ പദത്തിന്ന് അന്തോദാത്തവും അധികരണാർത്ഥത്തിൽ ആദ്യുദാത്തവുമാണ്. അന്തോദാത്തത്തിൽ സപ്തമ്യർത്ഥവും ആദ്യുദാത്തത്തിൽ തൃതീയാർത്ഥവുമാണ്. അപ്പോൾ വേദം എന്ന പദത്തിന്ന് ജ്ഞാനം, സത്ത, ലാഭം, വിചാരം, അനുഭവിക്കുക, സംസാരിക്കുക, നിവസിക്കുക എന്നീ അർത്ഥങ്ങൾ സിദ്ധിക്കുന്നു. അതായത് യാതൊന്നുകൊണ്ടോ അല്ലെങ്കിൽ യാതൊന്നിലൊ എല്ലാവക്കും ജ്ഞാനം സിദ്ധിക്കുന്നത്, യാതൊന്നുകൊണ്ടോ അല്ലെങ്കിൽ യാതൊന്നിലൊ എല്ലാവക്കും വിചാരവും നിയന്ത്രണവും സിദ്ധിക്കുന്നത്, യാതൊന്നുകൊണ്ടോ അല്ലെങ്കിൽ യാതൊന്നിലൊ എല്ലാ വിദ്യകളും സിദ്ധിക്കുകയൊ നിവസിക്കുകയൊ ചെയ്യുന്നത് അതാണ് വേദം. സുപ്രധാനമായ ഈ പദത്തിന്റെ അർത്ഥംകൊണ്ടു തന്നെ വേദങ്ങളുടെ ഉള്ളടക്കമെന്താണെന്ന് മനസ്സിലാക്കാൻ സാധിക്കുന്നതാണ്.

പൌരാണികാചാര്യന്മാരുടെ അഭിപ്രായവും ഇതുതന്നെയാണ്. തൈത്തരീയ സംഹിതയിൽ "വേദേന വൈ ദേവാ അസുരാണാം വിത്തം വേദ്യമവിന്ദന്ത തദ്വേദസ്യ വേദത്വം" എന്നു പറഞ്ഞിരിക്കുന്നു. വേദംകൊണ്ടാണ് ജ്ഞാനികൾ അജ്ഞാനികളിൽനിന്നു (ദേവന്മാർ അസുരന്മാരിൽനിന്നു്) അവരുടെ ലഭിക്കുവാൻ യോഗ്യമായ വിത്തത്തെ ലഭിച്ചിട്ടുള്ളത്. അതുകൊണ്ടാണ് വേദത്തിന്ന് വേദമെന്നപേർ സിദ്ധിച്ചിട്ടുള്ളത്. ജ്ഞാനികളിൽനിന്നു ഒളിച്ചുനില്ക്കുന്ന 'വേദി' എന്ന ഒരു സത്വത്തെ വേദംകൊണ്ട് കണ്ടുപിടിച്ചതിനാൽ വേദത്തിന്ന് വേദമെന്ന പേർ സിദ്ധിച്ചുവെന്ന് തൈത്തരീയ ബ്രാഹ്മണത്തിൽ "വേദിർവേദഭ്യോനിലായതതാം വേദേനാന്വവിന്ദൻ. വേദേനവേദിം വിവിദുഃ" എന്ന വാക്യംകൊണ്ടു പ്രസ്താവിച്ചിരിക്കുന്നു. ശ്രീമന്മാധ്വാചാര്യർ "വിഷ്ണുതത്വനിർണ്ണയം" എന്ന ഗ്രന്ഥത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു. "നേന്ദ്രിയാണി നാനുമാനം വേദാഹ്യേവൈനം വേദയന്തി തസ്മാദാഹുർവ്വേദാ ഇതി പിപ്പലാദശ്രുതിഃ" പ്രത്യക്ഷാനുമാനങ്ങളെകൊണ്ട് അറിയപ്പെടാൻ സാധിക്കാത്ത പരമേശ്വരനെ വേദങ്ങൾകൊണ്ട് മാത്രമെ അറിയുവാൻ സാധിക്കുകയുള്ളൂ. അതുകൊണ്ടാണ് പിപ്പലാദശ്രുതി പറയുന്നതുപോലെ വേദങ്ങളെ വേദങ്ങളെന്നു പറയുന്നത്. മാനവധർമ്മശാസ്ത്രത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു. "വിദന്ത്യനന്യപ്രമാണവേദ്യം ധർമ്മലക്ഷണമർത്ഥമസ്മാദിതിവേദ:— തച്ച വേദനമൈകകസ്മാദവാക്യാദ് ഭവതി"— വേദങ്ങളിലെ ഓരോ വാക്യവും വേറൊരു പ്രമാണം കൊണ്ടും അറിയുവാൻ സാധിക്കാത്ത



digitized by www.sreyas.in

ധമ്മലക്ഷണമായ പുരുഷാത്ഥത്തെ മനുഷ്യനെ അറിയിക്കുന്നതു കൊണ്ടു് വേദമെന്നു് വേദങ്ങളെ വിളിക്കുന്നു. കപദ്ദിസ്വാമി ആപസ്തംബസൂത്രങ്ങളുടെ വ്യാഖ്യാനത്തിൽ "നിശ്രേയസകരാണി കമ്മാണ്യാ വേദയന്തിവേദാഃ" എന്നു പറഞ്ഞിരിക്കുന്നു. നിശ്രേയസകരങ്ങളായ കമ്മങ്ങളെ ഉപദേശിക്കുന്നതു കൊണ്ടു് വേദങ്ങൾക്ക് ആ പേർ സിദ്ധിച്ചു. ഉപവേദങ്ങളെന്നു വിളിച്ചുവന്നിരുന്ന ആയുവ്വേദം, ധനുവ്വേദം, അത്ഥവേദം, ഗാന്ധർവ്വവേദം എന്നിവയിലുള്ള വേദപദത്തിന്റെ അത്ഥംകൊണ്ടും മേൽവിവരിച്ച അത്ഥം വ്യക്തമാകുന്നുണ്ടു്. പ്രസിദ്ധ വൈദ്യഗ്രന്ഥമായ സുശ്രുതത്തിൽ "ആയുരസ്മിൻ വിദ്യതേഽനേനവാ ആയുർവിന്ദതീത്യായുർവ്വേദഃ" എന്നു നിർവ്വചിച്ചിരിക്കുന്നു. ഇതിൽ ആയുസ്സിനെപ്പററി വിസ്തരിച്ചിരിക്കുന്നു, അഥവാ ഇതിനാൽ ആയുസ്സിനെ ലഭിക്കുന്നു, അതുകൊണ്ടു് ആയുർവേദം എന്നപേരു് സിദ്ധിച്ചുവെന്നാണിതിന്റെ അത്ഥം. ഭരതനാട്യശാസ്ത്രത്തിൽ "നാട്യസ്യവേദനം സത്താലാഭോവിചാരശ്ചയത്രതന്നാട്യ വേദശബ്ദേന" എന്നു് നാട്യവേദത്തെ പററി വിശദീകരിച്ചിരിക്കുന്നു. നാട്യത്തിന്റെ ജ്ഞാനം, സത്ത, ലാഭം, വിചാരം ഇവ ഏതിലുണ്ടോ അതാണു് നാട്യവേദം എന്നാണിതിന്റെ അത്ഥം.

വേദം എന്ന പദത്തിന്റെ ഇതുവരെയുള്ള അത്ഥനിരൂപണത്തിൽ നിന്നു വ്യക്തമാകുന്നതു് വേദങ്ങളുടെ ആവിർഭാവം മുതൽ തന്നെ അവയെ അഖിലജ്ഞാനവിജ്ഞാനങ്ങളുടെ ഭണ്ഡാഗാരമായിട്ടാണു് കരുതിവന്നതെന്നും ഐഹികാമുഷ്മിക വ്യവഹാരങ്ങളുടെ പരമമായ ശാസ്ത്രമാണു് വേദം എന്നുമാണു്. ഇതു് അതിപ്രധാനമായ ഒരു നിഗമനമാണു്; കാരണം ആദിമകാലം മുതല്ക്കേ ഹിന്ദുക്കളുടെ സർവ്വവിധശാസ്ത്രങ്ങളും, തത്വസംഹിതകളും, സിദ്ധാന്തങ്ങളും, സംസ്കാരങ്ങളും, കലകളും വേദങ്ങൾക്കനുസൃതമായിരിക്കണമെന്നു് ഒരു വിശ്വാസം ജനങ്ങളുടെ ഇടയിൽ ഊന്നിനിന്നിരുന്നു. ഈ വിശ്വാസം വേദങ്ങളിൽ പ്രതിപാദിച്ച വിഷയങ്ങളുടെ ഏകദേശസ്വരൂപം നമുക്കു് നൽകുന്നുണ്ടു്. വേദങ്ങളുടെ അത്ഥവിചാരത്തിൽ ഈ വിശ്വാസത്തിന്നു കുറച്ചൊക്കെ സ്ഥാനമുണ്ടെന്നു് സമ്മതിക്കേണ്ടിയിരിക്കുന്നു. "വിരുദ്ധാച വിഗീതാച ദൃഷ്ടാത്ഥാദിഷ്ടകാരണേ. സ്മൃതിന്ന ശ്രുതിമൂലാസ്യാദ്യാചൈഷാസംഭവശ്രുതിഃ" (എല്ലാ ജ്ഞാനവും വൈദിക തത്വങ്ങളോടു് യോജിക്കുന്നുണ്ടോ എന്നു പരിശോധിക്കേണ്ടതും അങ്ങിനെ യോജിക്കാത്തവയേയും അനുകൂലിക്കാത്തവയേയും വേദവിരുദ്ധങ്ങളാകയാൽ ത്യജിക്കേണ്ടതുമാകുന്നു)



digitized by www.sreyas.in

സ്വാമി ദയാനന്ദൻ ഈ അഭിപ്രായത്തെ സ്വീകരിക്കുകയും "ഋഗ്വേദാദിഭാഷ്യഭൂമിക" എന്ന ഗ്രന്ഥത്തിൽ അതിനെപ്പററി ശക്തിയോടുകൂടി വാദിക്കുകയും ചെയ്യുന്നുണ്ട്. ഈ വാദത്തിന്ന് ഉപോദ്ബലകമായി വേദങ്ങളിൽ തന്നെ പല മന്ത്രങ്ങളുമുണ്ട്. വേദങ്ങളിലെ പല മന്ത്രങ്ങളുടേയും ശരിയായ അത്ഥം ഇന്നും ദുർഗ്രഹമായിട്ടാണിരിക്കുന്നത്. പല ശാസ്ത്രങ്ങളുടേയും തത്വങ്ങളുടേയും മൂലബീജങ്ങൾ പല മന്ത്രങ്ങളിലും അടങ്ങിയിട്ടുണ്ടെന്ന് പണ്ഡിതന്മാർ ഇപ്പോൾ സമ്മതിക്കുന്നുണ്ട്. എത്രയോ മന്ത്രങ്ങൾ കാലഗത്ത്തിൽ നഷ്ടപ്പെട്ടുപോയിട്ടുണ്ട്. സമസ്തങ്ങളായ ആധുനിക ശാസ്ത്രങ്ങളുടെ മൂലബീജങ്ങൾ വേദങ്ങളിൽ അടങ്ങിയിട്ടുണ്ടെന്ന് പറയുന്നത് സവ്വസ്വീകാര്യമല്ലെങ്കിലും പല ശാസ്ത്രങ്ങളുടേയും മൌലികതത്വങ്ങൾ വേദങ്ങളിൽ കാണാൻ കഴിയുമെന്നുള്ളത് തീച്ച്യയാണ്. ഛന്ദസ്സും ജ്യോതിശ്ശാസ്ത്രവും വൈദികയജ്ഞങ്ങൾക്കും മററും അത്യന്താപേക്ഷിതങ്ങളാകയാൽ ആ ശാസ്ത്രങ്ങൾ വേദങ്ങളിലധിഷ്ഠിതങ്ങളാണെന്നുള്ളതിന്നു് സംശയമില്ല. ഒട്ടേറെ മന്ത്രങ്ങൾ പരമേശ്വരനെ സ്തുതിക്കുന്നവയാണ്. അവയിലെല്ലാം ആദ്ധ്യാത്മികതത്വങ്ങൾ നിക്ഷിപ്തങ്ങളായിട്ടുണ്ട്. പരമേശ്വരൻ ഏകനും അഖണ്ഡനുമാണെന്ന് ഉൽഘോഷിക്കുന്ന മന്ത്രം നോക്കുക.

"ഇന്ദ്രം മിത്രം വരുണ മഗ്നിമാഹു രഥോ ദിവ്യഃ സസുപർണോ ഗരുത്മാൻ ഏകം സദ്വിപ്രാഃ ബഹുധാ വദന്ത്യഗ്നിം യമം മാതരിശ്വാനമാഹുഃ" ഈ മന്ത്രത്തിൻെറ വിപുലമായ അത്ഥം മേലിൽ വിവരിക്കുന്നതാണ്. ഏകമായ ശാശ്വതവസ്തുവിനെ അറിവുള്ളവർ ഇന്ദ്രൻ,മിത്രൻ, വരുണൻ, അഗ്നി, ദിവ്യനായ സുപർണൻ, ഗരുത്മാൻ, യമൻ, മാതരിശ്വാവ് എന്നിങ്ങിനെ പല പ്രകാരത്തിലും വിളിച്ചുവരുന്നു എന്നാണ് ഈ മന്ത്രത്തിൻെറ സാരം. "വിദ്യന്തേ ജ്ഞായന്തേ ലഭ്യന്തേ വാ ധമ്മാദി പുരുഷാത്ഥാ ഏഭിരിതി വേദഃ" (ധമ്മാദിപുരുഷാത്ഥങ്ങൾ ഏവകൊണ്ട് അറിയുകയും പ്രാപിക്കുകയും ചെയ്യുന്നുവോ അവയാണ് വേദങ്ങൾ,) എന്നു സായനാചാര്യൻ പറയുന്നു.

വേദങ്ങളിൽ ഒരു വലിയഭാഗം ഈശ്വരസ്തുതികളും ഈശ്വരപ്രാത്ഥനകളും ഈശ്വരമാഹാത്മ്യവണ്ണനകളുമാണ്. ഇവയെ വരാനുള്ള ഒരദ്ധ്യായത്തിൽ വിസ്തരിച്ച് പ്രതിപാദിക്കുന്നതാണ്. സാമൂഹ്യവ്യവസ്ഥിതിയെക്കുറിച്ച് യജുർവ്വേദത്തിലെ പുരുഷസൂക്തം പോലെയുള്ള പല സൂക്തങ്ങളുമുണ്ട്. ഭൌതീകശാസ്ത്രതത്വങ്ങളേ



digitized by www.sreyas.in

യും വേദങ്ങളിൽ പലേടങ്ങളിലും ചിലപ്പോഠം സ്പഷ്ടമായും ചില പ്പോഠം അസ്പഷ്ടമായും സൂചിപ്പിച്ചിട്ടുണ്ട്. ജ്യോതിശ്ശാസ്ത്രതത്വ ങ്ങളും ആയുർവ്വേദതത്വങ്ങളും വേദങ്ങളിൽ വളരെയധികം കാണ്മാനുണ്ട്. പല മന്ത്രങ്ങളുടേയും ഗൂഢാർത്ഥങ്ങഠം ഇന്നും അവ്യക്തങ്ങളായിത്തന്നെ ഇരിക്കുന്നതുകൊണ്ട് പല ശാസ്ത്രീയതത്വങ്ങളേയും ശരിയായി മനസ്സിലാക്കുവാൻ സാധിച്ചിട്ടില്ല. സൂര്യനെ "ശ്വിത്രദ്വിട്" എന്ന് നിർദ്ദേശിച്ചിട്ടുണ്ട്. ശ്വിത്രം എന്നാൽ വെളുത്ത പാണ്ടാണ്. ഈ രോഗത്തിന്നു് സൂര്യരശ്മി ഒരു പ്രതിവിധിയാണെന്നാണ് ഇതുകൊണ്ട് സൂചിപ്പിച്ചിട്ടുള്ളത്. എന്നാൽ എങ്ങിനെയാണ് അത് പ്രായോഗികമാക്കേണ്ടതെന്നു് മനസ്സിലാക്കാൻ കഴിഞ്ഞിട്ടില്ല. പൊട്ടിപ്പോയ എല്ലുകഠം കൂട്ടിച്ചേർപ്പാൻ "രോഹിണി" എന്ന ചെടി ഔഷധമായി അഥർവ്വവേദത്തിൽ പറഞ്ഞിട്ടുണ്ട്. എന്നാൽ ആ ചെടി ഏതാണെന്ന് ഇപ്പോഠം മനസ്സിലാക്കുവാൻ പ്രയാസമായിരിക്കുന്നു. "അപാമാർഗ്ഗം" എന്ന ഒരു ചെടിയെപ്പററി അഥർവ്വവേദത്തിൽ വിസ്തരിച്ച് പ്രതിപാദിച്ചിട്ടുണ്ട്. അത് പല രോഗങ്ങഠംക്കും ഒരു സിദ്ധൌഷധമാണ്. പല രോഗങ്ങഠംക്കും കാരണം രോഗാണുക്കളാണെന്നു പറഞ്ഞിരിക്കുന്നു. ഈ അണുക്കഠംക്ക് "രക്ഷസ്സു"കളെന്നാണ് പേർ കൊടുത്തിട്ടുള്ളത്. ചന്ദ്രിക, ശുദ്ധജലം, ചുകപ്പ് മുതലായ വർണ്ണങ്ങഠം, മുതലായവയും ഔഷധങ്ങളായി പ്രസ്താവിച്ചിട്ടുണ്ട്. എന്നാൽ അവയെ എങ്ങിനെയാണ് പ്രയോഗിക്കേണ്ടതെന്ന് മനസ്സിലാക്കുവാൻ സാധിച്ചിട്ടില്ല. ചുരുക്കിപ്പറയുന്നതായാൽ മിക്ക ശാസ്ത്രതത്വങ്ങളുടേയും ബീജം വേദങ്ങളിൽനിക്ഷേപിച്ചതായി കാണാവുന്നതാണ്.

## വേദങ്ങളുടെ ഉദ്ഭവം

വേദം എന്ന പദംകൊണ്ട് നിർദ്ദേശിക്കുന്ന ഗ്രന്ഥങ്ങളെന്തൊക്കെയാണെന്നതിനെപ്പററി അല്പം അഭിപ്രായ വ്യത്യാസമുണ്ട്. ഹിന്ദുക്കഠം പൊതുവിൽ ആദ്ധ്യാത്മികമായി കരുതിവന്നിട്ടുള്ളത് നാല് വേദങ്ങഠം, നാല് ഉപവേദങ്ങഠം, ആറ് വേദാംഗങ്ങഠം, നാല് ബ്രാഹ്മണങ്ങഠം, 108 ഉപനിഷത്തുകഠം, 19 സ്മൃതികഠം, ആറ് ദർശനങ്ങഠം, 18 പുരാണങ്ങഠം, 18 ഉപപുരാണങ്ങഠം, രണ്ട് ഇതിഹാസങ്ങഠം ഇവയാണ്. ഋക്ക്, സാമ, യജുസ്സ്, അഥർവ്വണം ഇവയാണ് നാലു വേദങ്ങഠം. വേദത്തിന്നധീനമായതുകൊണ്ടാണ് ഉപവേദം എന്നു പറയുന്നത്. ആയുർവ്വേദം, ധനുർവ്വേദം,



digitized by www.sreyas.in

ഗാന്ധർവ്വവേദം, സ്ഥാപത്യവേദം (ശില്പം) ഇവയാണ് ഉപവേദങ്ങൾ. ആയുർവ്വേദം ഋഗ്വേദത്തിന്നും ധനുർവ്വേദം യജുർവ്വേദത്തിന്നും ഗാന്ധർവ്വവേദം സാമവേദത്തിന്നും സ്ഥാപത്യവേദം അഥർവ്വണവേദത്തിന്നും അനുബന്ധങ്ങളാണ്. ശിക്ഷാ, കല്പം, നിരുക്തം, വ്യാകരണം, ജ്യോതിഷം, ഛന്ദസ്സ് ഇവയാണ് ആറ് വേദാംഗങ്ങൾ. ഐതരേയം, കൌശീതികി, ഗോപഥം, ശതപഥം, താണ്ഡ്യം, ഇവയാണ് പ്രധാന ബ്രാഹ്മണങ്ങൾ. കൌശീതികിയും ഐതരേയയും ഋഗ്വേദത്തിന്റേയും, ശതപഥം ശുക്ലയജുർവ്വേദത്തിന്റേയും, താണ്ഡ്യം സാമവേദത്തിന്റേയും ഗോപഥം അഥർവ്വണവേദത്തിന്റേയും ബ്രാഹ്മണങ്ങളാണ്. ഋഗ്വേദത്തിന്നു് കൌശീതികി എന്ന ഒരു ബ്രാഹ്മണവും ഉണ്ട്. വേറേയും ബ്രാഹ്മണങ്ങൾ ഉണ്ട്. ഗദ്യോപനിഷത്തുകൾ ബൃഹദാരണ്യക, ഛാന്ദോഗ്യ, തൈത്തിരീയ, ഐതരേയം, കൌശീതകീ, കെന (പദ്യവുമുണ്ട്) ഇവയാണ്. പദ്യോപനിഷത്തുകൾ ഈശ, കഠ, മുണ്ഡക, ശ്വേതാശ്വതര ഇവയാണ്. പ്രശ്നോപനിഷത്തും മൈത്രായണ്യുപനിഷത്തും ഗദ്യത്തിൽതന്നെയാണ്. ബ്രാഹ്മം, പത്മം, വിഷ്ണു, ശൈവം, ഭാഗവതം, നാരദീയം, മാർക്കണ്ഡേയം, ആഗ്നേയം, ഭവിഷ്യൽ, ബ്രഹ്മവൈവർത്തം, ലിംഗം, വാരാഹം, സ്കാന്ദം, വാമനം, കൂർമ്മം, മത്സ്യം, ഗാരുഡം, ബ്രഹ്മാണ്ഡം ഇവയാണ് പതിനെട്ട് പുരാണങ്ങൾ.

## വേദം - സർവ്വ മതങ്ങളുടേയും മൂലം

ബ്രഹ്മവിദ്യാസംഘത്തിന്റെ സ്ഥാപകയായ എച്ച്. പി. ബ്ലാവട്ട്സ്കി "രഹസ്യതത്വം" എന്ന ഗ്രന്ഥത്തിൽ ഇപ്രകാരം പറയുന്നു:[1] "നവമായ ഒരു മതത്തെ കണ്ടുപിടിക്കുകയോ, നൂതനമായ ഒരു സത്യത്തെ പ്രകാശിപ്പിക്കുകയോ, ആര്യവംശത്തിലോ സെമിററിക്ക് വംശത്തിലോ തുരേനിയൻ വംശത്തിലോ പെട്ട ഒരു മതസ്ഥാപക

1 More than one great scholar has stated that there never was a religious founder, whether Aryan, Semitic or Turanian who had invented a new religion or revealed a new truth. These founders are only transmitters, not original teachers...Therefore is Confucius... shown by Dr. Legge as saying 'I only hand on. I cannot create new things. I believe in the ancients and therefore I love them'.



digitized by www.sreyas.in

നം ചെയ്തിട്ടില്ലെന്നു പല പണ്ഡിതന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ട്. ഈ മതസ്ഥാപകന്മാരൊക്കെ സന്ദേശവാഹകന്മാർ മാത്രമായിരുന്നു, നൂതനോപദേഷ്ടാക്കളല്ല. അതുകൊണ്ടാണ് ഡോക്ടർ ലെഗ്ഗ് കൺഫ്യൂഷിയസ്സ് "ഞാൻ ഏല്പിച്ചുകൊടുക്കുക മാത്രമാണ് ചെയ്യുന്നത്, എനിക്ക് പുതുതായി ഒന്നും സൃഷ്ടിക്കുവാൻ സാധിക്കുകയില്ല. ഞാൻ പുരാണാചാര്യന്മാരെ വിശ്വസിക്കുന്നു, അതുകൊണ്ട് ഞാൻ അവരെ സ്നേഹിക്കുന്നു" എന്നു് പ്രസ്താവിച്ചതായി പറഞ്ഞിട്ടുള്ളത്. മാക്സ്മുള്ളരും ഇതുതന്നെയാണ് പറയുന്നത്. "ലോകോല്പത്തിക്കുശേഷം കേവലം പുതുതായ ഒരു മതം ഉണ്ടായിട്ടില്ല."

മേൽ ഉദ്ധരിച്ചവയുടെ അർത്ഥം അനാദിയായ ഒരു മതം ഉണ്ടായിരുന്നുവെന്നും പിന്നീടുണ്ടായ ആചാര്യന്മാരും പ്രവാചകന്മാരുമെല്ലാം ആ മതത്തിലെ തത്വങ്ങളെ പല വിധത്തിലും കൈകാര്യംചെയ്യുക മാത്രമേ ഉണ്ടായിട്ടുള്ളുവെന്നുമാണ്. ആ അനാദി മതത്തെയാണ് ഹിന്ദുക്കൾ വേദമെന്നു് പറയുന്നത്.

മഹാകവി വള്ളത്തോൾ എഴുതിയ ഋഗ്വേദവിവർത്തനത്തിന്നു് ശ്രീ. കെ. യം. പണിക്കർ എഴുതിയ ആമുഖത്തിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു: "ഇക്കാലത്തുപോലും ഹിന്ദുക്കളുടെ സിദ്ധാന്തങ്ങളും, നമ്മുടെ ഇടയിൽ ഇന്നും പ്രബലപ്പെട്ടു നില്ക്കുന്ന പല ആചാരങ്ങളും, യാഗഹോമാദി കർമ്മങ്ങളും, എല്ലാം വേദങ്ങളെ അവലംബിച്ചാണ്. ഹിന്ദുമതത്തിൻെറ അചഞ്ചലമായ അടിസ്ഥാനമായിട്ടാണ്, ഋഗ്വേദത്തെ ഇന്നും ജനങ്ങൾ ഗണിക്കുന്നത്. ശ്രുതിയെ പ്രമാണീകരിക്കാത്ത മതസമ്പ്രദായങ്ങൾ നാം സനാതനധർമ്മമായി സ്വീകരിക്കുന്നില്ല." "വേദോഖിലം ധർമ്മമൂലം" എന്നു് ഹിന്ദുക്കൾ വിശ്വസിക്കുന്നതുകൊണ്ടുമാത്രം വേദം ആദിമഗ്രന്ഥമാകേണമെന്നില്ല. എന്നാൽ ഗവേഷണപണ്ഡിതന്മാർ മററ് ഇന്നു നിലവിലുള്ള എല്ലാ മതങ്ങളും വേദത്തിൽനിന്നുണ്ടായതാണെന്നു് അഭിപ്രായപ്പെട്ടിട്ടുണ്ട്. സോരോസ്ട്രിയൻ (പാർസി) മതം വേദവുമായി അടുത്ത് ബന്ധപ്പെട്ടതാണെന്ന് ആ മതത്തിലെ ഗ്രന്ഥങ്ങൾ വളരെ ഗാഢമായി പഠിച്ച ഡോക്ടർ ഹോഗ് അഭിപ്രായപ്പെട്ടിരിക്കുന്നു. പാർസി പണ്ഡിതനായ കർസെഡ്ജി എൻസീർവായി Zoroastreainism and Theosophy എന്ന ഗ്രന്ഥത്തിൽ പറഞ്ഞതിതാണ്: "പരിശുദ്ധവൈദികമതവും പരിശുദ്ധസോരോഷ്ടിയൻ മതവും ഒന്നുതന്നെയാണ്. അനാദികാലത്തെ വൈദികധർമ്മത്തിൽ പിന്നീട് വന്നുചേർന്ന മാലിന്യവും അന്ധ



digitized by www.sreyas.in

വിശ്വാസവും നീക്കി അതിനെ ശുദ്ധീകരിക്കാൻവേണ്ടിയാണ് സൊരോഷ്ട്രിയൻമതം ഉണ്ടായത്.'' മാക്സ്മുള്ളർ ഈ അഭിപ്രായം വളരെ വ്യക്തമായ ഭാഷയിലാണ് പറഞ്ഞിട്ടുള്ളത്. ''സൊരോഷ്ട്രിയന്മാർ ഉത്തരേന്ത്യയിൽനിന്ന് പോയ കുടിയേററക്കാരാണ്. വേദങ്ങളിൽ കാണുന്ന സൂക്തങ്ങൾ ഗാനംചെയ്ത ആളുകളുടെ കൂടെയായിരുന്നു അവർ ആദ്യം ഉണ്ടായിരുന്നത്. പിന്നീട് അവരുടെയിടയിൽ എന്തോ ഒരു പരിഭ്രമമുണ്ടായി, സൊരോഷ്ട്രിയന്മാർ പടിഞ്ഞാറോട്ട്പോയി ഇപ്പോഴത്തെ പേർസ്യയിൽ സ്ഥിരതാമസമാക്കി. അവരുടെ പുതിയ രാജ്യത്തിലെ നദികൾക്കും, നഗരങ്ങൾക്കും അവർ വിട്ടുപോന്ന രാജ്യത്തിൽ അവർ ഉപയോഗിച്ച പേരുകൾ അവർ നല്കി.'' സരയുനദി ഹരയുനദിയായി, ഭാരത് ഫാററായി യൂഫ്രററിസ്സായി, ഭൂപാല ബാബിലോണായി. ആര്യൻ എന്ന പദത്തിന്റെ വൈരൂപ്യംവന്ന് ഇറാൻ ആയതാണ്. സൊരോഷ്ട്രിയൻമതത്തിലെ പല തത്വങ്ങൾക്കും സിദ്ധാന്തങ്ങൾക്കും വൈദികതത്വങ്ങളോടും സിദ്ധാന്തങ്ങളോടും സാദൃശ്യമുണ്ട്. അവരുടെ മതഗ്രന്ഥമായ സെൻറ് അവേസ്ഥയിലെ വളരെ വാക്കുകൾ സംസ്കൃതഭാഷയിൽനിന്ന് ഉടലെടുത്തവയാണ്.

യഹൂദമതം സൊരോഷ്ട്രിയൻമതവുമായി ബന്ധപ്പെട്ടിരുന്നുവെന്ന് പല പണ്ഡിതന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ട്. ഈ രണ്ട് മതങ്ങൾ തമ്മിൽ പല കാര്യങ്ങളിലും സാദൃശ്യമുണ്ട്. സെൻറ് അവേസ്ഥ വിവർത്തനംചെയ്ത ഡോക്ടർ സ്പീഗൽ ഹിബ്രൂഭാഷയിലും വിദഗ്ദ്ധനായിരുന്നു. അദ്ദേഹം പറയുന്നത് യഹൂദപ്രവാചകനായ അബ്രഹാമും സൊരോസ്ടറും സമകാലീനന്മാരായിരുന്നുവെന്നും ക്രിസ്തുവിന്ന് സുമാറ് 1920 കൊല്ലം മുമ്പാണ് അവർ ജീവിച്ചിരുന്നതെന്നും അവർ കുറച്ചുകാലം ഹാരാൻ എന്ന സ്ഥലത്ത് താമസിച്ചിരുന്നുവെന്നുമാണ്. അങ്ങിനെയാണെങ്കിൽ അവർ തമ്മിൽ പരിചയപ്പെടുകയും ആശയങ്ങളും ആദർശങ്ങളും പരസ്പരം വിനിമയം ചെയ്യുകയും ചെയ്തിട്ടുണ്ടാവണം. അതുകൊണ്ടായിരിക്കണം, സെൻറ് അവേസ്ഥയിലെ പലതും ബൈബിളിലെ പഴയ നിയമത്തിൽ കാണുന്നത്. ക്രിസ്തുവിന്ന് 300 കൊല്ലംമുമ്പ് ഒരേകാലത്തുതന്നെ അലക്സാൻഡ്രിയാ നഗരത്തിൽവെച്ച് സെൻറ് അവേസ്ഥയും ബൈബിളിലെ പഴയ നിയമവും ഗ്രീക്ക്ഭാഷയിൽ വിവർത്തനം ചെയ്തതായി മാക്സ്മുള്ളർ സമ്മതിക്കുന്നു. അതു ശരിയാണെങ്കിൽ യഹൂദന്മാരും സൊരോഷ്ട്രിയന്മാരും തമ്മിൽ അവിടെ



digitized by www.sreyas.in

വെച്ച് സമ്പക്ക്മുണ്ടാകാനും പരസ്പരം ആദശ്വവിനിമയം ചെയ്യാനും സാധിച്ചിരിക്കണം. ചില ഇസ്ലാമിക ഗ്രന്ഥങ്ങളിൽ ഈ രണ്ടു പ്രവാചകന്മാരും ഒരേ ആംതന്നെയാണെന്നുകൂടി പ്രതിപാദിച്ചിട്ടുണ്ടത്രെ.

ബുദ്ധമതം വൈദികമതത്തിന്റെ സന്താനം തന്നെയാണ്. ബുദ്ധൻ ഒരു പുതിയ മതത്തെ സ്ഥാപിക്കുകയാണെന്ന് ഒരിക്കലും അവകാശപ്പെട്ടിരുന്നില്ല. പൌരാണിക മതത്തിൽ വന്നുചേന്നിട്ടുള്ള ദോഷങ്ങളെ പരിഹരിക്കുവാൻവേണ്ടിയുള്ള ശ്രമമാണ് തൻേറത് എന്നുമാത്രമേ ബുദ്ധൻ പറഞ്ഞിട്ടുള്ളു. ജാതിവ്യത്യാസത്തേയും പ്രാണിഹിംസയേയുമായിരുന്നു ബുദ്ധൻ ശക്തിയോടുകൂടി ആക്ഷേപിച്ചിരുന്നത്. ഇവ രണ്ടും ആദിവൈദികമതത്തിലുണ്ടായിരുന്നില്ല. ബുദ്ധൻ ഉൽഘോഷിച്ച സദാചാരങ്ങളെല്ലാം വൈദികങ്ങളംതന്നെയാണ്. ശ്രീ ബുദ്ധനെ ദശാവതാരങ്ങളിലൊന്നായി ഹിന്ദുക്കാം കരുതുന്നതുകൊണ്ടുതന്നെ ബുദ്ധമതം ഹിന്ദുമതത്തിന്റെ ഒരു പിരിവ് മാത്രമാണെന്ന വ്യക്തമാണ്. കാലഗതികൊണ്ട് വൈദികസംസ്കാരത്തിന്ന വന്നുചേന്ന മാലിന്യം വേദങ്ങളെ പ്രമാണഗ്രന്ഥങ്ങളായി സ്വീകരിക്കാൻ ബുദ്ധനെ സമ്മതിച്ചില്ലെന്നല്ലാതെ ബുദ്ധന്റെ ആദശങ്ങളും ആശയങ്ങളുമെല്ലാം പരിശുദ്ധവൈദികസംസ്കാരവൃക്ഷത്തിന്റെ കുസുമങ്ങളും പല്ലവങ്ങളുംതന്നെയായിരുന്നു. പിന്നീട് ആ മതത്തിൽ വന്നുചേന്ന ശൂന്യവാദവും മററും ബുദ്ധനുമായി ബന്ധപ്പെടുന്നില്ല.

ബുദ്ധമതത്തിന്നുശേഷം ഉണ്ടായതാണ് ക്രിസ്തുമതം. ഈ മതം യഹൂദമതവും ബുദ്ധമതവും കൂടിച്ചേന്നുണ്ടായ ഒരു മിശ്രമാണ്, അതിൽ അധികവും യഹൂദാശയങ്ങളാണ് ഉംക്കൊള്ളുന്നത്. പഴയ നിയമം യഹൂദർ പ്രമാണമായി സ്വീകരിക്കുന്നതുപോലെതന്നെ ക്രിസ്ത്യാനികളും സ്വീകരിക്കുന്നുണ്ട്. ക്രിസ്തുതന്നെ ഒരു യഹൂദനായിരുന്നു. യഹൂദമതത്തെ ഉന്മൂലനം ചെയ്‌വാൻ ക്രിസ്തു ശ്രമിച്ചിട്ടില്ല, ഉദ്ദേശിച്ചിട്ടുമില്ല. ക്രിസ്തുവിന്റെ പവ്വതപ്രസംഗത്തിൽ "ഞാൻ പ്രവാചകന്മാരെയോ അവരുടെ നിയമങ്ങളേയോ നശിപ്പിക്കാൻ വന്നതല്ല, അവയെ നിറവേററാൻ വന്നതാണ്'" എന്നാണു പറഞ്ഞത്. എന്നാൽ യഹൂദമതവും ക്രിസ്തുമതവും തമ്മിൽ യാതൊരു വ്യത്യാസവുമില്ലെന്നു പറയാൻ വയ്യ. സിദ്ധാന്തങ്ങളും അധ്യാത്മിക സംഹിതയും രണ്ടു മതങ്ങാംക്കും ഏകദേശം ഒന്നു തന്നെയാണ്; എന്നാൽ സദാചാരനിദ്ദേശങ്ങാം യഹൂദമതത്തിലു



digitized by www.sreyas.in

ള്ളതിനേക്കാറം ഉന്നതങ്ങളും ശ്രേഷ്ഠങ്ങളുമാണ്. ഈ വ്യത്യാസം പവ്വതപ്രസംഗത്തിൽനിന്ന വ്യക്തമാകുന്നതാണ്. വിനയം, ആജ്ജവം, ക്ഷമാപണം, വിഷയവൈരാഗ്യം, ശാന്തി,മാനുഷമൂല്യങ്ങറം ഔദാൎയ്യം, സാധുശീലത്വം, സഹിഷ്ണത, സവ്വത്രസ്നേഹം മുതലായ യഹൂദമതത്തിലുള്ളതിനേക്കാറം ക്രിസ്തുമതത്തിലാണ് ശക്തിയോടുകൂടി പ്രതിപാദിക്കപ്പെട്ടിട്ടുള്ളത്.

ഈ സദാചാരനിഷ്ഠ ബൗദ്ധമതസംശ്രയം കൊണ്ട് സിദ്ധിച്ചതാണെന്നാണ് പണ്ഡിതന്മാരുടെ മതം. ക്രിസ്തു ജനിക്കുന്നതിന്ന് എത്രയോ മുമ്പുതന്നെ ബൗദ്ധൻെറ ഉപദേശങ്ങറം ഗ്രീക്കുകാരുടെ രാജ്യങ്ങളിൽ പ്രചരിച്ചിരുന്നു. ഗിർനാറിലെ അശോകസ്തംഭത്തിലെ ലിഖിതങ്ങളിൽ അശോകൻെറ കാലത്ത് ബൗദ്ധമതപ്രചാരകന്മാർ സിറിയയിൽ പോയതായി പ്രസ്താവിക്കുന്നുണ്ട്. ക്രിസ്തുവിന്ന് നൂറു കൊല്ലംമുമ്പ് എസ്സീനിസ്സ് എന്ന ഒരു സംഘം ബൗദ്ധമതാനുയായികറം പലസ്തീനിൽ ജീവിച്ചതായി ക്രിസ്തുവഷം 1–ാം ശതകത്തിൽ ജീവിച്ച പ്ലിനി എന്ന ചരിത്രകാരൻ പറയുന്നുണ്ട്. ഈ സംഘക്കാരുടെ ഒരു ശാഖ തെറാപ്യൂട്ട്സ് എന്ന പേരോടുകൂടി ഈജിപ്തിൽ ആ കാലത്തുണ്ടായതായി ചരിത്രകാരന്മാർ സമ്മതിക്കുന്നുണ്ട്. അതുകൊണ്ട് ക്രിസ്തു ജനിക്കുന്നതിന്നു കുറെമുമ്പുതന്നെ ബൌദ്ധാദർശങ്ങറം ഗ്രീസ്, പലസ്തീൻ, ഈജിപ്ത് മുതലായ രാജ്യങ്ങളിൽ പ്രചരിച്ചിട്ടുണ്ടെന്നുള്ളതു തീച്ചയാണ്. ക്രിസ്തു തൻെറ ഉപദേശങ്ങറം നല്കിയത് അധികവും ഉപമകളിൽക്കൂടിയും സമാനോക്തികളിൽക്കൂടിയുമായിരുന്നു. ബൗദ്ധനും അപ്രകാരംതന്നെയായിരുന്നു ചെയ്തത്. ബൗദ്ധൻെറ ഉപമകളും സമാനോക്തികളുംതന്നെ ക്രിസ്തുവും ഉപയോഗിച്ചതായി കാണുന്നുണ്ട്. യേശുക്രിസ്തുവിൻെറ ജീവചരിത്രം എഴുതിയ റീനാൻ എന്ന പണ്ഡിതൻ ക്രിസ്തുമതത്തിന്നു ബൗദ്ധമതവുമായി സമ്പക്കമുണ്ടായിട്ടുണ്ടെന്ന് സമ്മതിക്കുവാൻ മടിക്കുന്നുണ്ടെങ്കിലും യഹൂദഗ്രന്ഥങ്ങളിലെവിടേയും ക്രിസ്തു ഉപയോഗിച്ച ശൈലി കാണുവാൻ സാധിക്കുന്നില്ലെന്നും എന്നാൽ ക്രിസ്തുവിൻെറ ഉപമകളോടും സമാനോക്തികളോടും സാദൃശ്യമുള്ള എത്രയോ വചനങ്ങറം ബൗദ്ധൻെറ ഉപദേശങ്ങളിൽ കാണാൻ സാധിക്കുമെന്നും അദ്ദേഹമെഴുതിയ "യേശുവിൻെറ ജീവചരിത്ര"ത്തിൽ സമ്മതിച്ചിട്ടുണ്ട്. ക്രിസ്തുവിന്ന് സ്നാനകമ്മം നടത്തിയ ജോൺ എന്നയാറം ഒരു എസ്സീൻതന്നെയായിരുന്നുവെന്നുകൂടി ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നുണ്ട്. റോമൻ കത്തോലിക്കരുടെ പല ആചാ



digitized by www.sreyas.in

രങ്ങളും, സമ്പ്രദായങ്ങളും ബൗദ്ധമതക്കാർക്കുള്ളതാണെന്ന് തിബത്തിലുണ്ടായിരുന്ന റോമൻ കത്തോലിക്കാ മിഷ്യനറി അബ്ബേഹൂ എന്നയാൾ പറയുന്നു. സ്നാനകർമ്മംതന്നെ ബൌദ്ധന്മാർക്കുള്ളതാണ്. അവർ അതിന്ന് അഭിഷേകമെന്നാണ് പറയുന്നത്. ബൗദ്ധമതക്കാരും റോമൻ കത്തോലിക്കരും തമ്മിലുള്ള സാദൃശ്യം കണ്ടിട്ട് തിബത്തിൽ ആദ്യംപോയ ക്രിസ്ത്യൻ മിഷ്യനറിമാർ ബൗദ്ധമതക്കാർ ക്രിസ്തുമതത്തെ അനുകരിച്ചാണ് അവരുടെ ആചാരങ്ങളും സമ്പ്രദായങ്ങളും ഏർപ്പെടുത്തിയിരുന്നത് എന്നുകൂടി പറയുവാൻ സന്നദ്ധരായിരുന്നു. പക്ഷെ വാസ്തവം മറിച്ചാണ്. പ്രസിദ്ധ ജർമ്മൻ തത്വജ്ഞാനിയായ ഷൊപ്പൻഹോർ ഇങ്ങിനെയാണ് അഭിപ്രായപ്പെട്ടത്. "തരുരുഹം അതിന്നു താങ്ങായി പുരുപരുത്ത തൂണിനെ ആശ്രയിക്കുന്നു, ആ തൂണിന്റെ ആകൃതിയെ അനുകരിക്കുന്നു, എന്നാൽ അതേ സമയത്തുതന്നെ ആ തൂണിന്ന് ഒരു ജീവനും അഴകും നല്കി അതിന്റെ പരുഷത്വം കളഞ്ഞ് അതിന്ന് മനോഹാരിത്വം നല്കുന്നു; അതുപോലെ ക്രിസ്തുമതം ഭാരതത്തിന്റെ ജ്ഞാനത്തിൽ ജനിച്ച് പരുഷവും വിജാതീയവുമായ യഹൂദമതമാകുന്ന വൃക്ഷത്തെ ആവരണംചെയ്ത്, ആ വൃക്ഷത്തിന്റെ പഴയ ആകൃതി കുറച്ചൊക്കെ നിലനിർത്തിക്കൊണ്ട് അതിനെ ആകമാനം ഒന്നു മാററി അതിന്നു പൂർണ്ണമായ ചൈതന്യവും സത്തയും നല്കുന്നു. അത് മുമ്പത്തെ വൃക്ഷമാണെന്ന് തോന്നുന്നുവെങ്കിലും യഥാർത്ഥത്തിൽ മറെറാരു വൃക്ഷമായിരിക്കുന്നു."

ഒടുവിലുണ്ടായ മതമാണ് ഇസ്ലാം. ഇതു് അപരോക്ഷമായിത്തന്നെ യഹൂദമതത്തേയും ക്രിസ്തുമതത്തേയും അവലംബിച്ചുകൊണ്ടുള്ളതാണ്. ബൈബിളിലെ എല്ലാ പ്രവാചകന്മാരേയും ഇസ്ലാം സ്വീകരിക്കുന്നു, യേശുക്രിസ്തുവിനേയും സ്വീകരിക്കുന്നു; എന്നാൽ ഒടുവിലത്തെ പ്രവാചകൻ മുഹമ്മദാണെന്ന് മാത്രമേ സിദ്ധാന്തിക്കുന്നുള്ളു. ലോകത്തിന്റെ ഉത്ഭവം, നാശം, ആത്മാക്കളുടെ പുനരുത്ഥാനം, സ്വർഗം, നരകം, ഈശ്വരൻ, ചെകുത്താൻ ഇവയെ സംബന്ധിച്ച സിദ്ധാന്തങ്ങൾ യഹൂദമതത്തിലും, ക്രിസ്തുമതത്തിലും, ഇസ്ലാംമിലും സുമാറ് ഒരുപോലെയാണ്. ഒരു മുസ്ലീം അവശ്യം അനുഷ്ഠിക്കേണ്ടുന്ന പ്രാർത്ഥന, ഉപവാസം, സക്കാത്ത് ഇവ യഹൂദമതത്തിലുള്ളവയാണ്. ഹജ്ജ് ഇസ്ലാമിന്ന് പ്രത്യേകതയാണ്. മക്കത്തെ ദേവാലയം അറബികൾക്ക് പണ്ടുപണ്ടേ ഒരു പുണ്യസ്ഥലമായിരുന്നു. നബി ആ ദേവാലയത്തിന്റെ മാഹാത്മ്യത്തിന്ന് ന്യൂനത വരുത്താൻ ഒരുങ്ങാതെ അന്ന് മുസ്ലീ



digitized by www.sreyas.in

മുകരംക്ക് ഒരു പുണ്യസ്ഥലമാക്കിത്തീർത്ത് ഹജ്ജ് (തീർത്ഥയാത്ര) ഏർപ്പെടുത്തിയതായിരിക്കണം. ബഹുഭാര്യാത്വം, വിവാഹമോചനം; സുന്നത്ത്, അഭക്ഷ്യങ്ങരം മുതലായവയിൽ ഇസ്ലാമും യഹൂദമതവും തമ്മിൽ വളരെയൊന്നും വ്യത്യാസമില്ല.

മേല്പറഞ്ഞ വസ്തുതകരം പരിശോധിച്ചാൽ ഇസ്ലാം യഹൂദമതത്തിൽനിന്നും ക്രിസ്തുമതത്തിൽനിന്നും ഉണ്ടായതാണെന്നും, ക്രിസ്തുമതം യഹൂദമതം, ബുദ്ധമതം ഇവയിൽനിന്നുണ്ടായതാണെന്നും, യഹൂദമതം സൊരോഷ്ട്രിയ മതത്തിൽ നിന്നുണ്ടായതാണെന്നും സൊരോഷ്ട്രിയമതം വൈദിക മതത്തിൽനിന്നുണ്ടായതാണെന്നും ബൗദ്ധമതം വൈദിക മതത്തിൽനിന്നുണ്ടായതാണെന്നും വൈദിക മതം അനാദിയും ബാഹ്യാശ്രയമില്ലാതെ സ്വയംഭൂവുമാണെന്നും വ്യക്തമാണ്. ഓരോ മതത്തിന്നും മററു മതങ്ങളിൽനിന്ന വ്യത്യസ്തമാക്കുന്ന ചില പ്രത്യേകതകളുണ്ടെന്നുള്ളത് വാസ്തവമാണ്. അല്ലെങ്കിൽ ഭിന്നത്വത്തിന്നവകാശമില്ല; എന്നാൽ എല്ലാമതങ്ങളുടേയും മൂലം വൈദികമതമാണെന്നും അതിന്നു മൂലം അതുതന്നെയാണെന്നും സമ്മതിക്കേണ്ടിയിരിക്കുന്നു. ഇതാണ് പ്രസിദ്ധ പണ്ഡിതനായ മാക്സ് മുള്ളരുടെ അഭിപ്രായം. പല പണ്ഡിതന്മാരും ഇതിനോട് യോജിക്കുന്നുണ്ട്.

## വേദോൽപത്തി

വേദം അപൌരുഷേയമാണെന്നാണ് മതവിശ്വാസികളായ ഹിന്ദുക്കളുടെ വിശ്വാസം. പാശ്ചാത്യ പണ്ഡിതന്മാരും അവരെ അനുസരിക്കുന്ന പൌരസ്ത്യ പണ്ഡിതന്മാരും അതു സമ്മതിക്കുന്നില്ല. ഏതു സാഹിത്യവും മനുഷ്യനിർമ്മിതമാണെന്നും അതുകൊണ്ട് വേദവും പൌരുഷേയം തന്നെയാണെന്നുമാണ് അവരുടെ അഭിപ്രായം; അത്രയുമല്ല വേദം പ്രാകൃതരായ, അസംസ്കൃതരായ, പൌരാണികാര്യപുരോഹിതന്മാരുടെ നിരർത്ഥകങ്ങളായ ജല്പനങ്ങരം മാത്രമാണെന്നും സൂര്യൻ, അഗ്നി, വായു മുതലായ ഭൌതിക വസ്തുക്കളെ അമാനുഷശക്തികളായിക്കരുതി അവയെ സ്തുതിക്കുവാൻവേണ്ടി യാതൊരു വിവരവുമില്ലാത്ത പുരോഹിതന്മാർ കെട്ടിച്ചമച്ചവയാണവയെന്നും അവരിൽ ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നു. എന്നാൽ ആധുനിക വൈദിക ഗവേഷകന്മാർ ഈ സാഹസാഭിപ്രായത്തെ തിരസ്കരിച്ചുകൊണ്ടിരിക്കയാണ്.



digitized by www.sreyas.in

വേദത്തിന്റെ അപൌരുഷേയത്വം രണ്ടു വിധത്തിലാവാം. മന്ത്രസംഹിതയെ മാത്രമേ ഇവിടെ വിവക്ഷിക്കുന്നുള്ളൂ. ബ്രാഹ്മണങ്ങളും ഉപനിഷത്തുകളും വേദമെന്ന ഇനത്തിൽപെടുമോ എന്നുള്ളത് പിന്നീട് ആലോചിക്കാം. ഋഷിമാരിൽനിന്നാണ് മന്ത്രങ്ങൾ ഉണ്ടായതെന്ന് എല്ലാവരും സമ്മതിക്കുന്നു. ആരാണ് ഋഷിമാർ? ''ഋഷതി മന്ത്രാന് പശ്യതി തപസാ ഇതി ഋഷിഃ'' (മന്ത്രങ്ങളെ തപസ്സുകൊണ്ട് കാണുന്നു. അതുകൊണ്ട് ഋഷി) എന്നാണ് സായണാചാര്യർ പറയുന്നത്. ''ഋഷിര്ഹി തപസാ ദൂരീകൃത മനോവാക്കായജമലഃ ശുദ്ധസ്വാന്തഃ അനുഭൂത പരമാത്മതാദാത്മ്യഃ സനാതന ബ്രഹ്മദര്ശന യോഗ്യതയാ തത്പശ്യതി.'' (തപസ്സുകൊണ്ട് മനോവാക്കായജമായ മാലിന്യങ്ങളെയെല്ലാം അകററി പരമാത്മാവുമായുള്ള താദാത്മ്യം പ്രാപിച്ച് സനാതന ബ്രഹ്മദർശനത്തിനുള്ള യോഗ്യത സമ്പാദിച്ച് മന്ത്രങ്ങളെ കാണുന്നു) എന്നും ആ ആചാര്യൻ പറയുന്നു. ഋഷികൾ 'മന്ത്രദ്രഷ്ടാ'ക്കളും 'സത്യശ്രുതന്മാ'രുമാണ്. അവർ മന്ത്ര സ്രഷ്ടാക്കളല്ല. 'ഋഷിർദർശനാൽ' എന്ന് യാസ്കാചാര്യൻ പറയുന്നു.

വേദത്തിന്റെ അപൌരുഷേയത്വത്തെ സ്ഥാപിക്കുവാൻ വളരെയധികം ശ്രമിച്ചിട്ടുള്ളത് മീമാംസകന്മാരും സായനാചാര്യരുമാണ്. യാസ്കാചാര്യനും നിരുക്തത്തിൽ അതുതന്നെയാണ് ഊന്നിപ്പറഞ്ഞിട്ടുള്ളത്. ''സാക്ഷാൽ കൃതധർമ്മാണ ഋഷയോ ബഭൂവുഃ'' (ഋഷിമാർ ധർമ്മത്തെ സാക്ഷാല്കരിച്ചവരാണ്.) ഋഗ്വേദത്തിൽതന്നെ വേദത്തിന്റെ ഉല്പത്തിയേപ്പററി പറയുന്നുണ്ട്. ''ഋചോ അക്ഷരേ പരമേവ്യോമന് യസ്മിൻദേവാ അധിവിശ്വേ നിഷേദുഃ യസ്തന്നവേദ കിമൃചാ കരിഷ്യതിയ ഇത് തദ്വിദുസ്ത ഇമേ സമാസതേ.'' ഈ മന്ത്രത്തിന്റെ അർത്ഥം വളരെ ഗഹനമാണ്. ''ഋക്കുകൾ അക്ഷരമായ പരമവ്യോമത്തിൽ സ്ഥിതിചെയ്യുന്നു. ആ പരമ വ്യോമത്തിലാണ് സർവ്വദേവന്മാരും നിവസിക്കുന്നത്. ഇതു് അറിയാത്തവന്ന് ഋക്കുകൾകൊണ്ട് പ്രയോജനമില്ല. അതറിയുന്നവരാണ് ഇവിടെ ഒന്നായി ചേർന്നിട്ടുള്ളത്.'' പരമമായ വ്യോമം കേവലം ചിന്മയമായ ഹൃദയാകാശമാണ്, അതു് ഒരിക്കലും നശിക്കാത്തതാണ്. സർവ്വശക്തികളുടേയും ആവാസം അവിടെയാണ്. ഋക്കുകൾ അവിടെയാണുള്ളത്. അതേ സൂക്തത്തിൽ തന്നെ ഗഹനമായ മറെറാരു മന്ത്രം കൂടിയുണ്ട്. ''ചത്വാരി വാക് പരിമിതാ പദാനി താനി വിദുർബ്രാഹ്മണാ യേ മനീഷിണഃ



digitized by www.sreyas.in

ഗുഹാ ത്രീണി നിഹിതാ നേംഗയന്തി തുരീയം വാചോ മനുഷ്യാ വ ദന്തി-'' ആ അക്ഷരമായ പരമവ്യോമത്തിൽനിന്നു് പുറപ്പെട്ടു വരുന്ന വാക്കു് നാലു സ്ഥാനങ്ങളിൽക്കൂടിയാണു് നിർഗമിക്കുന്നതു്. ഒന്നാമത്തെ മൂന്നു സ്ഥാനങ്ങളും ഏററവും രഹസ്യങ്ങളായ ഗുഹകളിൽ നിഹിതങ്ങളാണു്-അതായതു് മനുഷ്യശ്രവണങ്ങൾക്കു് അഗോചരങ്ങളാണു്, നാലാമത്തെ അവതരണമാണു് മാനുഷിയായ വാക്കു്. ഈ നാലു സ്ഥാനങ്ങളേയും മനീഷികളായ ബ്രാഹ്മണരറിയുന്നു. ഋക്കുകളുടെ സ്ഥാനമായ പരമവ്യോമം ഋഷിമാർക്കു് മുമ്പുതന്നെ ഉള്ളതുകൊണ്ടു് ഋക്കുകൾ ഋഷിസൃഷ്ടങ്ങളല്ല. എന്നാൽ ആ ഋക്കുകളെ ദർശിക്കുകയും ശ്രവിക്കുകയും ചെയ്യുന്നതു് തപസ്ഥിതരായ ഋഷികളായതുകൊണ്ടു് ഋഷികൾ മന്ത്രങ്ങളുടെ ദ്രഷ്ടാക്കളും ശ്രോതാക്കളുമായി. അങ്ങിനെയാണു് ഋഷികൾക്കു് സൂക്തങ്ങളുമായി ബന്ധമുണ്ടായിട്ടുള്ളതു്. അതുകൊണ്ടു് മന്ത്രങ്ങൾ അപൌരുഷേയങ്ങളാണെന്നും ഋഷിപ്രോക്തങ്ങളാണെന്നും പറയുന്നതിൽ പരസ്പരം വൈരുദ്ധ്യമില്ല. നാലു സ്ഥാനങ്ങളിലുള്ള വാക്കിന്നു് പരാ, പശ്യന്തീ, മദ്ധ്യമാ, വൈഖരീ എന്നാണു് പേരുകൾ. മനുഷ്യ ശ്രവണ ഗോചരമായിട്ടുള്ളതു് വൈഖരിയാണു്.

ഋഷി എന്ന പദത്തിനെ പലരും പല തരത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ടു്. തൈത്തിരീയാരണ്യകത്തിൽ ബ്രഹ്മാവു് തപസ്യമാനന്മാരായ പുരുഷന്മാരെ അഭിഗമിച്ചതുകൊണ്ടു് (അഭി-ആ-ഋഷ്) അവർക്കു് ഋഷികൾ എന്ന പേർ സിദ്ധിച്ചുവെന്നു പറയുന്നു. സായനാചാര്യർ ഋഷ്ഗതൌ എന്ന ധാതുവിൽനിന്നു് ഈ പദം ഉണ്ടായതാണെന്നു് പറയുന്നു. ''ഋഷ്ഗതൌ ഇതിധാതുഃ വേദപ്രാപ്ത്യർത്ഥം തപോഽനുഷ്ഠതഃ പുരുഷാൻ സ്വയംഭൂഃ വേദപുരുഷഃ പ്രാപ്നോൽ'' (വേദപ്രാപ്തിക്കുവേണ്ടി തപസ്സുചെയ്യുന്ന പുരുഷന്മാരെ സ്വയംഭൂവായ വേദപുരുഷൻ പ്രാപിച്ചു). സായനാചാര്യൻതന്നെ പിന്നീടും പറയുന്നു ''തഥാതീന്ദ്രിയസ്യ വേദസ്യ പരമേശ്വരാനുഗ്രഹേണ പ്രഥമതോ ദർശനാൽ ഋഷിത്വമഭിപ്രേത്യസ്മര്യതേ'' ''യുഗാന്തേഽന്തർഹിതാൻ വേദാൻ സേതിഹാസാൻ മഹർഷയഃ ലേഭിരേ തപസാ പൂർവ്വ മനുജ്ഞാതാ സ്വയംഭുവാ '' (ഇന്ദ്രിയാതീതമായ വേദത്തെ പരമേശ്വരാനുഗ്രഹംകൊണ്ടു് ഒന്നാമതായി ദർശിച്ചതിനാൽ ഋഷിത്വം പ്രാപിച്ചു. യുഗാന്തത്തിൽ അന്തർദ്ധാനംചെയ്ത വേദങ്ങൾ സ്വയംഭുവാൽ അനുഗ്രഹിക്കപ്പെട്ട അവർക്കു് ലഭിച്ചു.) യാസ്കാചാര്യൻ നിരുക്തത്തിൽ ഇങ്ങിനെയാണു് പറയുന്നതു്: ''സാക്ഷാൽ



digitized by www.sreyas.in

കൃത ധമ്മാണ ഋഷയോബ ഭ്രവുസ്തേവരേഭ്യോ സാക്ഷാൽ കൃത ധമ്മേ ഭ്യ ഉപദേശേന മന്ത്രാന് സമ്പ്രാദുഃ ഉപദേശായ ഗ്ലായന്തോവരേ വില്മഗ്രഹണായേമം ഗ്രന്ഥം സമാമ്നാസിഷുർവ്വേദം ചവേദാം ഗാനിച.'' ഋഷികരം ധമ്മത്തെ സാക്ഷാൽകരിച്ചു. അവർ മററുള്ളവക്ക് ആ മന്ത്രങ്ങളെ ഉപദേശിച്ചു. ഇങ്ങിനെ ഉപദിഷ്ടരായവർ അവയെ പോയ്പ്പോകാതെ നിലനിത്താൻ വേണ്ടി വേദത്തേയും വേദാംഗങ്ങളേയും സമാമ്നാതങ്ങളാക്കി. ശതപഥബ്രാഹ്മണത്തിൽ ''ശ്രമേണ തപസാ അരിഷന്ത തസ്മാൽ ഋഷയഃ'' എന്ന കാണുന്നു. ശ്രമംകൊണ്ടും തപസ്സുകൊണ്ടും ക്ലേശിച്ചവരെന്നാണിതിൻെറ അത്ഥം. വാജസനേയീ സംഹിതയിൽ ''ഋഷിർമന്ത്രാണാം വ്യാഖ്യാതാ'' എന്നാണ് പറഞ്ഞിട്ടുള്ളത്, അമരകോശത്തിൽ ''ഋഷയഃ സത്യവചസഃ'' എന്നു നിവ്വചിച്ചിരിക്കുന്നു. ഗ്രേ എന്ന യൂറോപ്യൻ പണ്ഡിതൻ പറയുന്നത് ചരിത്രാതീതകാലത്ത് സമാധിസ്ഥരായ തപസ്വികരം സൂക്തികളെയഥാത്ഥത്തിൽ ദശിച്ചു എന്നു് വിശ്വസിച്ചതുകൊണ്ട് ആ തപസ്വികളെ ഋഷിമാർ എന്നു പറഞ്ഞതാണെന്നാണ്. ഋഷി എന്ന പദം ഉണ്ടായത് എങ്ങിനെയായാലും അതുകൊണ്ട് എല്ലാകാലവും നിദ്ദേശിച്ചിട്ടുള്ളത് ധാമ്മികന്മാരും, ഇന്ദ്രിയാതീതജ്ഞാനമുള്ളവരും, സമാധിസ്ഥരും, ത്രികാലജ്ഞാനമുള്ളവരും, സാഹിതീസമ്പന്നരുമായ മഹാപുരുഷന്മാരെയാണെന്നുള്ളത് നിസ്സക്കമാണ്.

ബ്രഹ്മസൂത്രത്തിൽ ബാദരായണ മഹഷി ''ശാസ്ത്രയോനിത്വാൽ'' എന്ന സൂത്രംകൊണ്ട് വേദകത്താവ് ഈശ്വരനാണെന്നു പറഞ്ഞിട്ടുണ്ട്. ഋഗ്വേദാദി ശാസ്ത്രകാരണത്വംകൊണ്ട് ബ്രഹ്മം സവ്വജ്ഞമാണെന്നാണ് ആ സൂത്രത്തിൻെറ അത്ഥം. വേദം അതുകൊണ്ട് പൌരുഷേയമാകുന്നില്ല. ''അനാദി നിധനാ നിത്യാവാഗുത്സൃഷ്ടാ സ്വയം ഭുവാ'' എന്നു മനുസ്മൃതിയിൽ കാണുന്നു. ആദിയും അന്തവും ഇല്ലാതെ നിത്യയായിരിക്കുന്ന വാക്ക് (വേദം) സ്വയംഭുവാൽ ഉത്സൃഷ്ടമായി എന്നാണത്ഥം.

എല്ലാ ആസ്തിക മതങ്ങളും തങ്ങളുടെ പ്രധാന മതഗ്രന്ഥങ്ങരംക്ക് അപൌരുഷേയത്വം അവകാശപ്പെടുന്നുണ്ട്. പാർസികളുടെ മതഗ്രന്ഥമായ സെൻറ് അവേസ്ഥ, കൃസ്ത്യന്മാരുടെ ബൈബിരം, മുസ്ലിമിങ്ങളുടെ ഖുറാൻ, യഹൂദരുടെ തൌറാത്ത് ഇവയെല്ലാം അപൌരുഷേയങ്ങളാണെന്നു് അതാത് മതസ്ഥന്മാർ വാദിക്കുന്നുണ്ട്. അല്പം ചില വ്യത്യാസങ്ങളുണ്ടെന്നു മാത്രമേയുള്ളു. ഇവ



digitized by www.sreyas.in

ഒന്നുകിൽ ഈശ്വരൻ പ്രവാചകന്നോ ദൈവപുത്രന്നോ ഉപദേശിച്ചു, അല്ലെങ്കിൽ മുസ്ലിമിങ്ങൾ വിശ്വസിക്കുന്നതുപോലെ ഈശ്വരൻ ജിബ്രേലിന്നു് പറഞ്ഞുകൊടുത്തു. ജിബ്രേൽ അതു് മുഹമ്മദ്നബിക്കു് പറഞ്ഞുകൊടുത്തു. എന്നാൽ മീമാംസകന്മാർ വേദം ഈശ്വരൻ ഋഷിമാക്കു് ഉപദേശിച്ചുവെന്നല്ല പറയുന്നതു്; ഋഗ്വേദംതന്നെ ഋക്കുകൾ പരമമായ വ്യോമത്തിൽ സ്ഥിതിചെയ്യുന്നുവെന്നും ഋഷിമാർ അവയെ ദശിച്ചുവെന്നുമാണു് പറഞ്ഞിട്ടുള്ളതു്. ഈ പരമമായ വ്യോമം അക്ഷരവുമാണു്. പരമമായ വ്യോമം എന്നാൽ എന്താണു്? സായനൻതന്നെ ''പരമൌവ്യോമന്നിത്യുക്തലക്ഷണേ ബ്രഹ്മണിയ ഏഷോന്തരാദിത്യേ ഹിരണ്മയഃ പുരുഷഃ ദൃശ്യതേ'' എന്നു സമ്മതിച്ചിരിക്കുന്നു. ഹൃദയത്തിലെ ഹിരണ്മയപുരുഷനായ അന്തരാദിത്യ പുരുഷനാണെന്നാണിതിൻെറ അത്ഥം. ആ പുരുഷന്നു് വ്യോമ എന്ന പേരു് നല്കിയതിന്നു കാരണം ആകാശത്തേപ്പോലെ അലേപത്വനിരുപത്വവ്യാപിത്വാദി സാദൃശ്യംകൊണ്ടാണെന്നും അതിന്നു് സവ്വത്തിൻേറയും അധിഷ്ഠാനത്വവും രക്ഷകത്വവുമുണ്ടെന്നും അതു് ഉൽകൃഷ്ടമായ ഹൃദയകോശമാണെന്നും പറഞ്ഞിരിക്കുന്നു. യോഗശാസ്ത്രപ്രകാരം സംവിത്തു് പടിപടിയായി പലതലത്തിലും പ്രകാശിച്ചുകൊണ്ടിരിക്കുന്നതാണു്. ഈ ഓരോ തലത്തിലും സവ്വവ്യാപിയായ ആകാശം വ്യാപിക്കുന്നുണ്ടു്. ഏററവും ഉന്നതതലത്തിൽ ഉള്ള സംവിത്തിൽ വ്യാപിക്കുന്ന ആകാശത്തിന്നാണു് പരമമായ വ്യോമം എന്നു പറയുന്നതു്. പ്രപഞ്ചത്തിന്നാസ്പദമായ സ്പന്ദനതത്വമാണു് ആകാശം. അതുകൊണ്ടു് സവ്വശക്തികളുടേയും സവ്വൈശ്വര്യങ്ങളുടേയും ആവാസസ്ഥാനമാണു് ചിന്മയമായ പരമവ്യോമം.

ആധുനികതാക്കികന്മാർ അപൌരുഷേയത്വത്തെ സ്വീകരിക്കാൻ സന്നദ്ധരല്ല. എന്നാൽ ചിന്തിച്ചുനോക്കുന്നതായാൽ എല്ലാ ജ്ഞാനവിജ്ഞാനങ്ങളും അപൌരുഷേയമാണെന്നു് തെളിയുന്നതാണു്. ന്യൂട്ടൺ ആണു് ഭൂമിയുടെ ആകഷ്ണശക്തി കണ്ടുപിടിച്ചതെന്നു പറയുമ്പോൾ അയാൾക്കു മുമ്പുതന്നെ ആകഷ്ണശക്തിയുണ്ടെന്നും പക്ഷെ അതു മനുഷ്യന്നു അജ്ഞാതമായിരുന്നുവെന്നും മാത്രമേ അതിന്നത്ഥമുള്ളു. അങ്ങിനെയാണെങ്കിൽ എല്ലാ ശാസ്ത്രീയതത്വങ്ങളും സനാതനങ്ങളാണെന്നും ഓരോ കാലത്തു് പ്രതിഭാശാലികളായ ചിലർ ആ തത്വങ്ങളെ വിചാരം കൊണ്ടോ യാദൃച്ഛികമായോ കണ്ടുപിടിച്ചുവെന്നേയുള്ളുവെന്നും ആ അത്ഥത്തിൽ മാത്രമാണു് അവ അപൌരുഷേയങ്ങളെന്നും സമ്മതിക്കേണ്ടതായി



digitized by www.sreyas.in

വരും. അതുകൊണ്ട് ഹൈന്ദവന്മാരുടെ സർവ്വശാസ്ത്രങ്ങളുടേയും സർവ്വസംസ്കാരത്തിൻേറയും ആദിമൂലമായ വേദം അപൌരുഷേയമാണെന്നു പറയുന്നതിൽ യുക്തിഭംഗമുണ്ടെന്നു തോന്നുന്നില്ല.

മേല്പറഞ്ഞ പരമവ്യോമം തന്നെയാണ് പരമേശ്വരൻ. അതു തന്നെയാണ് യജ്ഞം. യജുർവ്വേദത്തിൽ "തസ്മാദ്യജ്ഞാൽ സർവ്വഹുത ഋചഃ സാമാനി ജജ്ഞിരേ. ഛന്ദാംസി ജജ്ഞിരേ തസ്മാദ്യജുസ്തസ്മാദജായത." എന്ന ഒരു മന്ത്രമുണ്ട്. ആ സർവ്വപൂജ്യമായ യജ്ഞത്തിൽനിന്നു് ഋക്കുകളും സാമങ്ങളും യജുസ്സുകളും ഛന്ദസ്സുകളും (അഥർവ്വവേദം) ഉണ്ടായി എന്നാണ് അതിൻെറ അർത്ഥം. "യജ്ഞോ വൈ വിഷ്ണുഃ" എന്ന് ശതപഥബ്രാഹ്മണത്തിൽ കാണുന്നതുകൊണ്ട് 'യജ്ഞ'പദംകൊണ്ട് വിഷ്ണുവിനേയാണ് നിർദ്ദേശിക്കുന്നത്. വിഷ്ണു സർവ്വവ്യാപകമായ–പരമവ്യോമമായ–പരബ്രഹ്മമാണ്. ഒരു ജീവിക്ക് ശ്വാസിതമെങ്ങിനെയാണോ അതുപോലെയാണ് പരബ്രഹ്മത്തിനു വേദമെന്നു യാജ്ഞവല്ക്യൻ മൈത്രേയിക്ക് ഉപദേശിച്ചിരിക്കുന്നു. "ഏവം വാ അരേ/സ്യ മഹതോ ഭൂതസ്യ നിശ്വസിതമേതദ്യദൃഗ്വേദോ യജുർവ്വേദഃ സാമവേദോഥർവ്വാംഗിരസഃ."

വിവാദഗ്രസ്തമായ ഒരു സംഗതികൂടെ ഇവിടെ പ്രസ്താവ്യമാണ്. യേശു എന്ന ഒരാൾ ജനിക്കുകതന്നെ ഉണ്ടായിട്ടില്ലെന്നു് ഒരഭിപ്രായമുണ്ട്. ക്രിസ്തുവർഷം ഒന്നാം നൂററാണ്ടിലുണ്ടായിട്ടുള്ള റോമിലേയോ മററ് അയൽരാജ്യങ്ങളിലേയോ യാതൊരു ഗ്രന്ഥത്തിലും യേശുക്രിസ്തുവേപ്പററി പ്രസ്താവിച്ചുകാണുന്നില്ല. രണ്ടാം നൂററാണ്ടിൽ മാത്രമാണ് യേശുക്രിസ്തുവേപ്പററി പ്രസ്താവിക്കുവാൻ തുടങ്ങിയിട്ടുള്ളത്. രാമായണ കഥകൾ ജാവ, ഇന്തോനേഷ്യ, ബോർണിയോ, തായ്‌ലണ്ട് മുതലായ രാജ്യങ്ങളിൽ വ്യാപിച്ചതുപോലെ ശ്രീകൃഷ്ണൻെറ കഥകളും ഉപദേശങ്ങളും മദ്ധ്യധരണ്യാഴിയുടെ കിഴക്കുള്ള രാജ്യങ്ങളിൽ വ്യാപിക്കുകയും അവ പല ഭേദങ്ങളോടുകൂടി ക്രിസ്തു എന്ന പേരിൽ ഒരു അവതാരപുരുഷൻെറ ചരിത്രമായി പരിണമിച്ചുവെന്നും അഭിപ്രായമുണ്ട്. ക്രിസ്തുവിൻേറയും കൃഷ്ണൻേറയും ജീവിതത്തിൽ സമാനങ്ങളായ സംഭവങ്ങൾ ഉണ്ടായതായി കാണുന്നുണ്ട്. ബൈബിളിലും ഭഗവൽഗീതയിലും പല തത്വങ്ങളും ഒന്നുതന്നെയാണെന്നു സൂക്ഷ്മമായി പരിശോധിച്ചാലറിയാവുന്നതാണ്. 1896 ഡിസംബർ 31–ാംനു രാത്രി മദ്ധ്യധരണ്യാഴിയിൽ കൂടി കപ്പലിൽ സഞ്ചരിക്കുന്ന സ്വാമി വിവേ



digitized by www.sreyas.in

കാനന്ദന്ന് ഒരു സ്വപ്നമുണ്ടായിരുന്നു. യേശുക്രിസ്തു ഒരു യഥാത്ഥ ചരിത്രപുരുഷനായിരുന്നുവെന്നു് സ്വാമി നല്ലപോലെ വിശ്വസി ച്ചിരുന്നു. എന്നാൽ മേല്പറഞ്ഞ സ്വപ്നത്തിൽ വൃദ്ധനായ ഒരാൾ സ്വാമിജിയുടെ അടുത്തു വന്നു "നോക്കൂ ആ സ്ഥലം. അവിടെ കഴിച്ചുനോക്കിയാൽ പലതും കാണും. യേശുക്രിസ്തു എന്ന ഒരാൾ ഉണ്ടായിരുന്നില്ല. ഞാൻ ഒരു എസ്സീനാണ്. ഞങ്ങളുടെ തത്വ സമൂഹമാണ് യേശുക്രിസ്തുവിന്റെ ഉപദേശങ്ങളെന്നറിയപ്പെ ടുന്നതു്" എന്നു പറഞ്ഞു് അന്തർദ്ധാനം ചെയ്യുകയും സ്വാമിജി ഉ ണരുകയും ചെയ്തു. ഇതു് ഒരു സ്വപ്നമാണെങ്കിലും അതിൽ എന്തോ ഒരു യാഥാർത്ഥ്യമുണ്ടെന്നു് സ്വാമിജി പിന്നീടു് എപ്പോഴും ഓർത്തിരുന്നു. ബൈബിൾ വായിച്ചാൽ 13കൊല്ലം യേശുക്രിസ്തു എവിടെയായിരുന്നുവെന്നു മനസ്സിലാകുകയില്ല. ഭാരതത്തിലായി രുന്നുവെന്നാണ് ചില ഗവേഷകന്മാരുടെ അഭിപ്രായം. യേശു ജ നിച്ചപ്പോൾ നക്ഷത്രങ്ങളുടെ സ്ഥിതികൊണ്ടു ഇന്ത്യയിലെ ജ്യോ തിശ്ശാസ്ത്രജ്ഞന്മാരാണ് യേശുവെ സന്ദർശിച്ച പൌരസ്ത്യരായ നാലു ജ്ഞാനികൾ. നളന്ദ സർവ്വകലാശാലയേപ്പററിയുള്ള പഴ യ ഗ്രന്ഥങ്ങളിൽ പലസ്തീനിൽനിന്നു് മേരി എന്ന ഒരമ്മയുടേയും ഒരു ആശാരിയുടേയും മകനായ ഒരു മഹാൻ നളന്ദയിൽ പോയ തായി കാണുന്നുണ്ടു്. ഉന്നതകായനും ശാന്തനും തേജസ്വിയും ജ്ഞാനസമ്പൂർണ്ണനുമായിരുന്ന അദ്ദേഹം എന്നും കാണുന്നുണ്ടു്. നേപ്പാ ളിലെ ചില ഗ്രന്ഥങ്ങളിലും നളന്ദയിൽനിന്നു മേല്പറഞ്ഞ പേരോ ടുകൂടിയ ഒരു സാധകൻ നേപ്പാളിൽപോയി പല പണ്ഡിതന്മാ രേയും സന്ദർശിച്ചതായിപ്പറയുന്നുണ്ടു്. കാശിയിൽ 3 കൊല്ലത്തോളം അദ്ദേഹം ഉണ്ടായിരുന്നതായും പ്രസ്താവിച്ചിട്ടുണ്ടു്. അദ്ദേഹത്തി ന്നു് ഹിന്ദുമതതത്വങ്ങളും ബുദ്ധമതതത്വങ്ങളും നല്ലപോലെ മന സ്സിലാക്കുവാൻ സാധിച്ചതിനാൽ അവയിൽ നിന്നെല്ലാം സാരാം ശങ്ങളെടുത്തു് ഉപദേശിച്ചതാണ് യേശുവിന്റെ മതം. യേശുക്രി സ്തുവിനെ കുരിശിന്മേൽ തറച്ചുവെങ്കിലും അദ്ദേഹം മരിച്ചില്ല. അദ്ദേഹത്തെ ശവക്കുഴിയിൽനിന്നു കയററി ചിലർ രക്ഷിച്ചു. പിന്നീടു് അദ്ദേഹം തന്റെ വംശക്കാർ കാശ്മീരിൽ താമസിച്ചി രുന്ന സ്ഥലത്തുപോയി കുറച്ചു കഴിഞ്ഞപ്പോൾ അവിടെവെച്ചു് മരിച്ചു. ശ്രീനഗറിൽ ഇന്നും "ഈസു ഐസോഫ്" എന്ന പേ രിൽ അദ്ദേഹത്തിന്റെ ശവക്കല്ലറ ഉണ്ടു്. ഇതാണ് ചിലരുടെ അഭിപ്രായം. അഹമ്മദിയ്യക്കാരും ഇങ്ങിനെയാണ് വിശ്വസിക്കു ന്നതു്.



digitized by www.sreyas.in

ജൈമിനി മഹർഷി മീമാംസാ ഗ്രന്ഥത്തിൽ വേദം നിത്യമാണെന്നും ഈശ്വരനാൽ സൃഷ്ടംകൂടിയല്ലെന്നുമാണ് സ്ഥാപിക്കുന്നത്. ഈശ്വരകൃതമാണെന്നു പറഞ്ഞാൽ പൌരുഷേയമായെന്നാണ് ആ ആചാര്യന്റെ അഭിപ്രായം. മഹാഭാരതം മുതലായ ഗ്രന്ഥങ്ങളെപ്പോലെ വാചകങ്ങളടങ്ങിയ ഗ്രന്ഥമാണ് വേദം. അതുകൊണ്ട് വേദം മനുഷ്യകൃതമായിരിക്കണം എന്നും, വേദത്തിൽ നാമങ്ങളുള്ളതുകൊണ്ടു് അതു പൌരുഷേയമായിരിക്കേണമെന്നുമാണ് പൂർവ്വപക്ഷിയുടെ ആക്ഷേപം. ഇതിന്നുത്തരമായി മീമാംസകൻ പറയുന്നു: "വേദത്തിന്നു് കർത്താവുണ്ടായിരുന്നുവെങ്കിൽ ബൌദ്ധശാസ്ത്രത്തിന്നു ബുദ്ധൻ കർത്താവാണെന്നു പണ്ടുപണ്ടേ അറിയുന്നതുപോലെ വേദത്തിന്റെ കർത്താവിനേയും അറിയേണ്ടതാണ്. എന്നാൽ വേദത്തിന്നു് കർത്താവുള്ളതായി ഒരിക്കലും ആരും പറഞ്ഞിട്ടില്ല. അതുകൊണ്ട് വേദം അപൌരുഷേയമാണെന്നു പറയാം." വേദം പൌരുഷേയമാണെന്ന് അഭിപ്രായപ്പെടുന്നവക്കും അതിന്റെ കർത്താവാരാണെന്നു പറയാൻ സാധിക്കുന്നില്ല. ചിലർ ഈശ്വരനാണു കർത്താവെന്നും, ചിലർ പ്രജാപതിയാണെന്നും മററും പറയുന്നു. ഇതിനേപ്പററി അസന്ദിഗ്ദ്ധമായ അഭിപ്രായമില്ല. വേദത്തിൽ കാണുന്ന നാമധേയങ്ങരം ചരിത്രപുരുഷന്മാരുടേതല്ല. വേദത്തിൽ ചരിത്രമില്ല. ആ വക പദങ്ങരം നിർദ്ദേശിക്കുന്നത് മനുഷ്യരെയല്ല. കാഠകാദിപദങ്ങരം വേദങ്ങരം പഠിപ്പിച്ചവരിൽ പ്രധാനികളുടെ പേരുകളാണ്. "ബബരപ്രാവാഹണിരകാമയത" "കസുരവിന്ദ ഔദ്ദാലകിരകാമയത" എന്നും മററുമുള്ള മന്ത്രങ്ങളിൽ നാമധേയങ്ങളുള്ളതുകൊണ്ട് ആ പുരുഷന്മാക്കുമുമ്പ് വേദമുണ്ടായിരുന്നില്ലെന്നു സിദ്ധിക്കുന്നുവെന്നുള്ള പൂർവ്വപക്ഷിയുടെ വാദം ശരിയല്ലെന്നും ജൈമിനി മഹർഷി "ആഖ്യാ പ്രവചനാൽ" എന്ന മീമാംസാ സൂത്രംകൊണ്ട് വ്യക്തമാക്കുന്നു; വേദം പഠിപ്പിച്ചതുകൊണ്ട് അവക്ക് ആ നാമധേയം സിദ്ധിച്ചതാണ്. "പരം തു ശ്രുതി സാമാന്യമാത്രം" ബബര മുതലായ പദങ്ങരം സാമാന്യങ്ങളാണ്. "ബബര" എന്ന ശബ്ദം ഉണ്ടാക്കിക്കൊണ്ടുപോകുന്ന വായു എന്നാണതിന്റെയത്ഥം.

വേദമന്ത്രങ്ങരം ദൃഷ്ടങ്ങളായത് പല ഋഷിമാക്കും പല കാലത്തിലുമായിരുന്നു. കാലക്രമത്തിൽ അവയിൽ കുറെയെല്ലാം നഷ്ടപ്പെട്ടുപോയി. ഏകദേശം 5000 വഷങ്ങരംക്കുമുമ്പ് കൃഷ്ണദ്വൈപായന മഹർഷി ഈ മന്ത്രങ്ങളെയെല്ലാം ശേഖരിച്ച് നാലായി ഭാഗിച്ചു, ഋക്കുകളെയെല്ലാം ഋഗ്വേദമാക്കി, യജുസ്സുകളെയെല്ലാം യജുർവ്വേദ



digitized by www.sreyas.in

മാക്കി; പാടാൻ പററിയ മന്ത്രങ്ങളെ സാമവേദമാക്കി; ഛന്ദസ്സുക ളെ അഥർവ്വവേദമാക്കി. ഇങ്ങിനെ വേർതിരിച്ച് ഒന്നാക്കിയതു കൊണ്ട് ഇവയ്ക്ക് സംഹിതയെന്നും കൃഷ്ണദ്വൈപായനമഹർഷിക്ക് വേദവ്യാസരെന്നും പേരുകരം സിദ്ധിച്ചു. വേദവ്യാസമഹർഷി ഓരോ വേദം ഓരോ ശിഷ്യനെ പഠിപ്പിച്ചു. വിഷ്ണുപുരാണത്തിൽ ഇങ്ങിനെ കാണുന്നു:

''സ ഋങ്മയഃ സാമമയഃ സർവ്വാത്മാ സ യജുർമ്മയഃ
ഋഗ്യജുസ്സാമസാരാത്മാ സ ഏവാത്മാ ശരീരിണാം
സഭിദ്യതേ വേദമയസ്സ്വവേദം
കരോതി വേദൈർബ്ബഹുഭിഃ സശാഖം
ശാഖാ പ്രണേതാ സ സമസ്തശാഖാ
ജ്ഞാനസ്വരൂപോ ഭഗവാനസംഗഃ
..........................................
ആദൌ വേദശ്ചതുഷ്പാദഃ ശതസാഹസ്രസമ്മിതഃ
തതോ ദശഗുണഃ കൃത്സ്നോ യജ്ഞോഽയം സർവ്വകാമധുക്.
..............................................................
ബ്രഹ്മണാ ചോദിതോ വ്യാസോ വേദാൻ വ്യസ്തും പ്രചക്രമേ
അഥ ശിഷ്യാൻ പ്രജഗ്രാഹ ചതുരോ വേദപാഠകാന്
ഋഗ്വേദപാഠകം പൈലം ജഗ്രാഹ സ മഹാമുനിഃ
വൈശമ്പായനനാമാനം യജുർവ്വേദസ്യ ചാഽഗ്രഹീൽ
ജൈമിനിം സാമവേദസ്യ തഥൈവാഥർവ്വവേദവിത്
സുമന്തുസ്തസ്യ ശിഷ്യോഽഭൂദ്വേദവ്യാസസ്യ ധീമതഃ''

ആ പരബ്രഹ്മം ഋങ്മയമാണ്, സാമമയമാണ്, സർവ്വാത്മാവാണ്, യജുർമ്മയമാണ്, ഋഗ്യജുസ്സാമങ്ങളുടെ സാരാത്മാവാണ്, ശരീരികളുടെ ആത്മാവാണ്; വേദമയനായ ആ പരമാത്മാവ് സ്വവേദത്തെ ബഹുശാഖകളായി ഭാഗിച്ചു; ഭഗവാൻ ജ്ഞാനസ്വരൂപനാണ്, അസംഗനാണ്. ആദിയിൽ വേദത്തിന്നു് ഒരു ലക്ഷം ശ്ലോകങ്ങളുണ്ടായിരുന്നു. അതിൽനിന്നു പത്തു തരത്തിലുള്ള യജ്ഞം ഉത്ഭവിച്ചു. സർവ്വകാമങ്ങളും അതുകൊണ്ട് സാധിച്ചു. ബ്രഹ്മാവിനാൽ ആജ്ഞാപിതനായിട്ട് കൃഷ്ണദ്വൈപായനമഹർഷി വേദത്തെ വിഭജിക്കാൻ പരിശ്രമിച്ചു. വേദപാരംഗതന്മാരായ നാലു ശിഷ്യന്മാരെ സ്വീകരിച്ചു. പൈലൻ ഋഗ്വേദപാഠകനായി, യജുർവ്വേദപാഠകനായി വൈശമ്പായനനെ സ്വീകരിച്ചു, സാമവേദപാഠകനായി ജൈമിനിയെ സ്വീകരിച്ചു, അഥർവ്വവേദവിത്തായ സുമ



digitized by www.sreyas.in

ന്തുവിനെ ആ വേദത്തിന്റെ പാഠകനായി സ്വീകരിച്ചു. ഇങ്ങിനെ വേദമഹാതരുവിന്നു നാലു ശാഖകളും പിന്നീട് ഉപശാഖകളും ഉണ്ടായി. വേദത്തെ ഇങ്ങിനെ നാലായി വിഭജിച്ചു ക്രമീകരിച്ചതുകൊണ്ടു് കൃഷ്ണദ്വൈപായനമഹർഷിക്കു് വേദവ്യാസരെന്ന നാമധേയം സിദ്ധിച്ചു.

ചില പാശ്ചാത്യപണ്ഡിതന്മാർ അഥർവ്വണവേദം പിന്നീടുണ്ടായതാണെന്നും ഋഗ്വേദം, യജുർവ്വേദം, സാമവേദം ഇവ മാത്രമേ ഒന്നാമതായി ഉണ്ടായിരുന്നുള്ളുവെന്നും അഭിപ്രായപ്പെടുന്നുണ്ടു്. വൈദിക ഗ്രന്ഥങ്ങളേപ്പററി പാശ്ചാത്യപണ്ഡിതന്മാരുടെ അഭിപ്രായങ്ങളും മിക്കവാറും അസ്വീകാര്യങ്ങളാണു്. അവരുടെ വൈദിക ഭാഷാജ്ഞാനം പൂർണ്ണമായിരുന്നില്ല. എന്നു മാത്രമല്ല, അവരുടെ ലക്ഷ്യം ആ ഗ്രന്ഥങ്ങളുടെ യഥാർത്ഥ മാഹാത്മ്യം കുറച്ചു കാണിച്ചു് ഹിന്ദുമതത്തെ ആകമാനം താഴ്ത്തിക്കൊണ്ടുവന്നു് ക്രിസ്തുമതത്തിന്നു് പ്രചാരവും വ്യാപ്തിയും വർദ്ധിപ്പിക്കുകയായിരുന്നു. ഭാരതീയവൈദികതത്വങ്ങളെ വളരെയധികം മനസ്സിലാക്കി അവയെ പ്രചരിപ്പിച്ചിട്ടുള്ളവരിൽ അഗ്രേസരനായ, പല ഭാരതീയർക്കും ആരാധ്യനായിത്തീന്ന, മാക്സ്മുള്ളർ കൂടി ഈ ദോഷം ബാധിച്ച ആളായിരുന്നു. 1866–ൽ അദ്ദേഹം തന്റെ ഭാര്യയ്ക്കു് ഇങ്ങിനെ എഴുതി: "ഞാൻ എന്റെ ഈ ഗ്രന്ഥം (വേ ദ ത്തി ന്റെ പ രി ഭാ ഷ) മുഴമിപ്പിക്കുമെന്നു തന്നെ വിചാരിക്കുന്നു. ഒരു പക്ഷെ ഞാൻ അതു കാണുവാൻ ജീവിച്ചില്ലെങ്കിലും ഞാൻ പ്രസിദ്ധപ്പെടുത്തുന്ന വേദത്തിന്റെ പതിപ്പും അതിന്റെ പരിഭാഷയും ഇന്ത്യയുടെ ഭാവിയെ സാരമായി ബാധിക്കും. ആ രാജ്യത്തിലെ കോടാനുകോടി ആത്മാക്കളുടെ വികസനത്തേയും അതു രൂപാന്തരപ്പെടുത്തും. ഈ വേദമാണു് അവരുടെ മതത്തിന്റെ മൂലം. ആ മൂലം എങ്ങിനെയുള്ളതാണെന്നു് അവക്കു് കാണിച്ചുകൊടുക്കുകയാണു് അതിനേയും അതിൽനിന്നുത്ഭവിച്ച എല്ലാററിനേയും ഉന്മൂലനം ചെയ്വാനുള്ള ഏക മാർഗ്ഗമെന്നു് ഞാൻ പൂർണ്ണമായി വിശ്വസിക്കുന്നു." 1868–ൽ അദ്ദേഹം ഇന്ത്യാ സിക്രട്ടറിക്കു് ഇങ്ങിനെ എഴുതിയിരിക്കുന്നു. "ഹിന്ദുമതം നശിക്കാറായിരിക്കുന്നു. അതിന്റെ സ്ഥാനത്തു് ക്രിസ്തുമതം സ്ഥാപിതമാകുന്നില്ലെങ്കിൽ അതു് ആരുടെ കുററമാണു്?" 1882 ആകുമ്പോഴേക്കും മാക്സ്മുള്ളരുടെ അഭിപ്രായത്തിന്നു കുറെ മാററം വന്നിരുന്നു. ആ കൊല്ലത്തിൽ അദ്ദേഹം "ഇന്ത്യക്കു നമ്മെ എന്തു പഠിപ്പിക്കാൻ കഴിയും" എന്ന പ്രസംഗപരമ്പരയിൽ ഇപ്രകാരം പറഞ്ഞിരിക്കുന്നു. "നാളിതുവരേക്കും



digitized by www.sreyas.in

ഇന്ത്യ മതം, ആചാരം, അനുഷ്ഠാനം മുതലായവയെ സംബന്ധിച്ചേട ത്തോളം വേദത്തിന്നു് ഉപരിയായി യാതൊരു പ്രമാണത്തേയും സ്വീകരിച്ചിട്ടില്ല; ഇന്ത്യ ഇന്ത്യയായിരിക്കുന്ന കാലത്തോളം ശൈശവം മുതൽ വിശ്വസിക്കുന്നതും വിവിധരൂപത്തിൽ പ്രതിമാരാധകനും തത്വചിന്തകനും പഴഞ്ചൊല്ലുകാരം ഉദ്ധരിക്കുന്ന ഭിക്ഷക്കാരനും ആശ്ലേഷിക്കുന്നതുമായ വൈദികതത്വങ്ങളെ കൈവിടുകയുമില്ല................ ഞാൻ അതിശയോക്തിയിൽ വ്യാപൃതനല്ല. തത്വചിന്താവിമർശകരിൽ അഗ്രഗണ്യനും മററുള്ളവരുടെ വിചാരങ്ങളെ എളുപ്പത്തിലൊന്നും മാനിക്കാത്തവനുമായ ഷോപ്പനോർ പറഞ്ഞതു് ഞാൻ ഉദ്ധരിക്കാം. ''സമസ്തലോകത്തിലും ഉപനിഷത്തുക്കളേപ്പോലെ അത്ര അഭ്യുദയകരവും ഉന്നമനകരവുമായ ഒരു പഠനം വേറേയില്ല. അതു് എൻെറ ജീവിതത്തിൽ ആശ്വാസം നല്കി. എൻെറമരണത്തിലും അതായിരിക്കും എനിക്കു് ആശ്വാസം നല്കുന്നതു്.'' എന്നാൽ പില്ക്കാലത്തുണ്ടായ ഈ അഭിപ്രായത്തേക്കാളും അധികം പ്രചാരം ലഭിച്ചിട്ടുള്ളതു് മുൻപറഞ്ഞ അഭിപ്രായത്തിന്നാണു്.

മററു മൂന്നു വേദങ്ങളുംപോലെതന്നെ അഥർവ്വണവേദവും നിത്യവും അപൌരുഷേയവുമാണു്. വേദത്തിന്നു് ''ത്രയീ'' എന്ന പര്യ്യായപദമുള്ളതാണു് ആദിമകാലത്തു് മൂന്നു വേദം മാത്രമേ ഉണ്ടായിരുന്നുള്ളുവെന്നു് പറയുന്നതിന്നു കാരണം. ത്രയീ എന്ന പദത്തിൻെറ അർത്ഥം വേദത്തിന്നു് മൂന്നു രൂപങ്ങളുണ്ടെന്നാണു്; ഛന്ദോരൂപങ്ങളായ മന്ത്രങ്ങളും, ഗാനരൂപങ്ങളായ മന്ത്രങ്ങളും, ഗദ്യരൂപങ്ങളായ മന്ത്രങ്ങളും എന്നാണു് ഈ പദത്തിൻെറ അർത്ഥം. ഋഗ്വേദമന്ത്രങ്ങളും ഛന്ദോരൂപങ്ങളാണു്, അവ മററു മൂന്നു വേദങ്ങളിലുമുണ്ടു്. സാമവേദത്തിൽ ഒട്ടുമുക്കാലും ഋഗ്വേദമന്ത്രങ്ങളാണുള്ളതു്. അത്രമാത്രമല്ല, ഋഗ്വേദംതന്നെ അഥർവ്വണവേദം മററു വേദങ്ങളോടൊപ്പം യജ്ഞത്തിൽ (പരബ്രഹ്മത്തിൽ) നിന്നുണ്ടായി എന്നു മുമ്പെ പറഞ്ഞിട്ടുണ്ടു്. അഥർവ്വണവേദത്തിൽ ആ വേദം പരബ്രഹ്മത്തിൻെറ മുഖമാണെന്നു പറഞ്ഞു് അതിന്നു പ്രാധാന്യം നല്കിയിരിക്കുന്നു.

''യസ്മാ ദൃചോ അപാതക്ഷൻ യജുസ്തസ്മാദ പാകഷൻ. സാമാനി യസ്യ ലോമാന്യഥർവ്വാംഗിരസോമുഖം. സ്കംഭം തംബ്രൂഹി കതമഃസ്വിദേവസഃ.'' യാവനൊരുത്തനിൽനിന്നു ഋക്കുകളും ഉത്ഭവിച്ചു; യജുസ്സുകളും യാവനൊരുത്തനിൽനിന്നുത്ഭവിച്ചു; സാമങ്ങളും യാവനൊരുത്തൻെറ ലോമങ്ങളായി ഭവിച്ചു; യാവനൊരുത്തനിൽനിന്നു് മുഖമായി അഥർവ്വണവേദം ഉത്ഭവിച്ചു; ആ ദേവനാ



digitized by www.sreyas.in

രാണ്? അത് ജഗദ്ധാരകനായ പരമേശ്വരനാണെന്നറിഞ്ഞാലും. രൂപകാലങ്കാരമാണ് ഇവിടെ പ്രയോഗിച്ചിട്ടുള്ളത്. ഋക്കുകൾ പ്രാണനും യജുസ്സുകൾ ഹൃദയവുമാണ്. അതുകൊണ്ട് നാലു വേദങ്ങളിലേയും മന്ത്രങ്ങൾ അനാദികാലം മുതൽ ഉള്ളവയാണെന്നും അവയെല്ലാം കൂടിയാണ് വേദം, "ശ്രുതി" എന്ന് അഭിധാനം നല്കിയതെന്നും കൃഷ്ണദ്വൈപായനമഹർഷിയാണ് ഒന്നായ വേദത്തിൽ നഷ്ടപ്പെട്ടതൊഴിച്ചു ബാക്കിയുള്ളത് നാലായി വിഭജിച്ചതെന്നും മനസ്സിലാക്കേണ്ടതാണ്.

ഇവയിൽ മന്ത്രങ്ങളും ബ്രാഹ്മണങ്ങളും മാത്രമാണ് വേദം എന്ന് ഒരഭിപ്രായമുണ്ട്. ദശോപനിഷത്തുകളും വേദത്തിലുൾപ്പെടുമെന്ന് മററൊരഭിപ്രായമുണ്ട്. മന്ത്രങ്ങൾക്കു മാത്രമേ വേദമെന്നു പറയുകയുള്ളുവെന്ന് മൂന്നാമതൊരഭിപ്രായവുമുണ്ട്. വേദം അപൌരുഷേയമാണെന്നു പറയുന്നത് മന്ത്രങ്ങളെക്കുറിച്ചു മാത്രമാണ്. ബ്രാഹ്മണങ്ങൾ പൌരുഷേയങ്ങളാണ്.

ഋഗ്വേദമന്ത്രങ്ങൾ ബാക്കി മൂന്നു വേദങ്ങളിലും ഉണ്ട്. അതുകൊണ്ട് വേദമന്ത്രങ്ങളെല്ലാം അപൌരുഷേയങ്ങളാണെന്നു തന്നെ വന്നാലും ആ മന്ത്രങ്ങളെ മഹർഷിമാർ ദർശിച്ചത് പല കാലത്തായിരുന്നുവെന്നും ആ മന്ത്രങ്ങളിൽഏററവും പ്രാചീനങ്ങളായവ ഋഗ്വേദമന്ത്രങ്ങളാണെന്നുമാണ് വൈദികപണ്ഡിതന്മാരുടെ അഭിപ്രായം. ഋഗ്വേദമന്ത്രദർശനകാലത്തേപ്പററി പല പണ്ഡിതന്മാരും പലവിധത്തിലഭിപ്രായപ്പെട്ടിട്ടുണ്ട്.

ഹൈന്ദവ ശാസ്ത്ര ഗ്രന്ഥങ്ങളെ പാശ്ചാത്യലോകത്തിന്നു പരിചയപ്പെടുത്തുവാൻ അത്യദ്ധ്വാനം ചെയ്തവരിൽ അഗ്രേസരനായ മാക്സ്മുള്ളർ എന്ന പണ്ഡിതനാണ് ഋഗ്വേദകാലം നിർണ്ണയിക്കുന്നതിൽ ഒന്നാമതായി പരിശ്രമിച്ചത്. ബുദ്ധന്റെ കാലം സുവിദിതവും സുസ്ഥാപിതവുമാണ്. അതുകൊണ്ട് ആ കാലമായ ക്രി. മു. ആറാം നൂററാണ്ട് മുറുകെപ്പിടിച്ച് അവിടെനിന്നു പിന്നോട്ടു കണക്കാക്കുകയാണ് അദ്ദേഹം ചെയ്തത്. അതിന്നുമുമ്പുള്ള വൈദിക കാലത്തെ അദ്ദേഹം ഛന്ദസ്സുകാലം, മന്ത്രകാലം, ബ്രാഹ്മണകാലം ഇങ്ങിനെ വിഭജിച്ച് ഓരോ കാലത്തിന്നു 200 കൊല്ലത്തെ ദൈർഘ്യം കൊടുത്ത് ഛന്ദസ്സുകാലം ക്രി. മു. 1200 കൊല്ലം മുതൽ 1000 കൊല്ലംവരെ ആയിരിക്കണമെന്നും ആ കാലമാണ് ഋഗ്വേദകാലമെന്നും അഭിപ്രായപ്പെട്ടു. ഈ



digitized by www.sreyas.in

അഭിപ്രായത്തെ മററു പല പണ്ഡിതന്മാരും സ്വീകരിച്ചില്ല. ഒരു രീതിയിലുള്ള മതസാഹിത്യം ഉദിച്ചു വളൎന്നു മറെറാരു രൂപത്തിലുള്ള സാഹിത്യത്തിന്നു് ഇന്ത്യയെപ്പോലുള്ള ഒരു വലിയ രാജ്യത്തിൽ വഴിമാറിക്കൊടുത്തു് പുതിയ സാഹിത്യത്തിന്നു പൊതുവെ സ്വീകരണം കിട്ടണമെങ്കിൽ 200 കൊല്ലം പോരെന്നും ചുരുങ്ങിയതു് 1000 കൊല്ലം വേണമെന്നും അവർ അഭിപ്രായപ്പെട്ടു. അങ്ങിനെയിരിക്കുമ്പോഴാണ് ശ്രീ ബാലഗംഗാധരതിലകൻെറ 'ഓറിയൺ' എന്ന ഗ്രന്ഥം പുറത്തുവന്നതു്. സുമാർ അതേ അവസരത്തിൽ തന്നെ ജെക്കോബി എന്ന പണ്ഡിതൻെറ ഒരു ഗ്രന്ഥവും പുറത്തു വന്നു. ഈ രണ്ടു ഗ്രന്ഥങ്ങളും ഋഗ്വേദകാലം നിൎണ്ണയിക്കുന്നതിൽ ജ്യോതിശ്ശാസ്ത്രത്തെ ആധാരമാക്കിയുള്ള പുതിയ ഒരു മാർഗ്ഗം തുറന്നു കാട്ടി. ഋഗ്വേദത്തിൽതന്നെയുള്ള ചില മന്ത്രങ്ങൾ, അവ എപ്പോൾ ഉണ്ടായവയാണെന്നു് വ്യക്തമാക്കുന്നുണ്ടെന്നാണ് അവരുടെ അഭിപ്രായം. ആ അഭിപ്രായവും അഭിപ്രായത്തിന്നുള്ള കാരണങ്ങളും കുറേ വിശദമാക്കേണ്ടതുണ്ടു്; അവരുടെ അഭിപ്രായം ശരിയാണെങ്കിൽ ഋഗ്വേദം ഉണ്ടായതു് 7000 കൊല്ലം മുമ്പാണെന്നും വൈദികാൎയ്യജീവിതം അതിന്നും എത്രയോ ആയിരം കൊല്ലം മുമ്പ് തന്നെ ഉണ്ടായിരുന്നതാണെന്നും സിദ്ധിക്കുന്നതാണ്.

ക്രി. മു. 5000 കൊല്ലം മുതൽ 3000 കൊല്ലം വരെയുള്ള കാലത്തിന്നു് തിലകൻ ''മകീൎയ്യകാല''മെന്നാണ് പേർ കൊടുത്തിട്ടുള്ളതു്. ആ രണ്ടായിരം കൊല്ലക്കാലം കൊണ്ടാണ് മഹാവിഷു മകീൎയ്യം നക്ഷത്രത്തിൽ നിന്നു കാൎത്തിക നക്ഷത്രത്തിലേക്കു് നീങ്ങിയിട്ടുള്ളതു്. തിലകൻ തൻെറ മുമ്പാകെ വെച്ചതു് രണ്ടു് പ്രശ്നങ്ങളായിരുന്നു. (1) കൃത്തികാദി നക്ഷത്രങ്ങളും മൃഗശിരസ്സാദി നക്ഷത്രങ്ങളും വേദത്തിൻെറ പ്രാചീനതയെ കാണിക്കുന്നുണ്ടോ? (2) പ്രാചീനകാലത്തു് ഏതു മാസത്തിലായിരുന്നു വൎഷാരംഭം കണക്കാക്കിയിരുന്നതു്? തൈത്തിരീയ സംഹിതയിൽ നിന്നും താണ്ഡ്യബ്രാഹ്മണത്തിൽ നിന്നും വാക്യങ്ങളെ ഉദ്ധരിച്ചുകൊണ്ടാണ് കൃത്തികാദിനക്ഷത്രങ്ങൾക്കു മുമ്പ് ആൎയ്യന്മാർ മൃഗശിരസ്സാദി നക്ഷത്രങ്ങളെ അറിഞ്ഞിരുന്നുവെന്നു് അദ്ദേഹം സമൎത്ഥിക്കുന്നതു് തൈത്തിരീയസംഹിത ഉണ്ടായ കാലത്തു് മഹാവിഷു കൃത്തികയിലായിരുന്നുവെന്നും അതു് ക്രി. മു. 2350 കൊല്ലങ്ങൾക്കു മുമ്പായിരുന്നുവെന്നുമാണ് തിലകൻെറ അഭിപ്രായം. ഫൽഗുനമാസത്തിലെ പൌൎണ്ണമിക്കു് വൎഷം ആരംഭിക്കുന്നതായി തൈത്തിരീയസംഹിതയിൽ പറഞ്ഞുകാണുന്നതുകൊണ്ടു് ദക്ഷിണാ



digitized by www.sreyas.in

യനത്തിൽ ഫൽഗുനമാസത്തിൽ വർഷം ആരംഭിച്ചതായ ഒരു കാല മുണ്ടായിരുന്നുവെന്നും അതുകൊണ്ട് പിന്നീട് വർഷാരംഭം മാഘ മാസത്തിലേക്ക് നീങ്ങിയപ്പോൾ ഒരു മാസത്തിന്റെ വ്യത്യാസ മുണ്ടായ സ്ഥിതിക്ക് മഹാവിഷുവും മൃഗശിരസ്സിൽനിന്ന് കൃത്തിക യിലേക്കു നീങ്ങിയതാണെന്നും 2000കൊല്ലംകൊണ്ട് ഒരു മാസത്തെ നീക്കമുണ്ടാകുമെന്ന തത്വത്തെ ആസ്പദമാക്കിയാണ് അങ്ങിനെ ഉണ്ടായതെന്നും അദ്ദേഹം പറയുന്നു. 2000 കൊല്ലം കണക്കാക്കി യത് ഇപ്രകാരമാണ്: സൂര്യന്ന് ഒരു നക്ഷത്രത്തിൽ നിന്നു് നീ ങ്ങി ഒരു കൊല്ലംകൊണ്ട് അതേ നക്ഷത്രത്തിലെത്തുമ്പോൾ 365 ദിവസം 6 മണിക്കൂർ 9 മിനുട്ട് 9. 6 സെക്കണ്ട് വേണം. ഇതി ന്നു് നാക്ഷത്രികവർഷമെന്നു പറയും. സൌരവർഷത്തിന്നു് 365 ദിവസം 5 മണിക്കൂർ 48 മിനുട്ട് 46 സെക്കൻറാണ്. ഇവ തമ്മി ലുള്ള വ്യത്യാസം 20. 4 മിനുട്ട് ആണ്. ഈ കണക്ക് കൂട്ടിയാൽ ഒരു മാസമാകണമെങ്കിൽ 2000 കൊല്ലക്കാലം വേണം. ഇങ്ങിനെ ഓരോ മാസം അധികനിവേശം ചെയ്തതായി കാണുന്നുണ്ട്.

ഋഗ്വേദത്തിൽ പലേടങ്ങളിലും ഋഭുക്കളെപ്പററി പറഞ്ഞിട്ടുണ്ട്. യാസ്കാചാര്യനും സായനാചാര്യനും ഋഭുശബ്ദത്തിന്നു് സൂര്യരശ്മികളെ ന്നാണ് അർത്ഥം കല്പിച്ചിട്ടുള്ളത്.

സുഷുപ്വാംസ ഋഭവസ്തദപൃച്ഛതാ/ഗോഹ്യ ക ഇദം നോ
അബൂബുധത്
ശ്വാനം ബസ്തോ ബോധയിതാരമ്/ബ്രവീൽ സംവത്സര ഇദമദ്യാ
വ്യഖ്യത [ഋ. 1–161–13]

തിലകൻ ഇതിന്ന് കൊടുത്ത അർത്ഥം ഇങ്ങിനെയാണ്.

"ഹെ, ഋഭുക്കളെ, നിങ്ങൾ ഉറങ്ങുകയായിരുന്നു. നമ്മെ ഉണ ർത്തിയതാരാണെന്ന് അഗോഹ്യനോട് (സൂര്യനോട്) ചോദിക്കുക. ആട് ഉത്തരം പറഞ്ഞു: ശ്വാവാണ് ഉണർത്തിയത്. കൊല്ലം കഴി ഞ്ഞിരിക്കുന്നു. ആ വിവരം പ്രഖ്യാപിക്കുക."

ഋഭുക്കൾ നന്നാലുമാസം കൂടിയ ഋതുക്കളാണെന്നും ഇവിടെ പ്രസ്താവിച്ച കൊല്ലം 12 ചാന്ദ്രമാസങ്ങളടങ്ങിയതാണെന്നും ആ മാ സങ്ങൾക്കെല്ലാം കൂടി 354 സൌരദിവസങ്ങളാണുള്ളതെന്നും 366 ദിവസം സൌരവർഷത്തിന്നു വേണ്ടതുകൊണ്ട് 12 ദിവസം അധി കനിവേശം ചെയ്യേണ്ടതുണ്ടെന്നും ആ പന്ത്രണ്ട് ദിവസങ്ങളാണ് ഋഭുക്കൾ ഉറങ്ങിക്കിടന്നതെന്നു പറഞ്ഞതെന്നും; വർഷാരംഭത്തിൽ



digitized by www.sreyas.in

ഉദിക്കുന്ന കുക്കുരനക്ഷത്രമാണ് ശ്വാനനക്ഷത്രമെന്നും, വസന്തമാസാരംഭത്തിൽ ആ നക്ഷത്രം ആകാശത്തിൽ ഉദിക്കുമെന്നും ഇതെല്ലാം തെളിയിക്കുന്നത് ഈ സൂക്തം ഉണ്ടായ കാലത്ത് വർഷം ആരംഭിച്ചത് മഹാവിഷു മൃഗശിരസ്സ് നക്ഷത്രത്തിലുള്ളപ്പോഴാണെന്നുമാണ് തിലകൻെറ അഭിപ്രായം.

വൃഷകപിസൂക്തത്തിൽനിന്നും തിലകൻ ഈ കാര്യം തന്നെ അപഗ്രഥിച്ചെടുത്തിട്ടുണ്ട്. വൃഷകപി എന്നു പറയുന്നത് വിഷുപദത്തിലെ സൂര്യനാണെന്നും (മഴക്കു ശേഷമുള്ള) മൃഗശിരസ്സിൻെറ ഒരു ഭാഗമായ കുക്കുരനക്ഷത്രസഹിതനാണെന്നും അപ്പോൾ വർഷാരംഭമാണെന്നുമാണ് അദ്ദേഹത്തിൻെറ അഭിപ്രായം.

മണ്ഡൂകസൂക്തത്തേയും അപഗ്രഥിച്ച് അതുണ്ടായ കാലത്തെപ്പററി പണ്ഡിതന്മാർ വിവിധാഭിപ്രായങ്ങൾ പ്രകടിപ്പിച്ചിട്ടുണ്ട്.

ദേവഹിതിം ജുഗുപുർദ്വാദശസ്യർത്തും നരോ ന
പ്രമിനന്ത്യേതേ
സംവത്സരേ പ്രാവൃഷ്യാഗതായാം തപ്താ ഘർമ്മാ അശാവതേ
വിസർഗഃ [VII. 103–9]

''അവർ മാഹാത്മ്യമുള്ള പാരമ്പര്യത്തെ രക്ഷിക്കുന്നു. അവർ 12–ാമത്തെ മാസത്തിൻെറ ശരിയായ കാലം മറക്കുന്നില്ല. മഴക്കാലം വരുമ്പോൾ സൂര്യൻെറ ചൂടുള്ള രശ്മികൾ അവസാനിക്കുന്നു.

ഇതിൽനിന്നു് മഴക്കാലം ആരംഭിക്കുമ്പോൾ സംവത്സരം ആരംഭിക്കുന്ന ഒരു കാലം മുമ്പ് ഭാരതത്തിലുണ്ടായിരുന്നുവെന്നും അപ്പോഴാണ് ഋഗ്വേദം ഉണ്ടായതെന്നും ജെക്കോബി പറയുന്നു. അദ്ദേഹം ഉപസംഹരിക്കുന്നതിങ്ങിനെയാണ്: ''വേദങ്ങളിൽതന്നെ അവക്ക് ശരിയാണെന്ന് ബോദ്ധ്യപ്പെട്ട ഒരു ജ്യോതിശ്ശാസ്ത്രമുണ്ടായിരുന്നു. ജ്യോതിഷത്തിൽ അതിന്നുള്ള തെററുകൾ തീർത്തിരിക്കുന്നു. അത് ക്രി. മു. 3000 കൊല്ലങ്ങൾക്ക് മുമ്പാണ്. ഋഗ്വേദത്തിലെ ജ്യോതിസ്സംവിധാനം അതിന്നും എത്രയോ മുമ്പാണ്. അത് ഏകദേശം ക്രി. മു. 4500 കൊല്ലം മുമ്പാണ്.''

1907ൽ ഹ്യൂഗോ വിങ്ക്ലെൻ ബോഗസ്കോയി (Asia Union) എന്ന സ്ഥലത്തുനിന്നു് കണ്ടെത്തിയ കളിമണ്ണ്ശലാകകളിൽ ഹിററൈററ് രാജാവും മിതാനി രാജാവും തമ്മിലുണ്ടായ ഒരു സന്ധി



digitized by www.sreyas.in

രേഖപ്പെടുത്തിയതായി കണ്ടിരിക്കുന്നു. അത് ക്രിസ്തുവിന്നു് 1400 കൊല്ലം മുമ്പാണ്. ആ സന്ധിയുടെ രക്ഷാകർത്താക്കന്മാരായി രണ്ടു പേരുടേയും കുലദൈവങ്ങളുടെ പേരുകൾ കൊടുത്തിട്ടുണ്ട്. ദേവതകളിൽ മിതാനിരാജാവിന്റെ ദേവതകളായി മിത്ര, വരുണ, ഇന്ദ്ര, നാസത്യന്മാർ (അശ്വിനീദേവതകൾ) ഈ പേരുകളുണ്ട്. ഇവരെല്ലാം ഋഗ്വേദത്തിലെ ദേവതകളാണ്. അതുകൊണ്ടു് ക്രിസ്തുവിന്നു് 1400 കൊല്ലം മുമ്പ് ഋഗ്വേദം ഭാരതത്തിന്നു് പുറമേക്കൂടി പ്രചുരപ്രചാരത്തിലുണ്ടായിരുന്നുവെന്നു് അസന്നിഗ്ദ്ധമായി പ്രസ്താവിക്കാവുന്നതാണ്.

മാക്സ്മുള്ളർതന്നെ തന്റെ അന്ത്യകാലത്തെ അഭിപ്രായം ഇങ്ങിനെ രേഖപ്പെടുത്തിയിരിക്കുന്നു. ഞാൻ ഋഗ്വേദത്തിന്നു് ക്രിസ്തുവിന്നു്മുമ്പ് 1200 കൊല്ലത്തെ പഴക്കംപറഞ്ഞതു് കൃത്യമായിട്ടല്ല. ഏററവും ചുരുങ്ങിയതു് 1200 കൊല്ലമാണെന്നാണ് ഞാൻ പറഞ്ഞതിന്റെ അർത്ഥം. അതു് രണ്ടായിരമോ മൂവ്വായിരമോ അതിലധികമോ ആണെന്നു് ഒരു മനുഷ്യനും ഒരിക്കലും നിശ്ചയിച്ചു പറയുവാൻ സാധിക്കുകയില്ല.

വേദസാഹിത്യപണ്ഡിതാഗ്രേസരനായ ഡോക്ടർ സി. കുഞ്ഞൻ രാജ ഈ വിഷയത്തേക്കുറിച്ചു് ഇങ്ങിനെയാണ് പറയുന്നതു്. "വൈദികസാഹിത്യത്തിന്റെ ആരംഭം ക്രി. മു. 6000 കൊല്ലങ്ങൾക്കു മുമ്പ് കുറെ ആയിരം കൊല്ലങ്ങൾക്കപ്പുറമായിരിക്കാം. ഇപ്പോഴുള്ള സംഹിതകളിലെ മിക്ക മന്ത്രങ്ങളും ക്രിസ്തുവിന്നു് 5000 കൊല്ലം മുമ്പുതന്നെ ഉണ്ടായിരുന്നവയായിരിക്കാം. ബാക്കി മന്ത്രങ്ങളും ബ്രാഹ്മണങ്ങളും ക്രി. മു. 4000 കൊല്ലങ്ങൾക്കിപ്പുറമായിരിക്കണം; ക്രി. മു. 3000 കൊല്ലങ്ങൾക്കുമുമ്പ് കലിയുഗാരംഭത്തോടുകൂടി യുധിഷ്ഠിരൻ, ശ്രീകൃഷ്ണൻ, വേദവ്യാസൻ, പരീക്ഷിത്ത് മുതലായവരുടെ കാലമാകുമ്പോഴേക്കു് ബാക്കി വേദമന്ത്രങ്ങളും മിക്ക ബ്രാഹ്മണങ്ങളും പൂർത്തിയായിരിക്കണം."





digitized by www.sreyas.in

## അധ്യായം–2

# ഋഷിമാർ

വേദങ്ങളിൽ ഒരു പുരോഹിതവർഗ്ഗമില്ല. യജ്ഞങ്ങൾക്ക് പുരോഹിതന്മാർ ആവശ്യമാണ്; പക്ഷെ അവർ യാഗകർമ്മത്തിൽ പരിചയം സിദ്ധിച്ച വ്യക്തികൾ മാത്രമായിരുന്നു. അവർ പ്രത്യേക പാരമ്പര്യമുള്ളവരോ പ്രത്യേക ജാതിക്കാരോ ആയിരുന്നില്ല. ഒരേ കുടുംബത്തിലെ അംഗങ്ങൾ തന്നെ വിവിധജോലികൾ ചെയ്തിരുന്നു. വൈദികകാലത്തെക്കുറിച്ചെഴുതിയിട്ടുള്ള പല പുസ്തകങ്ങളിലും ഋഷിമാരെ പുരോഹിതന്മാരെന്നു വിളിച്ചതായിക്കാണും. ഇതു തെററാണ്. ഒരു സംഘടനയിൽ പെടുകയും ആ സംഘടനയുടെ നിയമങ്ങളനുസരിച്ച് ജീവിക്കുകയും ഈശ്വരനും സാധാരണമനുഷ്യരും തമ്മിലുള്ള ബന്ധത്തിൽ പ്രധാനമായ ഒരു പങ്കു വഹിക്കുകയും ചില പ്രത്യേക രീതിയിൽ വസ്ത്രധാരണം ചെയ്യുകയും പുരോഹിതപദം കൊണ്ടു് ഉദ്ദേശിക്കുന്നുണ്ട്. അങ്ങനെയുള്ള പുരോഹിതവർഗ്ഗത്തെപ്പററി വേദങ്ങളിൽ കാണുകയില്ല. പിന്നീടുള്ള ഹിന്ദുമതത്തിൽ തന്നെയും അങ്ങിനെയുള്ള ഒരു വർഗ്ഗം ഉണ്ടായതായി സ്ഥാപിക്കാൻ പ്രയാസമാണ്. ബ്രാഹ്മണർ പിന്നീട് ഒരു ജാതിയായി ഉണ്ടായെങ്കിലും അവരും പുരോഹിതവർഗ്ഗമായിരുന്നില്ല. ബ്രാഹ്മണരിൽ പൌരോഹിത്യം അനുഷ്ഠിക്കുന്നവരുണ്ടായിരുന്നുവെങ്കിലും എല്ലാ ബ്രാഹ്മണരും പുരോഹിതന്മാരായിരുന്നില്ല.

ഋഷിശബ്ദത്തിനു് കവി, വിപ്രൻ എന്നീ പദങ്ങൾ പര്യായപദങ്ങളായി ഉപയോഗിച്ചിരുന്നു. എല്ലാ ഋഷിമാരും കവികളായിരുന്നു, എന്നാൽ എല്ലാ കവികളും ഋഷിമാരായിരുന്നില്ല.



digitized by www.sreyas.in

ഋഷിമാർക്ക് സാധാരണ പൌരന്മാരിൽനിന്ന് വ്യത്യസ്തമായ വേഷഭൂഷാദികളോ ജീവിതരീതിയോ ഉണ്ടായിരുന്നില്ല. അവരിൽ മിക്കപേരും ''ഗൃഹമേധികരം'' തന്നെയായിരുന്നു. മററുള്ളവർ മററു വ്യാപാരങ്ങളിൽ ഏർപ്പെട്ടപ്പോഴം അവർ തപസ്സ്വാധ്യായ നിരതന്മാരായിരുന്നു. ദിവ്യദർശനത്തിനുള്ള പ്രതിഭാശക്തി ചിലർക്ക് ജന്മനാ സിദ്ധിച്ചതും ചിലർക്ക് അഭ്യാസം കൊണ്ട് സിദ്ധിച്ചതുമായിരുന്നു. അവരുടെ വിദ്വത്സഭക്ക് ''വിദഥ'' എന്നായിരുന്നു പറഞ്ഞിരുന്നത്. ആ വിദഥയിൽ കവിത ചൊല്ലിയിട്ടായിരുന്നു അവരുടെ ദിവ്യത്വവും പ്രാഗത്ഭ്യവും അവർ പ്രകാശിപ്പിച്ചിരുന്നത്. സഭയിൽ കവിത ചൊല്ലുവാനുള്ള കഴിവ് ആർജ്ജിക്കുകയായിരുന്നു ചെറുപ്പക്കാരുടെയെല്ലാം വലിയ മോഹം. 'ആ ബൃഹദ്വദേമ വിദഥേ സുധീരാഃ' (വിദഥയിൽ വലിയ നിലയിൽ പറയുവാൻ സാധിക്കുമാറാകട്ടെ) എന്നു ചില സൂക്തങ്ങളിൽ പല്ലവിയുടെ നിലയിൽ പറഞ്ഞതായി കാണാം. അങ്ങിനെ ഋഷിത്വം ആർജ്ജിച്ച പലരുടേയും കഥകളുണ്ട്. അത്തരം ദിവ്യകവിതകളാണ് വേദങ്ങളിലെ സൂക്തങ്ങൾ. ഏതു ദേവതയെ സ്തുതിക്കുന്നുവോ ആ ദേവതയുടെ ദിവ്യരൂപം അപരോക്ഷമായി ദർശിച്ചുകൊണ്ടായിരുന്നു ഈ സൂക്തങ്ങൾ ഉണ്ടായത്. അവയെ രചിച്ചതല്ല. അവ കവികളുടെ രസനകളിൽനിന്ന് നിർഗമിച്ചവയാണ്. അതുകൊണ്ടാണ് ഈ സൂക്തങ്ങൾ അപൌരുഷേയകങ്ങളാണെന്നു പറയുന്നത്. സാധാരണ മനുഷ്യർക്ക് കാണാൻ കഴിയാത്ത അദൃശ്യചൈതന്യം ആ ഋഷികൾക്ക് അപരോമായനുഭവപ്പെട്ടിരുന്നുവെന്നുള്ളതായിരുന്നു അവരും മററുള്ളവരും തമ്മിലുള്ള വ്യത്യാസം. പിൽക്കാലങ്ങളിൽ ഋഷിമാർക്ക് പ്രത്യേകവേഷവും പ്രത്യേക ജീവിതരീതിയും ഉണ്ടായിരുന്നു. അവർ സന്യാസിമാർ തന്നെയായിരുന്നു. ആദ്യം പ്രസ്താവിച്ച തരത്തിലുള്ള ഋഷിമാരെ വിപ്രന്മാരെന്നും പറഞ്ഞിരുന്നു. വിപ്രശബ്ദത്തിന്ന് ദിവ്യസ്പന്ദനമുള്ളവരെന്നർത്ഥമാണ്. അന്ന് ആ പദം കൊണ്ട് ഒരു ജാതിയെ സൂചിപ്പിച്ചിരുന്നില്ല. പിന്നീടാണ് ആ പദത്തെ 'ബ്രാഹ്മണൻ' എന്ന ജാതിയുമായി ബന്ധപ്പെടുത്തിയത്. സർവ്വജ്ഞൻ എന്ന അർത്ഥത്തിൽ കവിശബ്ദം ഭഗവദ്ഗീതയിൽ ഉപയോഗിച്ചിരുന്നു. ''കവിം പുരാണം അനുശാസിതാരം അണോരണീയാംസമനുസ്മരേദ്യഃ'' എന്ന ശ്ലോകത്തിൽ 'കവി' എന്ന പദം ഭഗവാനേപ്പററിയാണ് ഉപയോഗിച്ചിട്ടുള്ളത്. 'ഏകം സദ്വിപ്രാ ബഹുധാ വദന്തി' എന്ന സൂക്തത്തിൽ വിപ്രശബ്ദം ദിവ്യദർശനം സിദ്ധിച്ച ഋഷികളേപ്പററിയാണ്.



digitized by www.sreyas.in

ഭാരതീയ ചരിത്രകാരന്മാർ ഭാരതത്തിലെ പുരോഹിത വർഗ ക്കാരേപ്പററി ആക്ഷേപിച്ച് എഴുതാറുണ്ട്. അതത്ര ശരിയല്ല. പു രോഹിതവർഗം എന്ന പേർ യഥാർത്ഥമായി അർഹിക്കുന്ന ഒരു വർഗം ഭാരതത്തിലുണ്ടായില്ലെന്നു തന്നെ പറയാം. യാഗത്തിന്നാ വശ്യമായ യജിതാവ്, അധ്വര്യു, ഉദ്ഗാതാവ് ഇവർ യാഗാവശ്യ ത്തിന്നു ക്ഷണിക്കപ്പെട്ടുന്ന വ്യക്തികരം മാത്രമായിരുന്നു. ''അ ഗ്നിമീഡേ പുരോഹിതം'' എന്ന ആദ്യസൂക്തം വൈദികകാലത്തെ പുരോഹിത ശബ്ദത്തിൻെറ ശരിയായ അർത്ഥം നിർദ്ദേശിക്കുന്നുണ്ട്. പിൽക്കാലങ്ങളിൽ ഒരു പ്രത്യേക സമുദായമായിത്തീർന്ന ബ്രാഹ്മ ണരും പുരോഹിതവർഗമായിരുന്നില്ല. സന്യാസം സ്വീകരിക്കു ന്നതിന്ന് ചില കർമ്മങ്ങളുണ്ടായിരുന്നു. അതല്ലാതെ ഏതെങ്കിലും ഒരു വർഗത്തിൽ പ്രവേശനത്തിന്നുള്ളയാതൊരു കർമ്മവും വിധി ച്ചിരുന്നില്ല. വേദാദ്ധ്യയനാരംഭത്തിന്ന് ഉപനയനം ആവശ്യമാ യിരുന്നു. എന്നാൽ അത് ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ ഈ മൂന്നു സമുദായക്കാക്കും, എല്ലാ കുഡുംബങ്ങളിലുമുള്ള എല്ലാ അംഗ ങ്ങരംക്കുമുണ്ടായിരുന്നു; പ്രത്യേകിച്ച് ചില കുഡുംബങ്ങരംക്കൊ പ്രത്യേകിച്ച് ചില അംഗങ്ങരംക്കൊ ഉള്ളതായിരുന്നില്ല.

ഋഗ്വേദത്തിലാണ് ഋഷിമാരെ അധികം കാണുന്നത്. ഏക ദേശം 300ലധികം ഋഷിമാരുടെ സൂക്തങ്ങരം ഋഗ്വേദത്തിലുണ്ട്. സാമവേദത്തിലുള്ള സൂക്തങ്ങരം അധികവും ഋഗ്വേദത്തിലുള്ളവയാ ണ്. അവയെ ചൊല്ലാൻപററിയ തരത്തിലാക്കിയെന്നേയുള്ളു. യജുർവ്വേദം ഗദ്യമയമാണ്. ഋഗ്വേദത്തിലുള്ള കുറെ മന്ത്രങ്ങരം അ തിലുമുണ്ട്. അഥർവ്വണ വേദത്തിൽ കുറെ പുതിയ മന്ത്രങ്ങരം ഉണ്ട്. ഋഗ്വേദത്തിൽ പറഞ്ഞ 300ലധികം ഋഷിമാർ ഏകദേശം ഒരു കാ ലത്തുതന്നെ ഉണ്ടായിരുന്നവരോ പല നൂററാണ്ടുകരം ഇടവിട്ട് ജീ വിച്ചിരുന്നവരോ എന്നു പറയുവാൻ കഴിയുകയില്ല. ഏതു രാജ്യ ത്തിൻേറയും ചരിത്രം നോക്കിയാൽ ചില പ്രത്യേക കാലങ്ങ ളിൽ ചില പ്രത്യേക കാര്യങ്ങളിൽ അനുഗ്രഹീതരായ കുറേ മഹാ ന്മാർ സുമാർ ഒരേ സമയത്തു ജീവിച്ചതായിക്കാണാം. അപ്രകാ രം വൈദിക കാലത്ത് ദിവ്യദർശനം സിദ്ധിച്ച വളരെ കവികരം സുമാർ ഒരേ കാലത്ത് ജീവിച്ചിരുന്നുവെന്നും അവരുടെ ദർശന ത്തിൻെറ ഫലമായുണ്ടായ സൂക്തങ്ങളിൽ നഷ്ടപ്പെട്ടുപോയവ കഴി ച്ച് ബാക്കിയുള്ളവയാണ് ഇപ്പോരം ഋഗ്വേദസംഹിതയായി ന മുക്ക് സിദ്ധിച്ചിട്ടുള്ളതെന്നും വിചാരിക്കുന്നതിൽ തെററില്ല. ഒരേ കുഡുംബത്തിൽതന്നെ കുറേപേർ പിതൃപുത്രപരമ്പരയാ കവികളാ



digitized by www.sreyas.in

യിരുന്നു. ഇവരിൽ പ്രധാനപ്പെട്ട ചിലരേക്കുറിച്ചുമാത്രം അല്പാല്പം പ്രസ്താവിക്കാം.

ഋഗ്വേദത്തിന്ന് രണ്ടു വിഭാഗങ്ങളുണ്ട്. ഒന്നാമത്തെ വിഭജന പ്രകാരം സംഹിത 10 മണ്ഡലങ്ങളായും മണ്ഡലങ്ങൾ 85 അനുവാകങ്ങളായും 1017 സൂക്തങ്ങളായുമാണുള്ളത്. രണ്ടാമത്തെ വിഭജനപ്രകാരം 8 അഷ്ടകങ്ങളിൽ ഓരോ അഷ്ടകം അദ്ധ്യായങ്ങളായും ഓരോ അദ്ധ്യായം വർഗങ്ങളായും ഓരോ വർഗത്തിൽ കുറേ സൂക്തങ്ങളായുമാണുള്ളത്. ആകെ $10580\frac{1}{2}$ ഋക്കുകളാണ്. 'ആരാധിക്കുക' എന്നർത്ഥമുള്ള 'അർച്ച്' ധാതുവിൽനിന്നാണ് 'ഋക്ക്' എന്ന പദമുണ്ടായിട്ടുള്ളത്. ഇവയെല്ലാം പദ്യബദ്ധങ്ങളാണ്. സംഹിതയുടെ മദ്ധ്യത്തിൽ 13 സൂക്തങ്ങൾ ഒഴിച്ചുവെക്കാറാണ് പതിവ്. അതിന്റെ കാരണമറിയുന്നില്ല. 1–ാം മണ്ഡലത്തിൽ പല ഋഷിമാരുടേയും സൂക്തങ്ങളുണ്ട്. 2മുതൽ 7വരെ മണ്ഡലങ്ങളിലെ സൂക്തങ്ങൾ ചില ഋഷിമാരുടെ ഗോത്രക്കാരുടേതാണ്. 2–ാം മണ്ഡലത്തിലെ സൂക്തങ്ങൾ ഗൃത്സമദർഷിയുടെ ഗോത്രക്കാരുടേതും 4–ാം മണ്ഡലത്തിലേത് വാമദേവർഷിയുടെ ഗോത്രക്കാരുടേതും 5–ാം മണ്ഡലത്തിലെ സൂക്തങ്ങൾ അത്രിമഹർഷിയുടെ ഗോത്രക്കാരുടേതും 6–ാം മണ്ഡലത്തിലെ സൂക്തങ്ങൾ ഭരദ്വാജമഹർഷിയുടെ ഗോത്രക്കാരുടേതും 7–ാം മണ്ഡലത്തിലെ സൂക്തങ്ങൾ വസിഷ്ഠമഹർഷിയുടെ ഗോത്രക്കാരുടേതുമാണ്. 8–ാം മണ്ഡലത്തിൽ ആദ്യഭാഗം കണ്വമഹർഷിയുടെ ഗോത്രക്കാരുടേതാണ്. 9–ാം മണ്ഡലത്തിൽ പല ഋഷിമാരുടേയും സോമയാഗത്തിന്നുവേണ്ടിയുള്ള സൂക്തങ്ങളാണ്. 10–ാം മണ്ഡലത്തിൽ അനേകം ഋഷിമാരുടെ സൂക്തങ്ങളുണ്ട്. ഇവ അധികവും സ്തുതികളല്ല; തത്വപരമായവയാണ്. ഋഗ്വേദസൂക്തങ്ങളെല്ലാം ഹോതാവ് എന്ന ഋത്വിക് ഉച്ചരിക്കേണ്ടുന്നവയാണ്.

യജുർവ്വേദം ശുക്ലമെന്നും കൃഷ്ണമെന്നും രണ്ടായിട്ടുണ്ട്. രണ്ടും ഗദ്യമയമാണ്. യാഗത്തിൽ ഉച്ചരിക്കേണ്ടുന്ന ഗദ്യശകലങ്ങളാണിവ. ഇവ കുറെയെല്ലാം ഋഗ്വേദത്തിൽ നിന്ന് എടുത്തവയാണ്. ഇവ അധ്വര്യു എന്ന ഋത്വിക്ക് ഉച്ചരിക്കേണ്ടുന്നവയാണ്. യജുർവ്വേദം രണ്ടായതിനെക്കുറിച്ച് വിഷ്ണുപുരാണത്തിൽ ഒരു കഥ കാണുന്നുണ്ട്. വൈശമ്പായനമഹർഷിയുടെ ശിഷ്യനായ യാജ്ഞവല്ക്യമഹർഷി പിന്നീട് ഗുരുവുമായി അഭിപ്രായവത്യാസമുണ്ടായതിനെത്തുടർന്ന് ഗുരുവിൽനിന്നു പഠിച്ചതെല്ലാം ഛർദ്ദിക്കുകയും ആ



digitized by www.sreyas.in

ഛർദ്ദി തിത്തിരിപ്പക്ഷികളായി പറന്നുപോകുകയും പിന്നീട് യാ ജ്ഞവല്ക്യമഹർഷി സൂര്യദേവനോട് പ്രാർത്ഥിക്കുകയും സൂര്യദേവൻ കുതിരയുടെ രൂപമെടുത്ത് സൂക്തങ്ങളുപദേശിക്കുകയും ചെയ്തു. തി ത്തിരിപ്പക്ഷികളായിപ്പോയ സൂക്തങ്ങൾക്ക് തൈത്തിരീയ സം ഹിത(കൃഷ്ണയജുർവ്വേദ)യെന്നും സൂര്യദേവൻ ഉപദേശിച്ച സൂക്ത ങ്ങൾ വാജസനേയി(ശുക്ല) സംഹിതയെന്നും പറഞ്ഞുവന്നു. ശു ക്ലയജുർവ്വേദത്തിൽ മന്ത്രങ്ങൾ മാത്രമേയുള്ളൂ. കൃഷ്ണയജുർവ്വേദത്തിൽ മന്ത്രങ്ങളും വ്യാഖ്യാനങ്ങളും ബ്രാഹ്മണങ്ങളും മററും കൂട്ടിക്കലർത്തി യിട്ടാണ് ഉള്ളത്. അതുകൊണ്ടാണ് അതിന്നു കൃഷ്ണ(കറുത്ത) യ ജുർവ്വേദമെന്ന പേരു് സിദ്ധിച്ചതെന്ന് ചിലരുടെ അഭിപ്രായമുണ്ട്. ഈശാവാസ്യോപനിഷത്ത് ശുക്ലയജുർവ്വേദത്തിൽ ഉൾപ്പെടുത്തിയി രിക്കുന്നു. കൃഷ്ണയജുർവ്വേദത്തിനു 7 കാണ്ഡങ്ങളും 44 പ്രപാഠകങ്ങളും 651 അനുവാകങ്ങളും 2198 കണ്ടികകളും ഉണ്ട്. ശുക്ലയജുർവ്വേ ദത്തിനു് 40 അദ്ധ്യായങ്ങളും 303 അനുവാകങ്ങളും 1975 കണ്ടിക കളുമുണ്ട്. സാമവേദത്തിലെ മന്ത്രങ്ങൾ ഏകദേശം മുഴുവൻ ഋഗ്വേ ദമന്ത്രങ്ങളാണ്. ഈ മന്ത്രങ്ങളെ ഗാനരൂപത്തിലാക്കിയിട്ടുണ്ട്. അഥർവ്വണവേദത്തിനു് 20 കാണ്ഡങ്ങളുണ്ട്; ഒന്നാമത്തെ 18 കാ ണ്ഡങ്ങൾക്ക് 34 പ്രപാഠകങ്ങളുണ്ട്; 94 അനുവാകങ്ങളുമുണ്ട്. 19-ാം കാണ്ഡത്തിനു് പ്രപാഠകങ്ങളില്ല., 7 അനുവാകങ്ങളാണ് ഉള്ളതു്. 20-ാം കാണ്ഡത്തിന്ന് 9 അനുവാകങ്ങളാണ് ഉള്ളതു്. അഥർവ്വൻ ഗോത്രക്കാരാണ് ഈ വേദത്തിൻെറ ഉത്ഭവവുമായി ബന്ധപ്പെട്ട വർ. അതുകൊണ്ടാണ് ആ പേര് ഈ വേദത്തിന്നു് സിദ്ധിച്ച തു്. ഇതിൽ തത്വപരങ്ങളായ സൂക്തങ്ങളുണ്ടു്; അധികം സൂക്ത ങ്ങളും രോഗങ്ങൾക്കുള്ള ഔഷധങ്ങളെക്കുറിച്ചും ചിലവ മാരണം വശീകരണം മുതലായവയെക്കുറിച്ചുമുള്ളവയാണ്. മിക്ക സൂക്തങ്ങളും പദ്യബദ്ധങ്ങളാണ്; ഭൂമിദേവിയെക്കുറിച്ചു് മനോ ഹരമായ ഒരു സൂക്തം ഇതിലുണ്ടു്. ഇതിലും ഋഗ്വേദമന്ത്രങ്ങളുണ്ട്.

മന്ത്രസമുച്ചയത്തിന്നാണ് സംഹിതയെന്നു പറയുന്നതു്. അ വയുടെ വ്യാഖ്യാനങ്ങളെയാണ് ബ്രാഹ്മണങ്ങളെന്നു പറയുന്നതു്. ബ്രാഹ്മണങ്ങൾ വേദമാണെന്നർത്ഥത്തിൽ 'മന്ത്രബ്രാഹ്മണയോർവ്വേദഃ' എന്നു ചിലർ പറയാറുണ്ട്. ഋഗ്വേദത്തിന്ന് ഐതരേയം, കൌ ശീതകി (സാംഖ്യായനം) എന്ന രണ്ടു ബ്രാഹ്മണങ്ങളും യജുർവ്വേദ ത്തിന്നു് ശതപഥബ്രാഹ്മണവും സാമവേദത്തിന്ന് താണ്ഡ്യബ്രാഹ്മ ണവും അഥർവ്വണവേദത്തിന്നു് ഗോപഥ ബ്രാഹ്മണവും പ്രസിദ്ധ ങ്ങളാണ്.



digitized by www.sreyas.in

ഋഷിമാരെപ്പററി പറയുമ്പോൾ ഗോത്രർഷികളെപ്പററിയും സപ്തർഷികളെപ്പററിയും ഓരോ വാക്ക പറയേണ്ടതായുണ്ട്. ഋഷികളിൽവെച്ച് അഭ്യർഹിതന്മാരായ ഏഴ പേരെയാണ് സപ്തർഷികൾ എന്നു പറയുന്നത്.

മഹാഭാരതം ശാന്തിപർവ്വത്തിൽ ഇങ്ങിനെ കാണുന്നു:—

''മൂലഗോത്രാണി ചത്വാരി സമുൽപന്നാനി ഭാരത!
അംഗിരാ കശ്യപശ്ചൈവ വസിഷ്ഠോ ഭൃഗുരേവച
കർമ്മതോ/ന്യാനി ഗോത്രാണി സമുൽപന്നാനി ഭാരത!
നാമധേയാനി തപസാ താനി ച ഗ്രഹണം സതാം.''

ഇതിൽനിന്നു മനസ്സിലാകുന്നത് അംഗിരസ്സ്, കശ്യപൻ, വസിഷ്ഠൻ, ഭൃഗു എന്നീ ഋഷിമാരുടെ ഗോത്രങ്ങൾ മൂലഗോത്രങ്ങളായിരുന്നുവെന്നും പിന്നീട് കർമ്മംകൊണ്ട് വേറെയും ഗോത്രങ്ങളുണ്ടായിയെന്നുമാണ്. 4 മഹർഷിഗോത്രങ്ങളാണ് സപ്തർഷികളടക്കം 8 മഹർഷിഗോത്രങ്ങളായ്ത്തീർന്നത്.

''വിശ്വാമിത്രോ ജമദഗ്നിർഭരദ്വാജോ/ഥ ഗൌതമഃ
അത്രിർവ്വസിഷ്ഠഃ കശ്യപ ഇത്യേതേ സപ്തഋഷയഃ
ഏതേഷാം സപ്താനാം ഋഷീണാം അഗസ്ത്യാഷ്ടമാനാം
യദപത്യം തദ്ഗോത്ര മിത്യാചക്ഷതെ.''

സപ്തർഷികൾ തന്നെ വ്യത്യാസപ്പെട്ടതായിക്കാണുന്നുണ്ട്. അഗസ്ത്യമഹർഷിയടക്കം 8 മഹർഷികളുടെ പേരാണ് ഇവിടെ പ്രസ്താവിച്ചിട്ടുള്ളത്. ഇവരിൽനിന്നാണ് മററുള്ള ഗോത്രർഷികളെല്ലാം ഉണ്ടായത്. ഈ ഗോത്രർഷികളിൽ നിന്നാണ് ഗോത്രങ്ങളെല്ലാമുണ്ടായത്. ഏഴ് എന്ന എണ്ണത്തിന്ന് അത്ര പ്രാധാന്യം നല്കേണ്ടതില്ലെന്നു ചിലർക്കഭിപ്രായമുണ്ട്. സപ്തർഷികൾ എന്ന പദത്തിന്ന് പിന്നീട് അർത്ഥം മാറിയിട്ടുണ്ട്. 7 നക്ഷത്രങ്ങളുടെ പേരായിത്തീർന്നിട്ടുമുണ്ട്.

## ഗൃത്സമദഗോത്രം

2-ാം മണ്ഡലത്തിലെ 43 സൂക്തങ്ങളിൽ 35 സൂക്തങ്ങൾ ഗൃത്സമദർഷിയാൽ ദൃഷ്ടങ്ങളാണ്. ഈ ഋഷി ജനിച്ചത് സുനഹോത്ര അംഗിരസ്സിൻെറ പുത്രനായിട്ടായിരുന്നു. അദ്ദേഹത്തിന്ന് രൂപത്തിൽ ഇന്ദ്രനോട് സാമ്യം ഉണ്ടായതിനാൽ ഇന്ദ്രനാണെന്ന്



digitized by www.sreyas.in

വിചാരിച്ച് അദ്ദേഹത്തെ ദൈത്യന്മാർ പിടികൂടി ബന്ധനത്തിലാക്കി. ഇന്ദ്രൻ ദൈത്യന്മാരെ കൊന്ന് അദ്ദേഹത്തെ മോചിപ്പിച്ചു. ഇന്ദ്രന്റെ നിർദ്ദേശപ്രകാരം അദ്ദേഹം ഭൃഗുഗോത്രത്തിലെ ശുനകർഷിയുടെ പുത്രനായി സ്വീകരിക്കപ്പെട്ടു. സായനഭാഷ്യത്തിൽ ഈ കഥതന്നെ ചില വ്യത്യാസങ്ങളോടുകൂടി പറഞ്ഞിട്ടുണ്ട്. ഈ ഋഷിയുടെ സൂക്തങ്ങളിൽ പല്ലവിയായി ''സുവീരാസോ വിദഥമാവദേമഃ'' എന്നു കാണുന്നുണ്ട്. കവികൾക്ക് വിദഥയിൽ വെച്ച് സൂക്തങ്ങൾ ചൊല്ലാനുള്ള അഭിലാഷം ഇതിൽനിന്നു വ്യക്തമാവുന്നുണ്ട്. ഈ ഋഷിയുടെ കാലം ചില പണ്ഡിതന്മാർ നിശ്ചയിച്ചിട്ടുണ്ട്. ഭാരതയുദ്ധം കലിയുഗാരംഭത്തിലാണ്. അത് ക്രിസ്തുവിന്ന് 3101 കൊല്ലം മുമ്പാണ്. ആ യുദ്ധത്തിന്ന് സുമാർ 1275 കൊല്ലം മുമ്പാണ് ഈ ഋഷി ജീവിച്ചതെന്ന് ചിലർ അഭിപ്രായപ്പെട്ടിരിക്കുന്നു. അത്രിമഹർഷി ക്രിസ്തുവിന്നു 3928 കൊല്ലം മുമ്പാണ് ജീവിച്ചതെന്നും, വിഷ്ണുപുരാണപ്രകാരം അത്രിമഹർഷിയും ഗൃത്സമദർഷിയും തമ്മിൽ 6 തലമുറകളുടെ വ്യത്യാസം മാത്രമേയുള്ളുവെന്നും അതുകൊണ്ട് ഗൃത്സമദർഷി ക്രിസ്തുവിന്നു സുമാർ 3700 കൊല്ലങ്ങൾക്കുമുമ്പാണ് ജീവിച്ചതെന്നും അഭിപ്രായമുണ്ട്. ഡി. ആർ. മങ്കാട്ട് ഋഗ്വേദത്തിലെ പല ഋഷികളും ശ്രീരാമന്ന് അടുത്ത മുമ്പും പിമ്പുമായിരുന്നു ജീവിച്ചിരുന്നതെന്നു കാണിപ്പാൻ ശ്രമിച്ചിട്ടുണ്ട്. 2-ാം മണ്ഡലത്തിലെ സൂക്തങ്ങളിൽനിന്നു ചില സംഗതികൾ വ്യക്തമാവുന്നുണ്ട്. 40 കൊല്ലങ്ങൾ തിരഞ്ഞതിന്നു ശേഷം ഒരു പർവ്വതത്തിൽ ഇന്ദ്രന്റെ ശത്രുവായ ശംബരനെ കണ്ടുവെന്നും, ശംബരന്റെ 100 പഴയ നഗരങ്ങളെ ഇന്ദ്രൻ നശിപ്പിച്ചുവെന്നും 99 നഗരങ്ങളെ ഇന്ദ്രൻ ദിവോദാസന്ന് നൽകിയെന്നും ചുമുരി, ധുനി എന്ന രണ്ടസുരന്മാരെ ഇന്ദ്രൻ വധിച്ചു എന്നും കാണുന്നുണ്ട്. ഗൃത്സമദർഷി ദിവോദാസന്റെ സമകാലീനനാണെന്നു വരുന്നുണ്ട്. ഈ ദിവോദാസനും ഇന്ദ്രനും തമ്മിലുണ്ടായ യുദ്ധത്തിൽ ദശരഥൻ ദിവോദാസനെ സഹായിച്ചിരുന്നു. ആ യുദ്ധത്തിലായിരുന്നു ദശരഥൻ കൈകേയിക്ക് രണ്ടു വരങ്ങൾ നൽകിയതു്. വാത്മീകിരാമായണത്തിൽ അതിനെപ്പററി ഇങ്ങിനെ പറഞ്ഞിരിക്കുന്നു:

> ''പുരാദേവാസുരേ യുദ്ധേ രാജർഷിഭിഃ പതിഃ (?)
> ആഗച്ഛൻ ത്വാമുപാദായ ദേവരാജസ്യ സാഹ്യകൃത്
> ദിശമാഖ്യായ കൈകേയീ ദക്ഷിണാം ദണ്ഡകാൻ പ്രതി
> വൈജയന്തമിതി ഖ്യാതം പുരം തത്ര തിമിദ്ധ്വജഃ
> സ ശംബര ഇതി ഖ്യാതഃ ശതമായീ മഹാസുരഃ''



digitized by www.sreyas.in

ശ്രീരാമൻ ജീവിച്ചത് യുധിഷ്ഠിരന്നു് സുമാർ 1000 കൊല്ലം മുമ്പാണെന്നു് കണക്കാക്കിയിരിക്കുന്നു. യുധിഷ്ഠിരന്റെ അഭിഷേകം ക്രിസ്തുവിന്നു 3101 കൊല്ലം മുമ്പായിരുന്നു. ഈ കണക്കും ശ്രീ തിലകൻ ജോതിശ്ശാസ്ത്രപ്രകാരം സമർത്ഥിച്ച കണക്കും സുമാർ യോജിക്കുന്നുണ്ടു്.

''ഗൃത്സമദ'' എന്ന പദത്തിന്നു് യാസ്കൻ ''ഗൃത്സഃമധാവീ മദന ഹർഷാല്വ'' എന്ന അർത്ഥം കൊടുത്തിരിക്കുന്നു—അതായതു് ബുദ്ധിമാൻ— ആനന്ദവാൻ. സായനനും ആ അർത്ഥം തന്നെയാണ് കൊടുത്തിട്ടുള്ളതു്. ''ഐതരേയ'' ആരണ്യകത്തിൽ കൊടുത്ത അർത്ഥം വേറെയാണ്. 'ഗൃസ' എന്ന പദത്തിന്നു് പ്രാണനും 'മദ' എന്ന പദത്തിന്നു് അപാനൻ എന്നും മുഴവൻ പദത്തിന്നു് പ്രാണാപാനങ്ങളുടെ ഒരു പാത്രം എന്നുമാണർത്ഥം. ഗാനങ്ങൾകൊണ്ടു് ദേവതമാരെ സന്തോഷിപ്പിക്കുന്നവൻ എന്നാണ് ബൃഹദ്ദേവതയിൽ കൊടുത്ത അർത്ഥം.

4 മുതൽ 7 വരെ സൂക്തങ്ങൾ സോമാഹൂതി ഭാർഗവ എന്ന ഋഷിയും 27 മുതൽ 30 വരെ സൂക്തങ്ങൾ കൂർമ്മഗൃത്സമദ എന്ന ഋഷിയുമാണ് ദർശിച്ചതു്. രണ്ടാമത്തെ ഋഷി ഗൃത്സമദർഷിയുടെ മകനാണ്. ഈ രണ്ടു ഋഷിമാരെപ്പററി ഋഗ്വേദത്തിൽ വേറെ എവിടേയും ഒന്നും പറഞ്ഞുകാണുന്നില്ല.

2-ാം മണ്ഡലത്തിലെ സൂക്തങ്ങൾ ഋഗ്വേദത്തിലെ ഏററവും നല്ല സൂക്തങ്ങളിൽപ്പെട്ടവയാണു്.

## വിശ്വാമിത്രഗോത്രം

3-ാം മണ്ഡലത്തിലെ സൂക്തങ്ങൾ ദർശിച്ചത് വിശ്വാമിത്രമഹർഷിയും അദ്ദേഹത്തിന്റെ ഗോത്രത്തിൽപ്പെട്ട ചിലരുമാണ്. വിശ്വാമിത്രൻ കാന്യകബ്ജരാജാവായിരുന്നുവെന്നും വസിഷ്ഠമഹർഷിയുടെ കാമധേനുവിനെ ബലാൽകാരമായി കൊണ്ടുപോകാൻ ശ്രമിച്ചുവെന്നും കാമധേനുവിന്റെ വാലിന്മേൽനിന്നു തീയുണ്ടകളും വിയർപ്പിൽനിന്നു സായുധരായ യോദ്ധാക്കളും ഉണ്ടായി എന്നും അങ്ങിനെ കാമധേനു വിശ്വാമിത്രന്റെ സൈന്യത്തെ ഓടിച്ചുവെന്നും ബ്രഹ്മതേജസ്സിന്റെ ബലമാണ് ക്ഷത്രിയബലത്തേക്കാൾ ഊർജ്ജസ്വലമെന്നു് വിശ്വാമിത്രന്നു ബോദ്ധ്യപ്പെട്ടുവെന്നും അതിന്നു



digitized by www.sreyas.in

ശേഷം വിശ്വാമിത്രൻ ഘോരതപസ്സ് ചെയ്തുവെന്നും അങ്ങിനെ ബ്രഹ്മർഷിയായിത്തീൎന്നുവെന്നും മഹാഭാരതത്തിൽ കാണുന്നു: ആ കാലത്ത് ജാതിവ്യത്യാസം ഉണ്ടായിരുന്നില്ലെന്ന് ഈ കഥ തെളിയിക്കുന്നുണ്ട്. ഐശീരഥന്റെ മകനായ കുശികനാണ് 23-ാം സൂക്തം ദൎശിച്ചത്. കുശികന്റെ മകനാണ് 19 മുതൽ 22 വരെ സൂക്തങ്ങളുടെ ദ്രഷ്ടാവായ ഗാഥി. 13-ഉം 14-ഉം സൂക്തങ്ങളുടെ ദ്രഷ്ടാവായ ഋഷഭൻ വിശ്വാമിത്രന്റെ മകനാണ്. 10-ാം മണ്ഡലത്തിലെ 89-ാം സൂക്തത്തിന്റെ ദ്രഷ്ടാവായ രേണുവും വിശ്വാമിത്രന്റെ മകനാണ്. 1-ാം മണ്ഡലത്തിലെ 1 മുതൽ 10 വരെ സൂക്തങ്ങളുടെ ദ്രഷ്ടാവായ മധുച്ഛന്ദസ്സ് വിശ്വാമിത്രന്റെ വേറൊരു മകനാണ്. 10-ാം മണ്ഡലം 190-ാം സൂക്തം ദർശിച്ച അഘമർഷണൻ ഈ ഗോത്രത്തിൽപെട്ട ആളാണ്; മധുച്ഛന്ദസ്സിന്റെ മകനാണ്. ശുനശ്ശേപനെ വിശ്വാമിത്രൻ ദത്തെടുക്കുകയും ജ്യേഷ്ഠപുത്രന്റെ സ്ഥാനം കൊടുക്കുകയും ചെയ്തു. വിശ്വാമിത്രന്റെ 50 മക്കൾ ഇത് സ്വീകരിച്ചില്ല. അതുകൊണ്ട് വിശ്വാമിത്രൻ അവരെ ശപിച്ചു. വൈദികമന്ത്രങ്ങളിൽവെച്ച് ഏററവും ഉൽകൃഷ്ടമായ ഗായത്രീ മന്ത്രത്തിന്റെ ദ്രഷ്ടാവ് വിശ്വാമിത്രമഹർഷിയാണ്. അഥർവ്വണവേദത്തിൽ ചില രോഗങ്ങൾക്ക് പരിഹാരമായും കാർഷികോല്പന്നങ്ങൾ വദ്ധിക്കുവാനും ഉള്ള ചില മന്ത്രങ്ങളുടെ ദ്രഷ്ടാവ് ഈ മഹർഷി തന്നെയാണ്.

ശുനശ്ശേപന്റെ കഥ ഇതാണ്. ഇക്ഷ്വാകുവംശത്തിലെ രാജാവായ ഹരിശ്ചന്ദ്രന്ന് മക്കളുണ്ടായിരുന്നില്ല. വരുണനെ സേവിപ്പാൻ നാരദമഹർഷി ഉപദേശിച്ചു. ഒരു പുത്രനുണ്ടായാൽ വരുണന്നായി മേധം ചെയ്യാമെന്നു രാജാവ് പ്രാർത്ഥിച്ചു. രാജാവിന്ന് ഒരു മകൻ ജനിച്ചു. ആ കുട്ടിക്ക് രോഹിതൻ എന്നു പേർ വിളിച്ചു. വരുണൻ രോഹിതന്റെ മേധത്തിന്നാവശ്യപ്പെട്ടു. രാജാവ് ആദ്യം വിസമ്മതിച്ചു. രാജാവിന്ന് കഠിനമായ രോഗം പിടിപെട്ടു. രോഹിതൻ മേധത്തിന്നു സമ്മതിച്ചു. എന്നാൽ രോഹിതൻ കാട്ടിൽകൂടി സഞ്ചരിക്കുമ്പോൾ അജീഗർത്തൻ എന്ന ബ്രാഹ്മണനെ കണ്ടു. അയാളോട് അയാളുടെ 2-ാമത്തെ മകനായ ശുനശ്ശേപനെ വിലയ്ക്കുവാങ്ങി തനിക്ക് പകരം മേധം ചെയ്വാൻ തീച്ചപ്പെടുത്തി. വരുണൻ അതിന്നു സമ്മതിച്ചു. യാഗം തുടങ്ങിയപ്പോൾ ശുനശ്ശേപൻ അഗ്നി, ഇന്ദ്രൻ, വിശ്വേദേവന്മാർ മുതലായ ദേവന്മാരെ വിളിച്ചു തന്നെ മോചിപ്പിക്കുവാൻ പ്രാർത്ഥിച്ചു. ശുനശ്ശേപനെ കെട്ടിയ കെട്ടുകൾ തനിയെ അഴിഞ്ഞുപോ



digitized by www.sreyas.in

യി. രാജാവിൻെറ രോഗവും മാറി. അവിടെക്കൂടിയ ഋത്വിക്ക കഠം ശുനശ്ശേപനെ ബഹുമാനിച്ചു. വിശ്വാമിത്രൻ അയാളെ തൻെറ ജ്യേഷ്ഠപുത്രനായി ദത്തെടുത്ത് തൻെറ ദൈവീസമ്പത്ത് അദ്ദേഹ ത്തിനു പ്രദാനംചെയ്തു. വിശ്വത്തിൻെറ (സർവ്വജനങ്ങളുടേയും) ബ ന്ധുവെന്നാണ് വിശ്വാമിത്രപദത്തിന്ന് സായണാചാര്യർ നല്കിയ അർത്ഥം. ആ മഹർഷി ഗുണമല്ലാതെ ആക്കും ദോഷം ചെയ്തിരുന്നില്ല.

## ഗൌതമഗോത്രം (വാമദേവർഷി)

4–ാം മണ്ഡലത്തിലെ സൂക്തങ്ങളുടെ ദ്രഷ്ടാവായ വാമദേവ ർഷി ഗൌതമഗോത്രത്തിൽപെട്ട ആളാണ്. വാമദേവൻെറ അച്ഛൻ ഗൌതമനാണ്. അദ്ദേഹത്തിൻെറ അച്ഛൻ രഹൂഗണ അംഗിരസ്സാ യിരുന്നു. ഈ ഋഷി 9–ാം മണ്ഡലത്തിലെ 37-ഉം 38-ഉം സൂക്ത ങ്ങളുടെ ദ്രഷ്ടാവാണ്. ഗൌതമൻ 1–ാം മണ്ഡലത്തിലെ 74 മുതൽ 93വരെ സൂക്തങ്ങളും 9–ാം മണ്ഡലത്തിലെ 31, 67 ഈ സൂക്ത ങ്ങളും 10–ാം മണ്ഡലത്തിലെ 137–ാം സൂക്തത്തിലെ 3–ാമത്തെ മന്ത്രവും വീക്ഷിച്ചത് ഈ ഋഷിയാണ്. 1–ാം മണ്ഡലം 58 മു തൽ 64വരെ സൂക്തങ്ങളുടെ ദ്രഷ്ടാവായ സോധസ്സ് എന്ന ഋഷി ഗൌതമൻെറ മകനാണ്. ഈ ഋഷിയുടെ മകനാണ് ഏ കാദ്യഋഷിയാണ് 9–ാം മണ്ഡലത്തിലെ 69–ാം സൂക്തത്തിൻെറ ദ്രഷ്ടാവ്. വാമദേവൻ ഗൌതമൻെറ മകനാണ്. ഗർഭസ്ഥനായി രിക്കുമ്പോഠംതന്നെ അദ്ദേഹം ജ്ഞാനിയായിരുന്നു. സാധാരണരീ തിയിൽ ഗർഭത്തിൽനിന്നു പുറത്തുവരാൻ താനിഷ്ടപ്പെടുന്നില്ലെന്നും അതുകൊണ്ട് മാതാവിൻെറ പാർശ്വഭാഗത്തുക്കൂടിയാണ് താൻ പുറ ത്തുവരികയെന്നും അദ്ദേഹം ഗർഭത്തിൽനിന്നുതന്നെ പറഞ്ഞു. 26–ാം സൂക്തത്തിലെ 1–ാമത്തെ മന്ത്രം നോക്കുക: ''അഹം മനുരഭവം സൂര്യശ്ചാഹം കക്ഷീവാം ഋഷിരസ്മി വിപ്രഃ! അഹം കുത്സമാനാർജ്ജ ന്യേയം ന്യൃഞ്ജേഹം കവിരുശനാ പശ്യതാ മാം.'' വാമദേവർഷിയു ടെ യോഗശക്തികൊണ്ട് മനുവും സൂര്യനും കക്ഷീവാനൃഷിയും ഉശ നസ്സുമെല്ലാം താനാണെന്നു കണ്ടു. അതായത് എല്ലാ ആത്മാക്കളും ചരാചരജീവികളും ഒരേ പരമാത്മാവാണെന്നും തൻെറ ആത്മാവും ആ പരമാത്മാവും ഒന്നുതന്നെയാണെന്നും അദ്ദേഹം അറിഞ്ഞു. അ ഗ്നി ഒരു മന്ത്രം തനിക്കുപദേശിച്ചതായി ഒരു മന്ത്രത്തിൽ ഈ ഋഷി പറയുന്നു. ഇതെല്ലാം തെളിയിക്കുന്നത് വാമദേവൻ അതീന്ദ്രിയ ജ്ഞാനമുണ്ടായിരുന്ന ഒരസാധാരണകവിയായിരുന്നുവെന്നും അദ്ദേ ഹത്തിനു് ലോകരഹസ്യങ്ങളുടെ ബോധമുണ്ടായിരുന്നുവെന്നുമാണ്.



digitized by www.sreyas.in

# അത്രിഗോത്രം

അത്രിമഹർഷി സപ്തർഷികളിൽ ഒരാളായിരുന്നു. അദ്ദേഹത്താൽ ദൃഷ്ടങ്ങളായ സൂക്തങ്ങൾ വളരെ ഫലമുള്ളവയായിട്ടാണ് കരുതിയിട്ടുള്ളത്. അശ്വിനീദേവന്മാർ ഈ മഹർഷിയുടെ പ്രത്യേകാരാധനക്ക് പാത്രീഭവിച്ചിരുന്നു.

സൂത്രകാരന്മാരുടെ പ്രവരപട്ടിക നോക്കിയാൽ അത്രി, അർച്ച്നാനസ്സ്, ശ്യാവാശ്വൻ, ഗവിസ്ഥിരൻ, പൂർവ്വാതിഥി, വാമരഥ്യൻ, പൌത്രികൻ ഇവരാണ് അത്രിഗോത്രത്തിലെ പ്രവരന്മാർ. പ്രവരോച്ചാരത്തിൽ പറയുന്ന ഋഷിമാർ അതാത് ഗോത്രത്തിലെ പ്രധാനികളായ പൂർവ്വന്മാരാണ്. ഇവരിൽ ശ്യാവാശ്വൻ 10 സൂക്തങ്ങളുടെ ദ്രഷ്ടാവാണ്. 8-ാം മണ്ഡലത്തിലെ 3 സൂക്തങ്ങളും ഈ ഋഷി തന്നെ ദർശിച്ചിട്ടുണ്ട്. സൂക്തങ്ങൾ ദർശിച്ച മററു ഋഷികൾ പൌരൻ, വിശ്വസാമൻ, പ്രതിപ്രഭൻ, സദാപൃണൻ, ബഹുവൃക്തൻ, യജതൻ, ഉരുചക്രി, ശ്രസൻ, സ്വസ്തി, വിശ്വവാരൻ, ഗയൻ, ദ്വിതപ്രതിഭാനൻ, ഗാതു, ഏവയാമരുത്, ബുധൻ, ഗഹസ്ഥിരൻ, പൂരു, സപ്തവധ്രി, രാതഹവ്യൻ, വസുശ്രുതൻ, കുമാരൻ, ഈശൻ, സുതംഭരൻ, വസൂയു, അവസ്യു, ശ്രുതവിത്ത്, സത്യശ്രവസ്സ് ഇവരാണ്. അപാലാ, വിശ്വാവരാ എന്നു് പേരായി ഈ ഗോത്രത്തിൽ രണ്ടു് സ്ത്രീകൾ ഋഷിമാരായുണ്ടായിരുന്നു. അപാല 8-ാം മണ്ഡലത്തിലെ 9-ാം സൂക്തം ദർശിച്ചു. ഈ ഋഷിണിക്കുണ്ടായ ത്വഗ്രോഗം ഇന്ദ്രന്റെ അനുഗ്രഹംകൊണ്ടു് മാറിയതായും സൂര്യനേപ്പോലെ പ്രകാശവതിയായിത്തീർന്നതായും പറയുന്നുണ്ടു്. വിശ്വാവരാ എന്ന ഋഷിണി അഞ്ചാംമണ്ഡലത്തിലെ 28-ാം സൂക്തം ദർശിച്ചതായി പറയുന്നു. ആ സൂക്തത്തിലെ ഒടുവിലത്തെ രണ്ടു് ഋക്കുകൾ ശുക്ലപക്ഷത്തിലെ പ്രഥമ ദിവസവും പൌർണ്ണമി ദിവസവും ചെയ്യുന്ന യജ്ഞങ്ങളിൽ ഉച്ചരിക്കാറുണ്ടു്.

അത്രിമഹർഷി സപ്തർഷികളിൽ ഒരാളായിരുന്നുവെന്നു് അഥർവ്വണ സംഹിതയിലും സായനഭാഷ്യത്തിലും ശതപഥ ബ്രാഹ്മണത്തിലും ബൃഹദാരണ്യകോപനിഷത്തിലും വിഷ്ണുപുരാണത്തിലും പറഞ്ഞുകാണുന്നുണ്ടു്. എന്നാൽ അത്രിയുടെ പേരു് മൂലഗോത്രർഷിമാരുടെ കൂട്ടത്തിൽ കാണുന്നില്ല. അംഗിരസ്സ്, കശ്യപൻ, വസിഷ്ഠൻ, ഭൃഗു ഇവരാണ് മൂലഗോത്രർഷിമാർ. പിന്നീടു് ഭൃഗുവിന്നു് പകരം ജമദഗ്നിയും അംഗിരസ്സിന്നു് പകരം ഭരദ്വാജനും



digitized by www.sreyas.in

ഗൌതമനും, ഗോത്രർഷിമാരാവുകയും വിശ്വാമിത്രനും അത്രിയും അഗസ്ത്യനും പുതുതായി ഗോത്രർഷിമാരാവുകയും ചെയ്തതായിക്കാണുന്നു. പുരാണങ്ങളിലും ഇതിഹാസങ്ങളിലും അത്രിമഹർഷിക്ക് ഉന്നതസ്ഥാനം നല്കിയിട്ടുണ്ട്. രാമായണത്തിൽ അദ്ദേഹത്തെ ഒരു പ്രജാപതിയായിട്ട് കാണിച്ചിരിക്കുന്നു. മഹാഭാരതം ശാന്തിപർവ്വത്തിൽ ബ്രഹ്മാവിൻെറ 7 മക്കളിൽ ഒരാളായിട്ട് അദ്ദേഹത്തെ പറഞ്ഞിരിക്കുന്നു. അനസൂയാദേവി അത്രിമഹർഷിയുടെ ഭാര്യയായിരുന്നുവെന്നും ദത്തൻ, ദുർവ്വാസസ്സ്, സോമൻ ഇവർ അവരുടെ മക്കളായിരുന്നുവെന്നും കാണുന്നു. അത്രിഗോത്രവും കണ്വഗോത്രവും വളരെ അടുത്ത് ബന്ധപ്പെട്ടവയായിട്ടാണു കാണുന്നത്. അത്രിമഹർഷിയുടെ അഭ്യർഹിതത്വംകൊണ്ടായിരുന്നു, ഏതെങ്കിലും ഒരു സൂക്തത്തിൻെറ ഋഷി ആരാണെന്ന് വ്യക്തമല്ലെങ്കിൽ അത് അത്രിമഹർഷിയുടേതാണെന്നു പറഞ്ഞിരുന്നത്. ഈ അർത്ഥത്തിലാണ് സായനൻ ''അനന്തഗോത്രം ആത്രേയം വിദ്യാത്'' എന്നു പറഞ്ഞത്.

അത്രിമഹർഷിയേപ്പററി സംഹിതയിൽ രണ്ടു കഥകളുണ്ട്. അസുരന്മാർ ഈ മഹർഷിയെപിടിച്ച് ഒരു ഇരുട്ടറയിലിട്ട് ദ്രോഹിച്ചു; അഗ്നികൊണ്ട് ദഹിപ്പിക്കാൻ ശ്രമിച്ചു. മഹർഷി സൂക്തങ്ങൾകൊണ്ട് അശ്വിനീദേവന്മാരെ പ്രസാദിപ്പിച്ചു. ആ ദേവന്മാർ വെള്ളംകൊണ്ടു അഗ്നിയെ ശമിപ്പിക്കുകയും ഇരുട്ടറയിൽ നിന്നു് മഹർഷിയെ മോചിപ്പിക്കുകയും ചെയ്തു. മറെറാരു കഥയുമുണ്ട്—സ്വർഭാനു എന്ന അസുരൻ തമസ്സുകൊണ്ട് സൂര്യനെ മൂടി. അത്രിമഹർഷിയാണ് ആ തമസ്സിൽനിന്ന് സൂര്യനെ രക്ഷിച്ചത്. സൂര്യഗ്രഹണത്തെ സൂചിപ്പിക്കുകയാണ് ഈ കഥ ചെയ്യുന്നതെന്നാണ് ചിലരുടെ അഭിപ്രായം. ഋഷിമാരുടെ പേരുകൾക്കും അവരേപ്പററിയുള്ള കഥകൾക്കും ഗൂഢാർത്ഥങ്ങളുണ്ടെന്നും അഭിപ്രായമുണ്ട്. ക്രിസ്തുവിന്ന് സുമാർ 4000കൊല്ലങ്ങൾക്കുമുമ്പാണ് അത്രിമഹർഷി ജീവിച്ചതെന്നാണ് പണ്ഡിതന്മാരുടെ അഭിപ്രായം.

അത്രിമാരുടെ സൂക്തങ്ങളിൽ മനോഹരമായ പ്രകൃതിവർണ്ണനയുള്ളതായിക്കാണാം. ഉഷസ്സിനെക്കുറിച്ചുള്ള സൂക്തങ്ങൾ പ്രകൃതിയുടെ സൌമ്യസ്വഭാവത്തേയും പർജന്യനെപ്പററിയുള്ള സൂക്തങ്ങൾ പ്രകൃതിയുടെ ഘോരഭാവത്തേയും ചിത്രീകരിക്കുന്നുണ്ട്. അത്രിമഹർഷി 5-ാം മണ്ഡലത്തിലെ 37 മുതൽ 43വരെ സൂക്തങ്ങളും 76-ഉം 77ഉം സൂക്തങ്ങളുമാണ് ദർശിച്ചത്. ഈ ഗോത്രത്തിൽപെട്ട മന്ത്രദ്രഷ്ടാക്കളായ 51 ഋഷിമാരുടെപേർ ഋഗ്വേദത്തിൽ കാണുന്നുണ്ട്.



digitized by www.sreyas.in

അത്രിമഹർഷിയുടെ ഭാര്യ അനസൂയാദേവിയായിരുന്നു. കുന്തീദേവി പാഞ്ചാലിയെ അനുഗ്രഹിച്ചത് ''അനസൂയ എങ്ങിനെ അത്രിയോടു കൂടെയിരുന്നുവോ അപ്രകാരം നീ ഭർത്താക്കന്മാരോടു കൂടെയിരിക്കുക'' എന്നായിരുന്നു.

## ഭരദ്വാജഗോത്രം

6–ാം മണ്ഡലത്തിലെ സൂക്തങ്ങളുടെ ദ്രഷ്ടാക്കൾ ഈ ഗോത്രത്തിലെ ഋഷിമാരാണ്. മിക്ക സൂക്തങ്ങളും ഭരദ്വാജമഹർഷി വീക്ഷിച്ചവയാണ്. ബൃഹസ്പതിമഹർഷിയുടെ മക്കളാണ് ദീർഘതമസ്സും ഭരദ്വാജനും. ഭരദ്വാജൻെറ മക്കളാണ് മാമതേയനും ദുഷ്യന്തൻെറ മകനായ ഭരതൻ ദത്തെടുത്ത വിദഥിയും. മാമതേയൻെറ മകനാണ് കുക്ഷീവാൻ. വിദഥിയുടെ മക്കളാണ് സുഹോത്രൻ, സുനഹോത്രൻ, നരൻ, ഋജിഢ്വാൻ, ഗാർഗൻ എന്നിവർ. നരൻെറ മകനാണ് സംകൃതി. 6–ാം മണ്ഡലം 75–ാം സൂക്തത്തിൻെറ ദ്രഷ്ടാവായ പായു എന്ന ഋഷിയും ഭരദ്വാജൻെറ മകനാണെന്നാണറിയുന്നത്. പുരുമില്ലൻ, അജാമില്ലൻ, ഇവർ സുഹോത്രൻെറ മക്കളാണ്. 4–ാം മണ്ഡലത്തിലെ 43-ഉം 44-ഉം സൂക്തങ്ങൾ ദർശിച്ചത് അവരാണ്. ഗാർഗർഷി 6–ാം മണ്ഡലത്തിലെ 47–ാം സൂക്തത്തിൻെറ ദ്രഷ്ടാവാണ്. സുഹോത്രൻ 31-ഉം 32-ഉം സൂക്തങ്ങളുടെ ദ്രഷ്ടാവാണ്. സുനഹോത്രൻ 33-ഉം 34-ഉം സൂക്തങ്ങളുടെ ദ്രഷ്ടാവാണ്, ഗൃത്സമദർഷിയുടെ പിതാവുമാണ്. 35-ഉം 36-ഉം സൂക്തങ്ങളുടെ ദ്രഷ്ടാവാണ് നരൻ എന്ന ഋഷി. ശാമ്യു 44 മുതൽ 48 വരെ സൂക്തങ്ങളുടെ ദ്രഷ്ടാവാണ്; ഭരദ്വാജൻെറ സഹോദരനുമാണ്. ഈ ഗോത്രത്തിൽപ്പെട്ട രാത്രി എന്ന ഋഷിണിയാണ് 10-ാം മണ്ഡലത്തിലെ 127-ാം സൂക്തം ദർശിച്ചതു്.

6–ാം മണ്ഡലത്തിൽ പാണികളെപ്പററി കുറെയധികം പറഞ്ഞിട്ടുണ്ടു്. ആരാണീ പാണികൾ? അവർ കച്ചവടക്കാരായിരുന്നുവെന്നാണ് തോന്നുന്നതു്. അവർ ലുബ്ധന്മാരും ദ്രോഹികളുമായിരുന്നുവെന്നുകൂടി കാണുന്നുണ്ടു്. അവരിൽ നല്ലവരുമുണ്ടായിരുന്നു. ദാനശീലനായ ബൃബു എന്നൊരാളെപ്പററി പ്രസ്താവിച്ചിട്ടുണ്ടു്. ഈ പദങ്ങളെല്ലാം സാധാരണനാമങ്ങളാണെന്നും വിശേഷനാമങ്ങളല്ലെന്നുമുള്ള അഭിപ്രായവുമുണ്ടു്. പാണികൾക്കെതിരായി സ്തുതിക്കപ്പെട്ട ദേവത പൂഷാവ് ആണ്. 6–ാം മണ്ഡലത്തിൽ 53 മുതൽ 58 വരെയുള്ള സൂക്തങ്ങൾ ഈ ദേവതയെപ്പററിയുള്ളവയാ



digitized by www.sreyas.in

ണ്. 75-ാം സൂക്തം പായു എന്ന ഋഷി ദർശിച്ചതാണ്. രണ്ടു രാജാക്കന്മാർ വരശിഖന്മാരാൽ പരാജിതരായപ്പോൾ ഭരദ്വാജമഹർഷിയോടു സഹായത്തിന്നപേക്ഷിക്കുകയും ഭരദ്വാജമഹർഷിയുടെ നിർദ്ദേശപ്രകാരം പായു എന്ന ഋഷി ഈ സൂക്തത്തെ വീക്ഷിക്കുകയും ആ രാജാക്കന്മാരുടെ ആയുധങ്ങളെ പൂതങ്ങളാക്കുകയും അവർ ആയുധങ്ങളുപയോഗിച്ച് വിജയികളാകുകയും ചെയ്തു. ഈ സൂക്തത്തിൽ വീരരസം പ്രധാനമായിക്കാണുന്നതുകൊണ്ട് ഇതിനെ സംഗ്രാമസൂക്തമെന്നു പറയാറുണ്ട്.

ഭരദ്വാജമഹർഷി സപ്തർഷികളിൽ ഒരാളായിരുന്നു. 5-ഉം 9-ഉം സൂക്തങ്ങളിൽ തത്വജ്ഞാനപരങ്ങളായ മന്ത്രങ്ങളുണ്ട്. 9-ാം സൂക്തത്തിൽ അഗ്നിവൈശ്വാനരനാണ് പരമേശ്വരനെന്നു പ്രസ്താവിച്ചിരിക്കുന്നു. തനിക്ക് രഹസ്യങ്ങളുടെ ''ഊടും പാവും'' മനസ്സിലായിട്ടില്ലെന്നദ്ദേഹം പറയുന്നു. യജ്ഞത്തിന്റെ രഹസ്യങ്ങളെപ്പററിയാണ് ഇങ്ങിനെ പറഞ്ഞതെന്നാണ് സായനാചാര്യരുടെ അഭിപ്രായം; സൃഷ്ടിയുടെ രഹസ്യങ്ങളെപ്പററിയാണെന്ന് ചില വേദാന്തികൾ അഭിപ്രായപ്പെടുന്നു. 5-ാം സൂക്തത്തിലും 47-ാം സൂക്തത്തിലും തത്വചിന്തകളുണ്ട്. ബൃഹസ്പതി ഭരദ്വാജമഹർഷിക്ക് ആഗ്നേയാസ്ത്രമന്ത്രം ഉപദേശിച്ചുവെന്നും ഭരദ്വാജമഹർഷി അത് അഗ്നിവേശന്ന് ഉപദേശിച്ചുവെന്നും പറയുന്നു. ഭാരതം ശാന്തിപർവ്വത്തിൽ ഭരദ്വാജമഹർഷി ദണ്ഡനീതിയെക്കുറിച്ച് ഒരു ഗ്രന്ഥം രചിച്ചതായിക്കാണുന്നുണ്ട്. ഒരു അർത്ഥശാസ്ത്രഗ്രന്ഥവും അദ്ദേഹം രചിച്ചതായറിയുന്നുണ്ട്.

## വസിഷ്ഠഗോത്രം

7-ാം മണ്ഡലത്തിലെ സൂക്തങ്ങൾ ഏകദേശം മുഴവനും ദർശിച്ചത് വസിഷ്ഠമഹർഷിയാണ്. അദ്ദേഹം ഗോത്രർഷിയും സപ്തർഷികളിൽ ഒരാളുമായിരുന്നു. ഈ ഗോത്രത്തിൽപെട്ടവർ ദക്ഷിണതസ്കപർദ്ദരും (തലമുടി വലത്ഭാഗം കെട്ടുന്നവർ) വെളുത്തവസ്ത്രം ധരിക്കുന്നവരും ധിയംജിന്വാസന്മാരും (ശുദ്ധവിചാരം പ്രസരിപ്പിക്കുന്നവരും) ആയിരുന്നു. മിത്രാവരുണന്മാർക്ക് ഉർവ്വശിയിൽ ഉണ്ടായ മകനാണ് വസിഷ്ഠൻ. അഗസ്ത്യമഹർഷിയും വസിഷ്ഠന്നുമുമ്പ് അപ്രകാരംതന്നെ ജനിച്ചതാണ്. 'കുംഭം' എന്നത് ഉർവ്വശിയുടെ ഗർഭപാത്രമാണ്. അതുകൊണ്ടാണ് കുംഭസംഭവൻ എന്ന പേരുണ്ടായത്. വസിഷ്ഠമഹർഷിയുടെ ഋക്കുകൾക്ക് പ്രത്യേക മന്ത്രശക്തി



digitized by www.sreyas.in

യുണ്ടായിരുന്നു. ദശരാജ്ഞയുദ്ധത്തിൽ ഈ മന്ത്രശക്തിയായിരുന്നു സുദാസ് രാജാവിന്ന് ജയം നേടിക്കൊടുത്തത്. ഭരതൻ പല വർഗ്ഗക്കാരുടെമേലും ആധിപത്യം സ്ഥാപിച്ചുകൊണ്ടുവന്നു. അവരുടെ രാജാവ് സുദാസ്സും പുരോഹിതൻ വിശ്വാമിത്രനുമായിരുന്നു. പഞ്ചജനം എന്ന വർഗ്ഗക്കാരെ കീഴടക്കാൻവേണ്ടി ഭരതവർഗ്ഗത്തിൽ പെട്ട തൃൽസുക്കളുമായി കൂട്ടുകെട്ടിന്നു ശ്രമിച്ചു. ആ തൃൽസുക്കളുടെ പുരോഹിതൻ വസിഷ്ഠനായിരുന്നു. വസിഷ്ഠൻെറ സഹായത്തോടുകൂടി ആ കൂട്ടുകെട്ട് ഉണ്ടാക്കി. അതിന്നു പ്രതിഫലമായി ഭരതന്മാരുടെ പൌരോഹിത്യം വസിഷ്ഠന്നു കൊടുത്തു. വിശ്വാമിത്രനും വസിഷ്ഠനും തമ്മിലുണ്ടായ വിരോധത്തിന്നു കാരണം ഇതായിരുന്നു. വിശ്വാമിത്രൻ പഞ്ചജന വർഗ്ഗക്കാരുടെ കൂടെചേർന്ന് മററു പല വർഗ്ഗങ്ങളോടും യോജിച്ച് 10 മഹാരാജാക്കന്മാരടങ്ങിയ ഒരു സഖ്യസൈന്യത്തെ ഉണ്ടാക്കി. ഈ സഖ്യസൈന്യവും ഭരതന്മാരും തമ്മിൽ പല യുദ്ധങ്ങളുമുണ്ടായി. അതിന്നായിരുന്നു ദശരാജ്ഞയുദ്ധമെന്നു പറഞ്ഞത്. ഒടുവിൽ ഭരതന്മാരുടെ രാജാവായ സുദാസ് വിജയിയായി. ഈ വിജയത്തിന്ന് കാരണം വസിഷ്ഠമഹർഷിയുടെ മന്ത്രശക്തികൊണ്ട് വശംഗതനായ ഇന്ദ്രൻെറ സഹായം ലഭിച്ചതായിരുന്നു. ഭരതന്മാർക്ക് ഈ യുദ്ധംകൊണ്ട് സിദ്ധിച്ച രാഷ്ട്രത്തിൻെറ പ്രാധാന്യംകൊണ്ടാണ ''ഭാരതം'' എന്ന പേർ ഈ ഭൂമണ്ഡലത്തിന്ന് സിദ്ധിച്ചത്.

വസിഷ്ഠന്ന് അരുന്ധതിയിൽ ശക്തി എന്ന ഒരു മകനുണ്ടായിരുന്നു. ശക്തിയുടെ മകൻ പരാശരനാണ്. ശക്തിയെ ഒരു രാക്ഷസൻ വധിച്ചു. ആ വിവരം പരാശരൻ അറിഞ്ഞിട്ട് രാക്ഷസവംശത്തെ മുഴുവൻ നശിപ്പിക്കാൻ ഒരു സത്രം ആരംഭിച്ചു. വസിഷ്ഠൻെറ നിർദ്ദേശപ്രകാരം അതു വേണ്ടെന്നുംവെച്ചു. ഈ രാക്ഷസൻ ഐക്ഷ്വാകു രാജനായ കന്മാഷപദനായിരുന്നു. വിശ്വാമിത്രൻ അയാളിൽ ഒരു രാക്ഷസൻെറ ആവേശം ചെലുത്തിയതാണെന്നാണ് പറയുന്നത്. ദശരാജ്ഞയുദ്ധത്തിന്നുശേഷം സുദാസ്സിൻെറ പുത്രന്മാർ വസിഷ്ഠൻെറ മക്കളെ വധിച്ചതായി ഊഹിക്കാവുന്നതാണ്.

വസിഷ്ഠ വിശ്വാമിത്ര വിരോധത്തെപ്പററി ഋഗ്വേദത്തിൽ വിസ്തരിച്ചു കാണുന്നില്ല. ഇതിനെപ്പററി വിവിധാഭിപ്രായങ്ങളുണ്ട്. വസിഷ്ഠൻ ഒരു ഭാഗമായും വിശ്വാമിത്രനും ജമദഗ്നിയും മറെറാരു ഭാഗമായും യാജ്ഞികമായുണ്ടായ തക്കത്തിൽ ജമദ



digitized by www.sreyas.in

ഗ്നി ഒരു സൂക്ത്തം വീക്ഷിച്ചുവെന്നും ആ മന്ത്രശക്ത്തികൊണ്ട് വസിഷ്ഠന്ന് ശക്ത്തിക്ഷയം അനുഭവപ്പെട്ടുവെന്നും തൈത്തിരീയസംഹിതയിൽ പറഞ്ഞുകാണുന്നു. ബ്രാഹ്മണങ്ങളിൽ ഇവർ രണ്ടുപേരും തമ്മിലുള്ള വിരോധത്തെപ്പററി ഒന്നും കാണുന്നില്ല. ആദ്യകാലത്ത് യജ്ഞങ്ങളിൽ ബ്രഹ്മ എന്ന ഋത്വിക്കിന്റെ സ്ഥാനം വസിഷ്ഠഗോത്രത്തിലുള്ളവക്കു മാത്രമേ ഉണ്ടായിരുന്നുള്ളവെന്നും പിന്നീട് അതിന്നുള്ള യോഗ്യതകളുള്ളവരെയൊക്കെ സ്വീകരിച്ചുവെന്നും ശതപഥബ്രാഹ്മണത്തിൽ പറയുന്നു. വസിഷ്ഠന്റെ കാമധേനുവെ പിടിക്കാൻ വിശ്വാമിത്രൻ ക്ഷത്രിയനായിരുന്നപ്പോശ ശ്രമിച്ചതാണ് വിരോധത്തിന്റെ കാരണമെന്ന് ഇതിഹാസങ്ങളിൽ കാണുന്നു.

വസിഷ്ഠമഹർഷിയുടെ ഇഷ്ടദേവത വരുണനാണെന്നാണു പറയുന്നത്. 7–ാം മണ്ഡലത്തിലെ 87–ാം സൂക്തം ഇതിന്നു തെളിവാണ്.

ഉവാച മേ വരുണോ; മേധിരായ/ത്രിഃ സപ്തനാമാഘ്ന്യാ ബിഭർത്തി
വിദ്വാൻ പദസ്യ ഗുഹ്യാനവോചൽ യുഗായ വിപ്ര ഉപരായ ശിക്ഷൻ

''അറിയുവാൻ ശക്ത്തിയുള്ള എന്നോട് വരുണൻ പറഞ്ഞു. മൂന്നുപ്രാവശ്യം; ഏഴുപേരുകശ (അഘ്ന്യാ—കൊല്ലാൻ പാടില്ലാത്തത്—പശു എന്നർത്ഥം) പശുവിന്ന് ഉണ്ട്. രഹസ്യം അറിയുന്ന ദേവത എന്നെ ശിഷ്യനാക്കി പഠിപ്പിച്ചു.''

മണ്ഡൂകസൂക്ത്തം ഈ മണ്ഡലത്തിലാണ്. ഈ സൂക്ത്തത്തിനെ പലരും പലവിധത്തിൽ വ്യാഖ്യാനിച്ചിട്ടുണ്ട്. ഇതിന്ന് രഹസ്യാർത്ഥമുണ്ടെന്നാണു ചിലരുടെ മതം. ''ത്ര്യംബകം യജാമഹേ സുഗന്ധിം പുഷ്ടിവർദ്ധനം! ഉർവാരുകമിവബന്ധനാത് മൃത്യോർമുക്ഷീയമാ/മൃതാത്''[1] എന്ന മഹാമൃത്യുഞ്ജയമന്ത്രം ദർശിച്ചത് ഈ ഋഷിയാണ്—ത്ര്യംബകൻ എന്നത് രുദ്രന്റെ പര്യായപദമാണ്. ഗഹനതത്വവിചാരം അടങ്ങിയ യോഗവാസിഷ്ഠം എന്ന ഗ്രന്ഥത്തിന്റെ കർത്താവ് ഈ മഹർഷിയാണ്.

1 വെള്ളരിക്ക ഞെട്ടിയിൽനിന്നു വേർപെടുത്തുംപോലെ മൃത്യുവിൽനിന്ന് എന്നെ വേർപെടുത്തി അമൃതത്തോടു ചേർക്കേണമേ. എന്നർത്ഥം. ''ഋഗ്വിധാന''ത്തിൽ ഇതിന്റെ വിനിയോഗത്തെപ്പററി ഇങ്ങനെ പറയുന്നു:—

''സമുദ്ദിശ്യ മഹാദേവം—ത്ര്യംബകം...........!
ഏതത് പർവശതംകൃത്വാ—ജീവേദ്വഷശതം സുഖീ''



digitized by www.sreyas.in

വസിഷ്ഠൻ പല രാജാക്കന്മാരുടേയും പുരോഹിതനായിരുന്നു. അയോദ്ധ്യാധിപതിയായിരുന്ന് ദശരഥൻേറയും ശ്രീരാമൻേറയും പു രോഹിതൻ വസിഷ്ഠമഹർഷിയായിരുന്നു. ഗുരുവിൻെറ നിലയിൽ അദ്ദേഹത്തിൻെറ ശാസനകളും ഉപദേശങ്ങളും അവർ എത്രമാത്രം വിലമതിച്ചിരുന്നുവെന്ന് രാമായണത്തിൽനിന്നു വ്യക്തമാണ്.

ഈ മണ്ഡലത്തിൽ വരുണനെക്കുറിച്ചുള്ള സൂക്തങ്ങളിൽ ഭക്തി രസം തുളുമ്പുന്നുണ്ട്. അപ്രകാരം ഉഷസ്സിനെക്കുറിച്ചുള്ള സൂക്തങ്ങ ളിൽ പ്രദർശിപ്പിച്ച സൌന്ദര്യബോധം പ്രശംസനീയമാണ്.

വസിഷ്ഠൻെറ മക്കളായി ശക്തിക്കു പുറമെ മുളീകനും ചി ത്രമഹസ്സുമുണ്ടായിരുന്നു. ശക്തിയുടെ മക്കളായിരുന്നു പരാശരനും ഗൌരിവീതിയും.

വസിഷ്ഠാപത്യത്തിന്ന് ഗൂഢാത്ഥമാണെന്നും അങ്ങിനെ ഒരാ ളുണ്ടായിട്ടില്ലെന്നും ഒരഭിപ്രായമുണ്ട്. വസിഷ്ഠൻെറ ഭാര്യ അരു ന്ധതി പൂജനീയയായ ഒരു മാതൃകാമഹിളയാണെന്ന് മഹാഭാരത ത്തിൽ പറഞ്ഞിരിക്കുന്നു. അരുന്ധതീദേവി നാരദമഹർഷിയുടെ ഭഗിനിയാണ്. കുന്തീദേവി പാഞ്ചാലിയെ അനുഗ്രഹിക്കുമ്പോൾ അരുന്ധതി എങ്ങിനെയാണോ വസിഷ്ഠന്ന്, അതുപ്രകാരം നീ ഭത്താക്കന്മാരോട് കൂടെയിരിക്കുക എന്നാണ് ആശീർവ്വദിച്ചത്. സപ്തർഷികളെന്ന നക്ഷത്രസമൂഹത്തിൽ വസിഷ്ഠനക്ഷത്രത്തിന്നടു ത്തായി അരുന്ധതി നക്ഷത്രമുണ്ട്. വസിഷ്ഠൻ എന്ന പദത്തി ൻെറ അത്ഥം സർവ്വശ്രേഷ്ഠൻ എന്നാണ്.

## കണ്വഗോത്രം

കണ്വഗോത്രം മുൻപറഞ്ഞ ഗോത്രങ്ങൾപോലെ സുസംബദ്ധ മല്ല. 8-ാം മണ്ഡലത്തിലെ ഋഷിമാർ കണ്വവംശത്തിൽ പെട്ട വരാണ്, പക്ഷേ അധികം പേരും പരസ്പരം അടുത്തു് ബന്ധ പ്പെട്ടവരല്ല. കണ്വമഹർഷിയുടെ അച്ഛൻ ആരാണെന്നതിനെപ്പററി അഭിപ്രായവ്യത്യാസമുണ്ട്. ഘോരൻെറ മകനാണ് കണ്വനെന്നും കണ്വൻെറ അനുജനാണ് പ്രഗാഥനെന്നും പറയുന്നു. പ്രഗാഥൻ ഒരി ക്കൽ കണ്വൻെറ ഭാര്യയുടെ മടിയിൽ തലവെച്ചുറങ്ങുമ്പോൾ ക ണ്വൻവന്നു തെററിദ്ധരിച്ചു് കാൽകൊണ്ടു് പ്രഗാഥനെ ഉണത്തി. പ്രഗാഥൻ ജ്യേഷ്ഠൻെറ ശാപത്തെ ഭയന്നു് എഴുന്നീററ്നിന്നു്



digitized by www.sreyas.in

തന്നെ കണ്വന്റേയും ഭാര്യയുടേയും മകനായിക്കുരുതേണമെന്നഭ്യത്ഥി ച്ചു. ഈ നിലയിൽ പ്രഗാഥൻ ഘോരന്റേയോ കണ്വന്റേയോ മകനായിത്തീന്ന് വേറേയും ഋഷിമാരോടുകൂടി 8–ാം മണ്ഡലത്തി ലെ സൂക്തങ്ങൾ വീക്ഷിച്ചു. ഈ കഥ ബൃഹദ്ദേവതയിലുള്ളതാ ണ്. 1–ാം മണ്ഡലത്തിലെ ചില സൂക്തങ്ങളും കണ്വമഹർഷി ദശിച്ചവയാണ്.

''കണ്വ'' എന്നുള്ളത് ഒരാളുടെ പേരല്ലെന്നും അഗ്നിയുടെ പ ര്യായമാണെന്നും അഭിപ്രായമുണ്ട്. ''കണ്വ'' എന്ന പദം കവി കൾക്ക് സാമാന്യമായി ഉപയോഗിക്കുന്ന പദമാണെന്ന് മറ്റൊര ഭിപ്രായവുമുണ്ട്. ''കണ്വ'' എന്ന വാക്കിന്റെ അത്ഥം സ്തോതാവ് എന്നാണ്. ആ അത്ഥം സ്വീകരിച്ചാൽ മതിയെന്നാണ് ചിലരുടെ മതം. ബർഗയിൻ എന്ന പണ്ഡിതൻ കണ്വൻ ഒരു വ്യക്തിയാ യിരുന്നില്ലെന്നും രാത്രിയിലെ സൂര്യൻ മാത്രമായിരുന്നുവെന്നും അഭിപ്രായപ്പെട്ടിരിക്കുന്നു. വിഷ്ണുപുരാണത്തിലും ഭാഗവതപുരാണ ത്തിലും കണ്വന്റെ അച്ഛൻ അപ്രതിരഥനാണെന്നു കാണുന്നു. ഈ രണ്ടു പുരാണങ്ങളും മേധാദിതി എന്ന ഋഷി കണ്വന്റെ മകനാ ണെന്നു പറയുന്നു. കണ്വൻ അത്രിമഹർഷിയേക്കാളും പുരാതന നാണെന്നാണ് മിക്ക പണ്ഡിതന്മാരുടേയും അഭിപ്രായം.

ഈ മണ്ഡലത്തിലെ ചില സൂക്തങ്ങളിൽ ബ്രഹ്മോദ്യസ മ്പ്രദായം കാണിച്ചിട്ടുണ്ട്; അതായത് ദേവതയുടെ പേര് പറ യാതെ ആ ദേവതയുടെ ചില വർണ്ണനകൾ മാത്രം പറഞ്ഞ് ദേ വത ആരാണെന്ന് ഊഹിച്ചുകൊള്ളുക. ഒരു സൂക്തത്തിൽ ഇ ന്ദ്രനെന്ന ദേവത ഇല്ല എന്നു സൂചിപ്പിച്ചിട്ടുണ്ട്. ഈ മണ്ഡല ത്തിൽ ഇന്ദ്രൻ നമുചിയെ വധിച്ചതിനെപ്പററിയുള്ള സൂക്ത ത്തിൽ നരസിംഹാവതാരത്തിന്റെ ബീജം കാണാൻ കഴിയും. മറെറാരു സൂക്തത്തിൽ വരാഹാവതാരത്തിന്റെ സൂചനയും ല ഭിക്കുന്നുണ്ട്.

ഈ മണ്ഡലത്തിലെ സൂക്തകാലത്തു തന്നെ ഗോവ് ഒരാ രാധ്യമൃഗമായിത്തീന്നിരിക്കുന്നു.

''മാതാരുദ്രാണാം ദുഹിതാവസൂനാം സ്വസാഽദിത്യാനാമ മൃതസ്യ നാഭിഃ
പ്രനുവോചം ചികിത്തുഷേ ജനായ മാഗാമനാഗാമദിതിം വധിഷ്ട''



digitized by www.sreyas.in

കണ്വന്മാർ വൈദ്യത്തിൽ വിശാരദന്മാരായിരുന്നു. എല്ലാ രോഗങ്ങൾക്കും പരിഹാരം നല്കുന്ന 'സർവ്വഭേഷജം' എന്ന മരുന്നിനെപ്പററി ഒരു സൂക്തത്തിൽ പറയുന്നുണ്ട്. കുഷ്ഠം, ബാധിര്യം മുതലായവയ്ക്കും പ്രതിവിധികൾ സൂക്തങ്ങളിലുണ്ട്.

തത്വവിചാരം ഉൾക്കൊള്ളുന്ന സൂക്തങ്ങളും ഈ മണ്ഡലത്തിലുണ്ട്. ഉദാഹരണമായി ഈ സൂക്തം നോക്കുക.

> ഏകം ഏവാഗ്നിർബ്ബഹുധാ സമിദ്ധഃ ഏകഃ സൂര്യോ
> വിശ്വമനുപ്രഭൂതഃ
> ഏകൈവോഷാഃ സർവ്വമിദം വിഭാത്യേകം വാ ഇദം
> വിബഭൂവ സർവ്വം.

പലേടത്തും കത്തുന്നുണ്ടെങ്കിലും അഗ്നി ഒന്നു തന്നെയാണ്. എല്ലാററിന്നും മേലെ ശോഭിക്കുന്നുണ്ടെങ്കിലും സൂര്യൻ ഒന്നുതന്നെയാണ്. എല്ലാററിനേയും പ്രകാശിപ്പിക്കുന്നുണ്ടെങ്കിലും ഉഷസ്സ് ഒന്നു തന്നേയുള്ളു. ഏകമായിരിക്കുന്ന വസ്തു തന്നെയാണ് ഇതെല്ലാമായിത്തീർന്നിട്ടുള്ളത്.

## ശതർച്ചികൾ

ചുരുങ്ങിയത് 100 ഋക്കുകൾ ദർശിച്ചവരെയാണ് ശതർച്ചികൾ എന്നു പറയുന്നത്. 1-ാം മണ്ഡലത്തിലെ താഴെ പറയുന്ന ഋഷികളാണ് ശതർച്ചികൾ.

| | | |
|---|---|---|
| മധുച്ഛന്ദസ്സ് | 102 | ഋക്കുകൾ |
| മേധാതിഥി | 146 | ,, |
| ശുനശ്ശേപൻ | 96 | ,, |
| ഹിരണ്യസ്തൂപൻ | 71 | ,, |
| കണ്വൻ | 96 | ,, |
| പ്രസ്കണ്വൻ | 82 | ,, |
| സവ്യൻ | 72 | ,, |
| നോധാസ് | 74 | ,, |
| പരാശരൻ | 91 | ,, |
| ഗൌതമൻ | 204 | ,, |
| കുത്സൻ | 192 | ,, |
| കക്ഷീവാൻ | 153 | ,, |



digitized by www.sreyas.in

| | | |
|---|---|---|
| പരുച്ഛേപൻ | 100 | ഋക്കുകരം |
| ദീർഘതമസ്സ് | 237 | ,, |
| അഗസ്ത്യൻ | 222 | ,, |

ഇവരിൽ 100 ഋക്കുകളില്ലാത്തവരും പെടുന്നുണ്ടു്. ചില പ്രധാനികളെപ്പററി മാത്രമേ ഇവ'ടെ ചുരുക്കം ചിലതു് പ്രസ്താവിക്കുന്നുള്ളൂ.

## മധുച്ഛന്ദസ്സ്

ഈ ഋഷി വിശ്വാമിത്രൻെറ 51–ാമത്തെ മകനാണു്. വിശ്വാമിത്രൻ ശുനശ്ശേപനെ ദത്തെടുത്തപ്പോരം ഒന്നാമത്തെ 50 മക്കരം വിരോധം പ്രകടിപ്പിച്ചു. അവരെ വിശ്വാമിത്രൻ ശപിച്ചു. 51–ാമത്തെ മകനായ മധുച്ഛന്ദസ്സ് പിതാവിൻെറ ഇഷ്ടത്തെ അനുകൂലിച്ചതുകൊണ്ടു് വിശ്വാമിത്രൻ അദ്ദേഹത്തെ നന്നായനുഗ്രഹിച്ചു. ഐതരേയാരണ്യകത്തിൽ മധുച്ഛന്ദസ്സ് എന്ന പദത്തിൻെറ അത്ഥം ഇങ്ങിനെ കൊടുത്തിരിക്കുന്നു: ''മധു ഹ സ്മ വാ ഋഷിഭ്യോ മധുച്ഛന്ദാശ്ചന്ദതി തന്മധുച്ഛന്ദസോ മധുച്ഛന്ദത്വം'' (ഋഷികരംക്കു്, ജീവിതത്തിലെ മധുരങ്ങളായ സുഖങ്ങരം സമ്പാദിക്കാൻ ആഗ്രഹിക്കുന്നതുകൊണ്ടു് മധുച്ഛന്ദസ്സ് എന്ന പേർ സിദ്ധിച്ചു.) മധുച്ഛന്ദസ്സ് ത്രിശങ്കുവിൻെറ സമകാലീനനും ത്രിശങ്കു ശ്രീരാമനു് 39 തലമുറക്കു് മുമ്പുണ്ടായിരുന്ന ആളുമായിരുന്നു. മധുച്ഛന്ദസ്സിന്നു് മധുരോത്തമമന്ത്രദ്രഷ്ടാക്കു് എന്ന പേരുണ്ടു്. അതുകൊണ്ടായിരിക്കണം ഋക്സംഹിതയിൽ ഒന്നാമതായി അദ്ദേഹത്തിൻെറ സൂക്തം ചേർത്തതു്.

## മേധാതിഥി

ഋഗ്വേദത്തിൽ മേധ്യാതിഥി എന്നു കാണുന്ന ഋഷി ഇദ്ദേഹം തന്നെയാണു്. ഈ ഋഷി കക്ഷീവാനെപ്പററി പറയുന്നുണ്ടു്. അതുകൊണ്ടു് അദ്ദേഹം കക്ഷീവാന്നു് ശേഷം ഉണ്ടായതാണെന്നു് വ്യക്തമാണു്.

## ശുനശ്ശേപൻ

വിശ്വാമിത്രമഹർഷിയെപ്പററി പറയുന്നേടത്തു് ഈ ഋഷിയേപ്പററി പ്രസ്താവിച്ചിട്ടുണ്ടു്. 1–ാം മണ്ഡലത്തിലെ 7 സൂക്തങ്ങളാണു് ഈ ഋഷി ദശിച്ചതു്. ഈ ഋഷിയുടെ കഥ പല ഗ്രന്ഥ



digitized by www.sreyas.in

ങ്ങളിലുമുണ്ട്. ഇതെല്ലാം പരിശോധിച്ചാൽ ശുനശ്ശേപനെ യൂപത്തോടു കെട്ടിയതായും വരുണൻെറ സഹായത്താൽ ബന്ധനത്തിൽനിന്നു മുക്തനായി എന്നും മാത്രമേ കാണുകയുള്ളു. 9–ാം മണ്ഡലത്തിലെ ചില സൂക്തങ്ങളും ഈ ഋഷി ദർശിച്ചിട്ടുണ്ട്. അഥർവ്വണവേദത്തിലെ ഗണ്ഡമാലാവിനാശനസൂക്തവും ഈ ഋഷി ദർശിച്ചതാണ്. ഈ സൂക്തം കണ്ഠം, ഇടനാവു്, അംസം ഇവയ്ക്കുള്ള രോഗങ്ങളുടെ പരിഹാരത്തിന്നു് വിനിയോഗിക്കേണ്ടതാണ്. ശുനശ്ശേപൻെറ സൂക്തങ്ങൾ എല്ലാ ബന്ധങ്ങളിൽനിന്നും മോചനം സിദ്ധിക്കുവാനാണ്. സൌരമാസങ്ങളും ചാന്ദ്രമാസങ്ങളും തമ്മിലുള്ള വ്യത്യാസം പരിഹരിക്കുവാൻ കൂട്ടിച്ചേർത്ത അധികമാസത്തെപ്പററി ഈ ഋഷിയുടെ സൂക്തങ്ങളിലാണ് പ്രസ്താവിച്ചിട്ടുള്ളത്.

## ഗൌതമൻ

ഗൌതമർഷി 1–ാം മണ്ഡലത്തിലും 9–ാം മണ്ഡലത്തിലും 10–ാം മണ്ഡലത്തിലും പെട്ട സൂക്തങ്ങൾ ദർശിച്ചിട്ടുണ്ട്. ഈ ഋഷിയേപ്പററി വാമദേവർഷിയെക്കുറിച്ചു പറയുന്നേടത്തു് അല്പം പ്രസ്താവിച്ചിട്ടുണ്ട്. ഇദ്ദേഹത്തിൻെറ പിതാവു് രഹൂഗണനായിരുന്നു. ''മിത്രാവിന്ദ ഇഷ്ടി'' നടത്തുന്നതിൽ ഇദ്ദേഹം പ്രത്യേകം പ്രവീണനായിരുന്നു. ഇദ്ദേഹം ജനകനും യാജ്ഞവല്ക്യനും മുമ്പായിരുന്നു ജീവിച്ചിരുന്നത്. ഗൌതമസൂക്തങ്ങളിൽ മനു, ദധ്യാൻ, അഥർവ്വൻ, അംഗിരസ്സ്, ഉശനാകവി ഇവരുടെ പേരുകൾ പറഞ്ഞുകാണുന്നുണ്ട്.

## കശ്യപൻ

1–ാം മണ്ഡലത്തിലെ ഒരു സൂക്തവും 8–ാം മണ്ഡലത്തിലെ ഒരു സൂക്തവും 9–ാം മണ്ഡലത്തിലെ 6 സൂക്തങ്ങളും 107–ാം മണ്ഡലത്തിലെ ഒരു സൂക്തവും ഈ ഋഷി ദർശിച്ചിട്ടുണ്ട്. 21 വട്ടം പരശുരാമൻ ക്ഷത്രിയവധം നടത്തിയതിനുശേഷം ആ പാപപരിഹാരത്തിന്നു് അശ്വമേധയാഗം കഴിച്ചപ്പോൾ പുരോഹിതൻ ഈ ഋഷിയായിരുന്നുവെന്നു് മഹാഭാരതത്തിൽ കാണുന്നു. അദ്ദേഹം ഗോത്രർഷിയും സപ്തർഷിമാരിൽ ഒരാളുമായിരുന്നു. 9–ാം മണ്ഡലത്തിലെ 113–ാം സൂക്തത്തിൽ ഏററവും മനോഹരമായ നിലയിൽ തനിക്കു് അമൃതത്വം നൽകേണമേ എന്നു് സോമദേവനോടു് പ്രാർത്ഥിക്കുന്നുണ്ട്. അദ്ദേഹം മരീചിമഹർഷിയുടെ പുത്രനാണ്.



digitized by www.sreyas.in

## ദീർഘതമസ്സ്

ഒന്നാം മണ്ഡലത്തിലെ 140 മുതൽ 164 വരെ സൂക്തങ്ങളുടെ ദ്രഷ്ടാവാണ് ദീർഘതമസ്സ് എന്ന ഋഷി. അദ്ദേഹം ജന്മനാ അന്ധനായിരുന്നു. അദ്ദേഹത്തിന്റെ മാതാപിതാക്കന്മാർ മമതയും ഉചാത്ഥ്യനും ആയിരുന്നു. അദ്ദേഹത്തിന്റെ അനുജൻ ബൃഹസ്പതിയായിരുന്നു. ബൃഹസ്പതിയുടെ ശാപംകൊണ്ടാണ് ഈ ഋഷി ഗർഭത്തിൽത്തന്നെ അന്ധനായതത്രേ. അംഗരാജാവിന്റെ ഭാര്യയുടെ ധാത്രിയെ വിവാഹം ചെയ്യുകയും അവളിൽ കക്ഷീവാൻ എന്ന കുട്ടിയെ ജനിപ്പിയ്ക്കുകയും ചെയ്തു. കക്ഷീവാൻ പിന്നീട് ഋഷിയായിത്തീർന്നു. ഈ ഋഷി 100 കൊല്ലം ജീവിച്ചുവെന്നും ജീവിതത്തിന്റെ അവസാനത്തിൽ ദുഷ്യന്തന്റെ മകനായ ഭരതന്റെ ഐന്ദ്രമഹാഭിഷേകം നടത്തിച്ചുവെന്നുമറിയുന്നു.

ഋഗ്വേദത്തിൽ ഏറ്റവും പ്രധാനവും തത്വവിചാരപരവുമായ 'അസ്യവാമസ്യ' സൂക്തം ദർശിച്ചത് ഈ ഋഷിയാണ്. ഈ സൂക്തത്തെപ്പററി പിന്നീട് വിവരിക്കുന്നതാണ്. വളരെ കാലം അന്ധനായതുകൊണ്ട് ദീർഘതമസ്സ് എന്ന് വിളിച്ചതാണെന്നാണ് ഒരഭിപ്രായം. പിന്നീട് കണ്ണിന്ന് കാഴ്ച കിട്ടി.

## അഗസ്ത്യൻ

അഗസ്ത്യൻ മിത്രാവരുണന്മാർക്ക് ഉർവ്വശിയിലുണ്ടായ മകനാണെന്നും വസിഷ്ഠന്റെ ജ്യേഷ്ഠനായിരുന്നുവെന്നും മുമ്പ് പറഞ്ഞിട്ടുണ്ട്. അദ്ദേഹത്തെ മാനനെന്നും മാന്യനെന്നും മാന്ദര്യനെന്നും വിളിക്കാറുണ്ട്. അദ്ദേഹത്തിന്റെ ഭാര്യ ലോപാമുദ്രയായിരുന്നു. അദ്ദേഹം വസിഷ്ഠനെപ്പോലെത്തന്നെ വലിയ തപസ്വിയായിരുന്നു. ശകുന്തളയുടെ പോററച്ഛനായ കണ്വമഹർഷിയും അഗസ്ത്യമഹർഷിയും സമകാലീനന്മാരായിരുന്നു. ഇന്ദ്രന്റെ അഹങ്കാരം നശിപ്പിച്ചതും വിന്ധ്യപർവ്വതം കടന്നതും നഹുഷരാജാവിനെ ശപിച്ച് സർപ്പമാക്കിയതുമാണ് അദ്ദേഹത്തിന്റെ മൂന്നു പ്രധാന ചെയ്തികൾ. ഇവയെപ്പററിയെല്ലാം പുരാണങ്ങളിൽ വിസ്തരിച്ചു കാണാം. രാമായണത്തിൽ ഈ മഹർഷിയെപ്പററി പ്രത്യേകം പറഞ്ഞിട്ടുണ്ട്. ''അഗം സ്ത്യായതി ഇതി അഗസ്ത്യഃ'' (പർവ്വതത്തെ അടക്കുന്നവൻ) എന്നാണ് അഗസ്ത്യപദത്തിന്റെ അർത്ഥം. അഗസ്ത്യനെ കാംബോഡിയാ, ജാവാ, ബോർണിയോ എന്നീ സമുദ്രാതീതരാജ്യങ്ങളിൽ ആരാധിക്കുന്നുണ്ട്.



digitized by www.sreyas.in

അഗസ്ത്യൻെറ കുടുംബം, പൌലസ്ത്യന്മാർ, പൌലഹന്മാർ, ക്രുതുക്കൾ എന്ന മൂന്നു ശാഖകളുമായി ബന്ധപ്പെട്ടതായി പുരാണങ്ങളിൽ കാണുന്നു. തൃണബിന്ദുവിൻെറ മകൾ ഇളവിലയെ പുലസ്ത്യൻ വിവാഹം ചെയ്തു. അവരുടെ മകനായിരുന്നു വിശ്രവസ്സ് ഐളവില. അദ്ദേഹത്തിന്ന് കുബേരവൈശ്രവണൻ എന്ന മകനുണ്ടായി. കുബേരന്ന് നളകൂബേരൻ, രാവണൻ, കുംഭകർണ്ണൻ, വിഭീഷണൻ എന്ന നാലു ആൺമക്കളും ശൂർപ്പണഖ എന്ന ഒരു മകളുമുണ്ടായിരുന്നു. കുബേരൻെറ മകനായിരുന്നു നളകൂബേരനെന്നും മററു മൂന്നുപേരും കുബേരൻെറ സഹോദരന്മാരായിരുന്നുവെന്നും ശൂർപ്പണഖ സഹോദരിയായിരുന്നുവെന്നും മറെറാരഭിപ്രായമുണ്ട്. കുബേരനൊഴികെ മറെറല്ലാവരും രാക്ഷസന്മാരായിരുന്നു. പുലഹനും ക്രതുവും അഗസ്ത്യൻെറ മക്കളെ ദത്തെടുക്കുകയാണ് ചെയ്തത്.

## ബൃഹസ്പതി

ഈ ഋഷി ഋഗ്വേദർഷിമാരിൽ പ്രധാനിയാണ്. ഇദ്ദേഹത്തിൻെറ മകനാണ് ഭരദ്വാജർഷി. 10–ാം മണ്ഡലത്തിലെ 71–ാം സൂക്തം ദർശിച്ചത് ഈ ഋഷിയാണ്. ഇദ്ദേഹത്തെ ''കവീനാം കവിഃ'' (കവികളിൽവെച്ച് കവി) എന്ന് പറയാറുണ്ട്. ദേവന്മാരുടെ ഗുരുവാണെന്നാണ് പുരാണങ്ങളിൽ കാണുന്നത്. ഗീതയിൽ ''പുരോധസാം ച മുഖ്യംമാം വിദ്ധിപാർത്ഥ ബൃഹസ്പതിം'' (പുരോഹിതന്മാരിൽ വെച്ച് മുഖ്യനായ ബൃഹസ്പതി ഞാനാണെന്നറിഞ്ഞാലും) എന്നു ഈ ഋഷിയെ പുകഴ്ത്തിയിട്ടുണ്ട്. ഇദ്ദേഹമാണത്രേ സ്വസഹോദരനായ ഉദാത്യൻെറ ഭാര്യ മമതയെ ''നിൻെറ കുട്ടി അന്ധനായി ജനിക്കട്ടെ'' എന്നു ശപിച്ചത്. ആ കുട്ടിയാണ് ദീർഘതമസ്സ്. ഈ ഋഷിയുടെ മകനായ കചനാണ് സൂത്രത്തിൽ അസുരഗുരുവായ ഉശനസ്സിൽനിന്നു മൃതസഞ്ജീവനിവിദ്യ കൈക്കലാക്കിയത്.

## ഉശനസ്സ്

9–ാം മണ്ഡലത്തിലെ 87 മുതൽ 89 വരെ സൂക്തങ്ങൾ ദർശിച്ചത് ഈ ഋഷിയാണ്. ഈ ഋഷിയെ ശുക്രനെന്നും വിളിച്ചിരുന്നു. 8–ാം മണ്ഡലത്തിലെ 87–ാം സൂക്തവും ദർശിച്ചത് ഈ ഋഷിതന്നെയാണ്. ഇദ്ദേഹത്തിന്ന് കവികളുടെ ഇടയിൽ അഗ്രസ്ഥാനമായിരുന്നു. ഗീതയിൽ ഇദ്ദേഹത്തെപ്പററി ''കവീനാം ഉശനാഃ കവിഃ'' (കവികളിൽവെച്ച് ഞാൻ ''ഉശനസ്സാ''ണെന്ന്


digitized by www.sreyas.in

പറഞ്ഞിരിക്കുന്നു. ഇദ്ദേഹത്തിന്റെ പിതാവിന്റേയും ഭാര്യയുടേ യും പേർ പലതരത്തിലാണ് കാണുന്നത്. ഭാഗവതപുരാണ ത്തിൽ ഇദ്ദേഹത്തിന്റെ മകൾ ദേവയാനിയെ യയാതിരാജാവ് വിവാഹം ചെയ്തു. മരിച്ചവരെ ജീവിപ്പിക്കാനുള്ള മൃതസഞ്ജീവനി വിദ്യ ഇദ്ദേഹത്തിന്നറിയാമായിരുന്നു. ഇദ്ദേഹം അസുരഗുരുവായതു കൊണ്ട് യുദ്ധത്തിൽ മരിക്കുന്ന അസുരന്മാരെ ജീവിപ്പിക്കുന്നുണ്ടാ യിരുന്നു. ബൃഹസ്പതിയുടെ മകൻ കചൻ ദേവയാനിയുടെ സ്നേ ഹം സമ്പാദിച്ച് ആ വിദ്യ കൈക്കലാക്കി എന്ന കഥയുണ്ട്. ഈ വിദ്യ ഈ മഹർഷിക്ക് സിദ്ധിച്ചത് ശിവനിൽനിന്നാണ്. മ ഹാഭാരതത്തിലാണ് ഈ കഥയുള്ളത്.

## സപ്തർഷികൾ

9-ാം മണ്ഡലം 67-ാം സൂക്തത്തിലെ 32 ശ്ലോകങ്ങൾ സപ്ത ഷിമാർ ദർശിച്ചതാണെന്നാണ് കരുതുന്നതു്. ഈ സപ്തർഷിമാർ ഭരദ്വാജൻ, കശ്യപൻ, ഗൌതമൻ, അത്രി, വിശ്വാമിത്രൻ, ജമദഗ്നി, വസിഷ്ഠൻ ഇവരാണ്. ഇവർ പിന്നീട് നക്ഷത്രങ്ങളുടെ പേരു കളായി. 9-ാം മണ്ഡലത്തിലെ 107-ാം സൂക്തത്തിന്റെയും 10-ാം മണ്ഡലത്തിലെ 137-ാം സൂക്തത്തിന്റെയും ദ്രഷ്ടാക്കൾ അവർ ത ന്നെയാണ്. പുരാണങ്ങളിൽ സപ്തർഷികളുടെ പേരുകൾ മാറി ക്കാണുന്നുണ്ട്.

ഋഷിമാർ പ്രാകൃതരായിരുന്നില്ലെന്നും അവരുടെ സൂക്തങ്ങൾ ബാലിശങ്ങളായിരുന്നില്ലെന്നും ഇതിനു മുമ്പു പറഞ്ഞിട്ടുണ്ട്. ച രിത്രദൃഷ്ട്യാ മനുഷ്യസമുദായം പ്രാകൃതദശയിൽനിന്ന് ക്രമപ്രബുദ്ധ മായിവളർന്ന് ഇന്നു കാണുന്ന സംസ്കാരമുള്ളതായിത്തീർന്നതാണെന്നു ള്ളത് ഒരു പ്രകാരത്തിൽ ശരിയാണ്. ബുദ്ധികൊണ്ടാലോചി ച്ച് തത്വങ്ങൾ കണ്ടുപിടിക്കുകയും ദ്രവ്യങ്ങളുടെ ഉൽപാദന വിഭ ജന വിനിമയ കാര്യങ്ങളിൽ അധികമധികം കാര്യങ്ങളേപ്പെടുത്തു കയും ഭൌതികങ്ങളായ എല്ലാ വശങ്ങളിലും അധികമധികം സാ മർത്ഥ്യം സമ്പാദിക്കുകയും ചെയ്യുന്നതിൽ വൈദികകാലികന്മാർ പ്രാകൃതരായിരിക്കാം. എന്നാൽ അദ്ധ്യാത്മനിഷ്ഠന്മാരായ ഋഷി മാർ അതീന്ദ്രിയ ഗോചരങ്ങളായ മാർഗ്ഗങ്ങളെ തപോബലംകൊ ണ്ട് പ്രാപിച്ചിട്ട് വിവിധമായ ആന്തരാഭിവൃദ്ധിയെ പ്രാപിച്ചു വെന്നും പല രഹസ്യങ്ങളും അറിയുന്നവരായിത്തീർന്നുവെന്നും ഗോ പ്യതത്വങ്ങളെ മന്ത്രങ്ങളിൽ നിക്ഷേപിച്ചുവെന്നും ഉള്ള വാദത്തെ



digitized by www.sreyas.in

ചരിത്രത്തിന്നു ഖണ്ഡിക്കുവാൻ സാധിക്കുകയില്ല. ഋഷിമാർക്കുണ്ടായിരുന്ന ഈ സിദ്ധി ജനസാമാന്യത്തിന്നുണ്ടായി എന്നു വാദമില്ല. വേദർഷികൾക്ക് സർവ്വവിധ ജ്ഞാനവും ഉണ്ടായിരുന്നുവെന്നും വാദമില്ല. ചരിത്രപുരുഷന്മാരായ ശ്രീബുദ്ധൻ, യേശുക്രിസ്തു, മുഹമ്മദ്നബി, ഇവരുടെ കാലത്ത് അവരുടെ ജനത ഉന്നതസംസ്കാരമില്ലാത്തവരായിരുന്നിട്ടും അവർക്ക് വമ്പിച്ച ആദ്ധ്യാത്മികസമ്പത്ത് ഉണ്ടായിരുന്നുവെന്ന് ചരിത്രം സമ്മതിക്കുന്ന നിലയ്ക്ക് അത്യധികം ആദ്ധ്യാത്മികോന്നതിയും അന്തർജ്ഞാനവും വൈദിക മഹർഷിമാർക്കുണ്ടായിരുന്നുവെന്നു സമ്മതിക്കുന്നതിലെന്താണു വിരോധം? വള്ളത്തോൾ മഹാകവി ഋഷിമാരെപ്പററി പാടിയത് യഥാർത്ഥമാണ്.

> ''ഭാരതവർഷത്തിലെപ്പൂർവ്വരാമൃഷീന്ദ്രന്മാർ
> പാരിനുള്ളടിക്കല്ലു പാർത്തുകണ്ടറിഞ്ഞവർ
> യോഗൈകനിരതന്മാർ, ഭോഗനിസ്പൃഹർ, പരി-
> ത്യാഗൈകദ്രവിണന്മാർ — '' ഇത്യാദി.





digitized by www.sreyas.in

അധ്യായം–3

## വേദമന്ത്രങ്ങളും അർത്ഥവും

വൈദിക മന്ത്രങ്ങൾക്ക് അർത്ഥമുണ്ടോ, ഇല്ലയോ എന്നതിനെ പ്പററി വിവിധാഭിപ്രായങ്ങളുണ്ട്. വേദങ്ങൾ നിത്യങ്ങളും അപൌരുഷേയങ്ങളുമായതുകൊണ്ട് ക്രമപാഠത്തിന്നും ഉച്ചാരണത്തിന്നുമാണ പ്രാധാന്യമെന്നും വേദാധ്യയനമെന്നാൽ മന്ത്രങ്ങളെ ശബ്ദാനുപൂർവ്വിയായി ഹൃദിസ്ഥമാക്കുകയാണെന്നും ഒരഭിപ്രായം. വേദമന്ത്രങ്ങൾക്ക് അർത്ഥമുണ്ടെന്നും അർത്ഥജ്ഞാനത്തോടുകൂടിയുള്ള വേദാധ്യയനത്തിന്നു മാത്രമേ ഫലമുള്ളുവെന്നും വേറൊരഭിപ്രായം. ക്രമവും ഉച്ചാരണവും എങ്ങനെയെങ്കിലുമാവാമെന്നും അർത്ഥം മാത്രമേ നോക്കേണ്ടതായുള്ളുവെന്നും മൂന്നാമതൊരഭിപ്രായം. ഈ മൂന്നാമത്തെ അഭിപ്രായമാണ് പാശ്ചാത്യപണ്ഡിതന്മാർക്കും അവരെ അനുകരിക്കുന്ന പൌരസ്ത്യപണ്ഡിതന്മാർക്കും ഉള്ളത്. പക്ഷെ ഇവരൊക്കെ വേദങ്ങൾക്ക യാതൊരു വൈശിഷ്ട്യവും അനുവദിക്കാത്തവരാണ്. ക്രമവും ഉച്ചാരണവുമാണ് പ്രധാനമെന്ന് പറയുന്നവരുടെ വാദം ഇതാണ്: ''അഗ്നിമീഡേ പുരോഹിതം'' എന്നാണ് ഒന്നാമത്തെ വേദമന്ത്രം. അതിന്റെ ക്രമം മാററി ''അഗ്നിം പുരോഹിതമീഡേ'' എന്നാക്കിയാൽ ഒരിക്കലും സാധുവാകുകയില്ല. അപ്രകാരം തന്നെ ഉദാത്താനുദാത്തസ്വരിതങ്ങളേയും ഹ്രസ്വദീർഘപ്ലുതങ്ങളേയും തിരിച്ചുമറിച്ച് ഉച്ചരിച്ചാൽ ശരിയാകുകയില്ല, ചിലപ്പോൾ അർത്ഥത്തിന്നു തന്നെ വ്യത്യാസം വരും. അതുകൊണ്ട് ക്രമവും ഉച്ചാരണവും പ്രധാനം തന്നെയാണെന്ന് സമ്മതിക്കാതെ നിവൃത്തിയില്ല. മററു ചില മതക്കാരുടെ മതഗ്രന്ഥങ്ങളുടെ അധ്യയനത്തിലും ക്രമവും ഉച്ചാരണവും ശ്രദ്ധേയങ്ങളായിത്തന്നെ കരുതി വരുന്നുണ്ട്. എന്നാൽ അർത്ഥത്തിന്നും വേദാധ്യയനത്തിൽ തുല്യ



digitized by www.sreyas.in

പ്രാധാന്യം നല്കേണ്ടതാണെന്ന അഭിപ്രായം പണ്ടുപണ്ടേയുള്ളതാണ്. ബ്രാഹ്മണങ്ങൾ വേദത്തിൻെറ വ്യാഖ്യാനങ്ങളാണ്; അതുകൊണ്ടു തന്നെ വേദങ്ങൾക്ക് അർത്ഥമുണ്ടെന്നു വരുന്നുണ്ട്. എന്നിരുന്നാലും ആ അർത്ഥം അതേ സംസ്കൃത വാക്കുകളിൽക്കൂടി അതേ ക്രമത്തിൽ തന്നെ വേണമെന്ന് അവരും വാദിക്കുന്നുണ്ട്. വേറെ ഏതെങ്കിലും ഭാഷയിലുള്ള വിവർത്തനംകൊണ്ട് വേദാദ്ധ്യയനത്തിൻെറ ഫലം സിദ്ധിക്കുന്നതല്ല. വാക്കിനുള്ള അർത്ഥം നിത്യമാണ്. ഗായത്രീമന്ത്രത്തിലെ ''ഭർഗോ ദേവസ്യ ധീമഹി'' എന്നുള്ളതിനു പകരം ''മഹോജ്വലനായ ആ ധാമത്തെ ഞാൻ ധ്യാനിക്കുന്നു'' എന്നു പറഞ്ഞാൽ ധ്യാനത്തിൻെറ ഫലം സിദ്ധിക്കുന്നതല്ല. വാക്കിൻെറ ശക്തിയാണ് ജപയജ്ഞത്തിൻെറ അടിസ്ഥാനതത്വം. വേദമന്ത്രങ്ങൾക്ക് ഫലദായകശക്തിയുണ്ടെന്ന് വേദങ്ങളിൽ നിന്നുതന്നെ വ്യക്തമാകുന്നുണ്ട്. പല ദേവതകളേയും കുറിച്ചുള്ള സ്തുതികളിൽ മന്ത്രശക്തികൊണ്ട് പല കാര്യങ്ങളും സാധിച്ചതായിപ്പറഞ്ഞിട്ടുണ്ട്. കേട്ടറിവല്ല, അവരവരുടെ അനുഭവത്തിൽനിന്നാണ് ആ ഋഷിമാർ സംഭവങ്ങളെ ഉദ്ധരിച്ചിട്ടുള്ളത്.

എല്ലാ മതങ്ങളിലും മന്ത്രങ്ങളുണ്ട്; മന്ത്രങ്ങൾക്ക് ശക്തിയുണ്ടെന്ന വിശ്വാസവുമുണ്ട്, എന്നാൽ വൈദികമന്ത്രങ്ങളുമായി അവയ്ക്കു ല്പം വ്യത്യാസമുണ്ട്. സർവ്വേശ്വരൻെറ അനുഗ്രഹംകൊണ്ട് ചില മന്ത്രങ്ങൾക്ക് ശക്തിയുണ്ടാവുന്നുവെന്നാണ് മററുള്ള മതക്കാർ വിശ്വസിക്കുന്നത്. എന്നാൽ വൈദികവിശ്വാസികൾ മന്ത്രത്തിൻെറ വാക്കുകൾക്കുതന്നെ സ്വയമേവ അദൃഷ്ടശക്തിയുണ്ടെന്നാണ് വിശ്വസിക്കുന്നത്. ഋഗ്വേദത്തിൽ ''ഋചോ അക്ഷരേ പരമേ വ്യോമൻ'' എന്നു പറഞ്ഞിരിക്കുന്നു. ചിദാകാശത്തിലാണ് ഋക്കുകളുടെ സ്ഥാനം. ശബ്ദത്തിൽനിന്നാണ് ജഗത്തിൻെറ സൃഷ്ടി. ''സ ഭൂരിതി വ്യാഹരൽ സഭൂമിമസൃജൽ'' അദ്ദേഹം (ബ്രഹ്മണസ്പതി) 'ഭൂ' എന്നു പറഞ്ഞു, അപ്പോൾ ഭൂമിയുണ്ടായി എന്നാണ് വേദത്തിൽ പറഞ്ഞിട്ടുള്ളത്. സാംഖ്യശാസ്ത്രപ്രകാരം ആകാശത്തിൽനിന്നാണ് ബാക്കി നാലു തന്മാത്രകളും ക്രമേണ ഉണ്ടായിട്ടുള്ളത്. ആകാശത്തിൻെറ ഗുണമാണ ശബ്ദം. ശബ്ദമാത്രയിൽനിന്നാണ് ആകാശം ഉണ്ടായത്.

ജൈമിനിമഹർഷി പൂർവ്വമീമാംസയിൽ ഇതിനെക്കുറിച്ച് ഇങ്ങിനെ പറഞ്ഞിരിക്കുന്നു. ''ഔൽപത്തികസ്തു ശബ്ദസ്യാർത്ഥേന സംബന്ധഃ'' ശബ്ദവും അർത്ഥവും തമ്മിലുള്ള ബന്ധം നിത്യമാണ്.



digitized by www.sreyas.in

കാളിദാസമഹാകവി ''വാഗത്ഥാ വിവസംപൃക്തൌ വാഗത്ഥപ്രതിപത്തയേ'' എന്നു പറഞ്ഞതും ഈ തത്വത്തെയാണ് സൂചിപ്പിക്കുന്നത്. സൃഷ്ടിയെപ്പററി ഋഗ്വേദത്തിലിങ്ങനെയാണ് പറഞ്ഞിട്ടുള്ളത്. ''തമ ആസിൽ തമസാ ഗൂഢമഗ്രേ''. ആദ്യം സവ്വും തമോമയമായിരുന്നു. അതു അവ്യാകൃതപ്രകൃതി ലയിച്ചു കിടക്കുന്ന ബ്രഹ്മമാണ്. ആ ബ്രഹ്മത്തിൽ ''ബഹുസ്യാം പ്രജായേയ'' എന്ന ഇച്ഛാശക്തിയുണ്ടായി. ആ ഇച്ഛാശക്തിയാണ് പരാശക്തി. ആ ശക്തിയുടെ ആവിർഭാവം സമമായ ബ്രഹ്മത്തിൽ വിഷമാവസ്ഥയുണ്ടാക്കുകയും അതോടുകൂടി സ്പന്ദനം ഉണ്ടാകുകയും സ്പന്ദനത്തിൻെറ ഫലമായി നാദമുണ്ടാകുകയും ചെയ്തു. ഒന്നാമത്തെ നാദം മഹായോഗികളായ മഹഷിമാരുടെ സൂക്ഷ്മശ്രവണങ്ങൾക്ക് ഏകദേശം 'ഓം' കാരം പോലെ തോന്നിയതുകൊണ്ടാണ് 'ഓം' കാരം സവ്വ മന്ത്രങ്ങളുടേയും ബീജാക്ഷരമായതും സവ്വേശ്വരൻ തന്നെ പ്രണവസ്വരൂപനാണെന്നു പറയുന്നതും. ഓങ്കാരത്തിൽ നിന്നാണ് സവ്വ വണ്ണങ്ങളുമുണ്ടായത്. വണ്ണങ്ങളിൽ നിന്നാണ് ജഗത്ത് ഉണ്ടായത്. ഒന്നാമത് ശബ്ദമുണ്ടായി. അതോടുകൂടിത്തന്നെ അതിൻെറ അത്ഥവു (പ്രതിപാദ്യവസ്തു) മുണ്ടായി.

വേദത്തിന്നത്ഥമില്ലെന്നു പറഞ്ഞത് അധികവും ചാവ്വാകന്മാരും ബൌദ്ധന്മാരുമായിരുന്നു. ചുരുക്കം ചില വേദവിശ്വാസികളും വേദത്തിൻെറ അത്ഥം മനസ്സിലായില്ലെങ്കിലും തരക്കേടില്ല പദപാഠം അദ്ധ്യയനം ചെയ്താൽ മതിയെന്ന അഭിപ്രായക്കാരുണ്ട്. വേദത്തിൻെറ അത്ഥത്തെക്കുറിച്ച് ഒന്നാമതായി സമഗ്രമായി വിചാരം ചെയ്ത യാസ്കമുനി അവരെപ്പററി പറയുന്നതിങ്ങനെയാണ്:

> സ്ഥാണുരയം ഭാരഹാരഃ കിലാഭൂൽ അധീത്യ വേദം ന
> വിജാനാതിയോഽത്ഥം
> യോഽത്ഥജ്ഞം ഇത്സകലം ഭദ്രമശ്നുതേ നാകമേതി
> ജ്ഞാനവിധൂതപാപമ്ാ
> യദ്ഗൃഹീതമവിജ്ഞാതം നിഗദേ നൈവ ശബ്ദ്യതേ
> അനഗ്നാവിവ ശുഷ്കൈധോ ന തജ്ജ്വലതി കഹിചിൽ

വേദം പഠിച്ചിട്ട് അതിൻെറ അത്ഥമറിയാത്തവൻ കേവലം ഭാരം വഹിക്കുന്ന തൂണുപോലെയാണ്. അത്ഥം അറിയുന്നവന് മംഗളം വരികയും പാപമെല്ലാം പോയിട്ട് സ്വഗ്ഗത്തിലേക്ക് പോകുകയും ചെയ്യും. അത്ഥമറിയാതെ പഠിച്ചവൻ വെറുതെ ശബ്ദിക്കുകയാണ്. വിറകില്ലാത്ത അഗ്നിയെപ്പോലെ അവൻ ജ്വലിക്കുക



digitized by www.sreyas.in

യില്ല. സായനാചാര്യർ വേദഭാഷ്യത്തിൽ ഈ ശ്ലോകങ്ങളെ ഉദ്ധരിച്ചിട്ടുണ്ട്. പൂർവ്വമീമാംസാകർത്താവായ ജൈമിനിമഹർഷിയും വേദാർത്ഥജ്ഞാനത്തിന്റെ ആവശ്യകത ഊന്നിപ്പറഞ്ഞിട്ടുണ്ട്.

വാക്കിന്ന് സൃഷ്ടിശക്തിയുണ്ടെന്ന് സുമാർ എല്ലാ മതക്കാരും വിശ്വസിക്കുന്നുണ്ട്. 'Fourth Gospel' ''In the beginning was the word and the word was with God and the word was God.'' (നാലാം സുവിശേഷം തുടങ്ങുന്നത് ''ആദ്യം വാക്കുണ്ടായി, വാക്ക് ഈശ്വരനോട് കൂടെയായിരുന്നു, വാക്ക് തന്നെയായിരുന്നു ഈശ്വരൻ) എന്നു കാണുന്നു. ഇത് വേദമന്ത്രത്തിന്റെ പദാനുപദ പരിഭാഷയാണ്. വേദമന്ത്രം ഇതാണ്. ''പ്രജാപതിർവ്വൈ ഇദമാസീൽ തസ്യവാഗ്ദ്വിതീയ ആസീൽ, വാഗ്വൈ പരമം ബ്രഹ്മ''. ഈ ബ്രഹ്മത്തെയാണ് ശബ്ദബ്രഹ്മം എന്നു പറയുന്നത്. ഈ ബ്രഹ്മത്തിന്റെ സജ്ജനാത്മകമായ ഒന്നാമത്തെ സ്പന്ദനത്തിൽ നിന്നുണ്ടാവുന്ന നാദമാണ് ഓങ്കാരം. വർണ്ണാത്മകങ്ങളും ധ്വന്യാത്മകങ്ങളുമായ എല്ലാ ശബ്ദങ്ങളും ഉണ്ടായത് ഓങ്കാരത്തിൽനിന്നാണ്.

ജഗത്തിലുള്ള സർവ്വവസ്തുക്കളും സദാ സ്പന്ദനം ചെയ്തുകൊണ്ടിരിക്കുകയാണ്. സ്പന്ദനമുണ്ടാകുമ്പോൾ ശബ്ദമുണ്ടാകുമെന്നുള്ളത് തീർച്ചയാണ്. എന്നാൽ ഈ ശബ്ദങ്ങളെല്ലാം സാധാരണ ശ്രോത്രങ്ങൾക്ക് വിഷയമാകുകയില്ല. തീ കത്തുമ്പോൾ ശബ്ദമുണ്ടാകുന്നുണ്ട്. ആ ശബ്ദം സൂക്ഷ്മശ്രവണശക്തിയുള്ള യോഗീശ്വരന് കേൾക്കാൻ സാധിക്കുന്നു. അതു സ്ഥൂലശ്രോത്രത്തിനു കേൾക്കാവുന്ന 'രം' എന്ന ശബ്ദത്തോട് ഏകദേശം സാമ്യമുള്ളതാണ്. അതുകൊണ്ട് 'രം' എന്ന അക്ഷരം അഗ്നിയുടെ ബീജാക്ഷരമാണെന്നു പറയുന്നു. അതായത് അഗ്നിയുടെ സ്വാഭാവികമായ പേരു് 'രം' എന്നാണ്. ഇങ്ങിനെ വേദത്തിലെ പല പേരുകളും സ്വാഭാവികങ്ങളായ പേരുകളാണ്. യോഗീശ്വരന്മാരായ മഹർഷിമാരുടെ സൂക്ഷ്മശ്രവണങ്ങൾക്ക് മാത്രം ഗ്രാഹ്യങ്ങളായ പദങ്ങളെ അവർ ഒന്നാക്കിച്ചേർത്തു് മന്ത്രങ്ങളും സൂക്തങ്ങളും ഉണ്ടാക്കിയതാണ്. അതുകൊണ്ടാണ് മന്ത്രങ്ങൾ നിത്യങ്ങളും അപൌരുഷേയങ്ങളുമാണെന്നു പറയുന്നത്. അതുകൊണ്ടു തന്നെയാണ് മന്ത്രങ്ങളും അർത്ഥവും സംപൃക്തങ്ങളാണെന്നു പറയുന്നതും.

ശബ്ദത്തിന്നു ശക്തിയുണ്ടെന്നുവരുമ്പോൾ മന്ത്രങ്ങളുടെ ഉച്ചാരണ വിഷയത്തിൽ ശ്രദ്ധ പതിപ്പിക്കേണ്ടതായുണ്ടെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. ഇതിനെപ്പററി പ്രതിപാദിക്കുന്നത് ശിക്ഷ



digitized by www.sreyas.in

എന്ന വേദാംഗത്തിലാണ്. ഉദാത്തം, അനുദാത്തം, സ്വരിതം ഇങ്ങിനെ മൂന്നു സ്വരങ്ങളാണ്. ''ഉച്ചൈരുദാത്തഃ, നീചൈരനുദാത്തഃ, സമാഹാരഃസ്വരിതഃ''. ഉദാത്തം ഉച്ചത്തിൽപറയുന്നതാണ്, താണ സ്വരത്തിൽ പറയുന്നതാണ് അനുദാത്തം, രണ്ടിൻേറയും മദ്ധ്യത്തിലുള്ളതാണ് സ്വരിതം. അതുപോലതന്നെ മൂന്നു മാത്രകളാണുള്ളത്. ഹ്രസ്വം ഏകമാത്രയും, ദീഘം രണ്ടുമാത്രകളും, പ്ലുതം മൂന്നുമാത്രകളും. അശുദ്ധോച്ചാരണംകൊണ്ടു് അത്ഥവ്യത്യാസം വന്നുചേരും. 'ഇന്ദ്രശത്രുവ്വ്ദ്ധസ്വ' എന്ന മന്ത്രത്തിൽ ഇന്ദ്രശത്രുഃ എന്ന പദം അന്തോദാത്തമായി ഉച്ചരിച്ചാൽ തൽപുരുഷസമാസമാകുകയും 'ഇന്ദ്രൻെറ ശത്രു' എന്നത്ഥം സിദ്ധിക്കുകയും ആദ്യോദാത്തമായി ഉച്ചരിച്ചാൽ ബഹുവ്രീഹിസമാസമാകുകയും 'ഇന്ദ്രൻ ശത്രുവായിട്ടുള്ളവൻ' എന്നത്ഥം സിദ്ധിക്കുകയും ചെയ്യുന്നു. സ്ഥാനങ്ങളെ ആശ്രയിച്ച് വാക്കു നാലുതരത്തിലാണ്. മൂലാധാരത്തിലുള്ള രവത്തിന്ന് പരാ എന്നും സ്വാധിഷ്ഠാനാധാരത്തിൽ കയറിയ രവത്തിന്ന് പശ്യന്തിയെന്നും അനാഹതചക്ര (ഹൃദയ) ത്തിൽ കയറിയ രവത്തിന്ന് മദ്ധ്യമയെന്നും കണ്ഠത്തിൽ (വിശുദ്ധചക്രത്തിൽ) കയറി പുറത്തേക്കുവരുന്ന വാക്കിന്ന് വൈഖരിയെന്നും പറയുന്നു. വൈഖരി മാത്രമേ സാധാരണമനുഷ്യന്നു് ഉപയോഗഗ്രാഹ്യമാകുന്നുള്ളു. ബാക്കി മൂന്നും അന്തർഭാഗത്തിൽ ഒളിഞ്ഞുകിടക്കുകയാണ്.

വേദങ്ങൾക്ക് സമഗ്രമായി വ്യാഖ്യാനം എഴുതിയവർ 1. യാസ്കമുനി, 2. ജൈമിനിമഹഷി, 3. സായനാചായ്യർ, 4. സ്വാമി ദയാനന്ദ സരസ്വതി, 5. മഹായോഗി ശ്രീ. അരവിന്ദൻ ഇവരാണ്. മാധ്വാചായ്യർ ആദ്യത്തെ 40 സൂക്തങ്ങൾക്ക് വ്യാഖ്യാനമെഴുതി ഒരു വ്യാഖ്യാനപദ്ധതി കാണിച്ചുതന്നിട്ടുണ്ട്. ഈ ഓരോ വ്യാഖ്യാനത്തേപ്പററിയും ചുരുക്കത്തിൽ വിചാരംചെയ്യാം.

## യാസ്കമുനി

യാസ്കമുനി ജീവിച്ചിരുന്ന കാലത്തേപ്പററി ക്ലിപ്തമായി പറയാൻ കഴിയുകയില്ലെങ്കിലും ക്രിസ്ത്വാബ്ദത്തിന്നുമുമ്പ് 500-ഉം 700-ഉം കൊല്ലങ്ങൾക്കു മദ്ധ്യത്തിലാണെന്നാണ് പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുള്ളത്. അദ്ദേഹം വേദങ്ങളിലെ പദങ്ങൾക്ക് വ്യാഖ്യാനമെഴുതിയിട്ടുണ്ട്. അതിന്നു നിരുക്തമെന്നാണ് പേർ. അത് ശിക്ഷ, കല്പം, നിരുക്തം, വ്യാകരണം, ജ്യോതിഷം, ഛന്ദസ്സ് ഈ ആറു വേദാംഗങ്ങളിലൊന്നാണ്. വേദങ്ങൾ മനസ്സിലാക്കുവാൻ സഹാ



digitized by www.sreyas.in

യകമായതുകൊണ്ടാണ് ഇവയ്ക്ക് വേദാംഗങ്ങൾ എന്ന പേർ സിദ്ധിച്ചത്. നിരുക്തം യഥാർത്ഥത്തിൽ നിഘണ്ടുവിൻെറ ഒരു വ്യാഖ്യാനമാണ്. നിഘണ്ടു വേദങ്ങളിലെ പദങ്ങളുടെ ഒരു സമാമ്നായമാണ്. ഇതിൻെറ കർത്താവാരാണെന്നറിയുന്നില്ല. നിഘണ്ടുവിന്ന് അഞ്ച് അദ്ധ്യായങ്ങളുണ്ട്. ഒന്നാമത്തെ മൂന്നദ്ധ്യായങ്ങളെ നൈഘണ്ടുകകാണ്ഡമെന്നും നാലാമത്തേതിനെ നൈഗമകാണ്ഡമെന്നും അഞ്ചാമദ്ധ്യായത്തിനെ ദൈവതകാണ്ഡമെന്നും പറയുന്നു. നൈഘണ്ടുകകാണ്ഡം മുഴുവനും പര്യായപദങ്ങളാണ്. നൈഗമകാണ്ഡത്തിൽ ഐകപാദികങ്ങളാണ് (ഒരു പദത്തിന്ന് പല അർത്ഥങ്ങളും) ദൈവതകാണ്ഡത്തിൽ എല്ലാം ദേവതകളുടെ നാമങ്ങളാണ്. ഉദാഹരണമായി പൃഥിവിയുടെ പര്യായപദങ്ങളായി ''ഗൌഃ, ഗ്മാ, ജ്മാ, ക്ഷ്മാ, ക്ഷമാ, ക്ഷോണി, ക്ഷിതി, അവനി, ഉർവ്വീ, പൃഥ്വീ, മഹീ, രിപഃ, അദിതിഃ, ഇളാ, നിരൃതിഃ, ഭൂഃ, ഭൂമിഃ, പൂഷാ, ഗാതുഃ, ഗോത്രാ'' ഇവയാണ് നൈഘണ്ടുകകാണ്ഡത്തിൽ ഒന്നാമതായി പറഞ്ഞിട്ടുള്ളത്. ഇങ്ങിനെ നൈഘണ്ടുകകാണ്ഡത്തിൽ ഹിരണ്യം, അന്തരീക്ഷം, രശ്മി, ദിക്, രാത്രി, ഉഷസ്സ്, അഹസ്സ്, മേഘം, വാക്, ഉദകം, നദി, അശ്വം, കർമ്മം, അപത്യം, മനുഷ്യൻ, ബാഹു, വിരൽ, കാന്തികർമ്മം, അന്നം, ബലം, ധനം, ഗോമാതാ, ക്രോധം, ഗതിഃ, ക്ഷിപ്രം, അന്തികം, സംഗ്രാമം, വധം, വജ്രം, ഐശ്വര്യം, ഈശ്വരൻ, ഹ്രസ്വം മുതലായ പലനാമങ്ങളുടേയും പര്യായപദങ്ങളെ വിവരിച്ചിരിക്കുന്നു.

4-ാം അദ്ധ്യായത്തിലെ നൈഗമകാണ്ഡത്തിൽ ചില പദങ്ങളുടെ അനേകാർത്ഥങ്ങളെ വിവരിച്ചിരിക്കുന്നു. ഇവ ഏകപദങ്ങളായതുകൊണ്ട് ഇവക്ക് ഐകപദികമെന്നു പറയുന്നു. അങ്ങിനെയുള്ള ചില പദങ്ങൾ മര്യാ, ജഹാ, നിധാ, ദമൂനാഃ, ജാര, മൂഷഃ, ശിരമ്ബ്രുഃ കായമാനഃ, നസന്തഃ, പരിതക്മ്യാ, ശിശിതേ, രജഃ, വിഷ്ണുഃ, ശംദയാഃ ഗൌഃ, ഋധക്, അദിതിഃ, മുതലായവയാണ്. മര്യാ എന്ന പദത്തിന്ന് മനുഷ്യനെന്നും അതിര് എന്നും അർത്ഥമുണ്ട്. ദമൂനാ എന്ന പദത്തിന്ന് ദമമനാഃ, ദാനമനാഃ, ദാന്തമനാഃ എന്നൊക്കെ അർത്ഥമുണ്ട്. അത് ഗൃഹനാമവുമാകാം. ഉദാഹരണമായി ഋഗ്വേദത്തിൽനിന്ന് യാസ്കാചാര്യൻ ഒരു സൂക്തം ഉദ്ധരിച്ചിരിക്കുന്നു.

ജുഷ്ടോദമൂനാ അതിഥിർദുരോണ ഇമംനോ യജ്ഞമുപയാഹി വിദ്വാൻ
വിശ്വാ അഗ്നേ അഭിയുജോ വിഹത്യാ ശത്രൂയതാമാഭരാ ഭോജനാനി



digitized by www.sreyas.in

ഇതിന്ന് വ്യാഖ്യാനമായി ഇങ്ങിനെ കൊടുത്തിരിക്കുന്നു:

**അതിഥിരഭ്യേതിതോ ഗൃഹാൻ ഭവതി. അഭ്യേതി തിഥിഷു! പർകുലാനീതി വാ, പരഗൃഹാണീതിവാ; ദുരോണ ഇതിഗൃഹനാമ. ദുരവാഃ ഭവന്തിദുസ്സർപാഃ, ഇമം നോയജ്ഞമുപയാഹി വിദ്വാൻ. സർവ്വാനഗ്ന അഭിയുജോ വിഹത്യ ശത്രൂയതാമാഭര ഭോജനാനി വിഹത്യാന്യേഷാം ബലാനി ശത്രൂണാം ഭവനാദാഹര ഭോജനാനീതിവാ, ധനാനീതിവാ.**

ഹെ അഗ്നിഭഗവാനേ, ഞങ്ങളുടെ സ്തുതികളെക്കൊണ്ട് ആസേവിതനായ അങ്ങുന്ന് ദമമനസ്സായിട്ട് (അക്രൂരമനസ്സായിട്ട്), എൻെറ ഗൃഹമാണെന്നു വിചാരിച്ച് (ഗൃഹമനാഃ) ഞാൻ ദാനം ചെയ്യണമെന്നു വിചാരിച്ച് (ദാനമനാഃ) ഞങ്ങളോട് അതിഥിത്വ ഭാവം കാണിച്ചുകൊണ്ട് (ദാന്തമനാഃ) അടുത്തു വന്നാലും. ശത്രുക്കളെ നശിപ്പിച്ച് ഭോജനങ്ങളെ (ധനങ്ങളെ) സമാഹരിച്ചാലും.

ഇങ്ങിനെ പല പദങ്ങൾക്കും നാനാൎത്ഥങ്ങൾ നൈഗമകാണ്ഡത്തിൽ കൊടുത്തിരിക്കുന്നു. വേദമന്ത്രങ്ങളിലെ ഗുണപദങ്ങളെയെല്ലാം നൈഘണ്ടുകകാണ്ഡത്തിലും നൈഗമകാണ്ഡത്തിലും വ്യാഖ്യാനിച്ചിരിക്കുന്നു.

## ദൈവതകാണ്ഡം

"യൽ കാമ ഋഷിര്യസ്യാം ദേവതായാമാൎത്ഥപത്യമിച്ഛൻ സ്തുതിം പ്രയുങ്ക്തെ തദ്ദൈവതഃ സമന്ത്രോഭവതി" എന്നാണ് യാസ്കമുനി പറഞ്ഞിട്ടുള്ളത്. യാതൊന്നിനെ ആഗ്രഹിച്ച് അത് ലഭിക്കുവാൻ ഏതൊരു ദേവതയെ ഋഷി സ്തുതിക്കുന്നുവോ ആ മന്ത്രത്തിൻെറ ദൈവതം ആ ദേവതയാണ്. ആ മന്ത്രങ്ങൾ മൂന്നു തരത്തിലുള്ളവയാണ്; പരോക്ഷകൃതങ്ങൾ, പ്രത്യക്ഷകൃതങ്ങൾ, ആധ്യാത്മികങ്ങൾ. സ്ഥാനത്തെ ആസ്പദമാക്കി ദേവതകൾ മൂന്നു തരത്തിലാണ്. പൃഥിവീസ്ഥാനം അഗ്നിക്കും, അന്തരീക്ഷസ്ഥാനം ഇന്ദ്രനായ വായുവിന്നും, ദ്യുസ്ഥാനം സൂര്യന്നും ഉണ്ട്. ഈ മൂന്നു ദേവതകൾക്കും കൎമ്മപൃഥക്ത്വംകൊണ്ട് വളരെ നാമധേയങ്ങളുണ്ട്. ഒരേ പുരോഹിതന്നു കൎമ്മവ്യത്യാസംകൊണ്ട് ഹോതാവ്, അദ്ധ്വര്യു, ഉദ്ഗാതാവ്, ബ്രഹ്മ എന്ന പേരുകളുള്ളതുപോലെയാണ് ഈ നാമധേയങ്ങൾ.

ദേവതകളുടെ ആകാരചിന്തനത്തിൽ അവൾക്ക് പുരുഷവിധത്വമുണ്ടെന്നാണ് ചിലരുടെ അഭിമതമെന്നു യാസ്കമഹൎഷി പറയുന്നു.



digitized by www.sreyas.in

അവരുടെ പേരുകളിലും സ്തുതികളിലും സചേതനജീവികളെപ്പോലെയാണ് അവരെ കരുതുന്നത്. ഉദാഹരണമായി:

''ഋഷ്വാത ഇന്ദ്ര സ്ഥവിരസ്യ ബാഹൂ
യന്തൈസ ഗൃമ്ണാ മഘവൻ കാശിരിത്തേ''

ബലിഷ്ഠനായ ഹേ ഇന്ദ്ര! രണ്ടു ബാഹുക്കളും ശക്തിയുള്ളവയാണ്. അങ്ങുന്ന് പിടിച്ചെടുത്ത ഭൂമിയും ആകാശവും അങ്ങയുടെ മുഷ്ടികളാണ്. ഈ വാദത്തിന്നെതിരായി യാസ്കമുനിതന്നെ പറയുന്നതിതാണ്. ഈ സൂക്തങ്ങൾകൊണ്ട് ദേവതകൾ പുരുഷവിധന്മാരാണെന്ന് വരുന്നില്ല. അഗ്നി, വായു, ആദിത്യൻ, പൃഥിവി, ചന്ദ്രമസ്സ്, എന്നീ അപുരുഷ വിധത്തിലുള്ള വസ്തുക്കളെയാണ് കാണുന്നത്. അത്രമാത്രവുമല്ല, അപുരുഷവിധത്തിലുള്ള കല്ല്, നദി മുതലായ വസ്തുക്കളേയും പുരുഷവിധത്തിൽ സ്തുതിക്കുന്നുണ്ട്. ഈ രണ്ടഭിപ്രായങ്ങളും ശരിയാവാമെന്നാണ് യാസ്കാചാര്യന്റെ മതമെന്നു തോന്നുന്നു. 'അപിവോഭയവിധാഃ സ്യു' എന്നദ്ദേഹം പറയുന്നു.

ഇനി ദേവതാനാമങ്ങളുടെ അർത്ഥത്തെക്കുറിച്ച് ആലോചിക്കാം. ധാതുവോടു പ്രത്യയങ്ങൾ ചേർത്തിട്ടാണ് പദങ്ങളുണ്ടാക്കിയിട്ടുള്ളതെന്നും അതുകൊണ്ട് എല്ലാ പദങ്ങൾക്കും അർത്ഥമുണ്ടെന്നുമാണ് യാസ്കാചാര്യരുടെ അഭിപ്രായം.

<u>അഗ്നി</u> : മൂന്ന്ആഖ്യാതങ്ങളിൽനിന്നാണ് ഈ പദമുണ്ടായതെന്ന് ശാകപൂനി ആചാര്യൻ പറഞ്ഞത് യാസ്കാചാര്യൻ ഉദ്ധരിക്കുന്നു. ''ഇൺ'' ഗമിക്കുക, ''അഞ്ജ്'' പ്രകാശിക്കുക, ''നീ'' നയിക്കുക ഈ മൂന്നു ധാതുക്കൾചേർന്നാണ് അഗ്നിപദം ഉണ്ടായിട്ടുള്ളത്. അതുകൊണ്ട് അഗ്നിപദത്തിന്ന് അഗ്രണീ എന്നും, യജ്ഞങ്ങളിൽ അഗ്രസ്ഥാനം ഉള്ളവനെന്നും, ചാരിനില്ക്കുന്ന വസ്തുവെ തന്നോടു ചേർക്കുന്നവനെന്നും അർത്ഥങ്ങൾ സിദ്ധിക്കുന്നു.

<u>ജാതവേദാ</u>: ഈ ലോകത്തിൽ ജാതമായ സർവ്വവും അറിയുന്നവൻ, സർവ്വജ്ഞൻ. ജാതവിത്തനെന്നും ജാതപ്രജ്ഞാനനെന്നും എല്ലാവരും അറിയുന്നവനെന്നും അർത്ഥമുണ്ട്.

<u>വൈശ്വാനര</u>: വിശ്വാൻ നരാൻ നയതി–എല്ലാ മനുഷ്യരേയും നയിക്കുന്നു; അല്ലെങ്കിൽ എല്ലാ നരന്മാരും നയിക്കുന്നു. പ്രത്യൃതഃ സർവ്വാണി ഭൂതാനി പ്രതിഋതഃ = പ്രവിഷ്ടഃ ഇത്യർത്ഥഃ = വിശ്വത്തെ വ്യാപിച്ചവൻ.



digitized by www.sreyas.in

ദ്രവിണോദ: ദ്രു=ഓടുക–ജനങ്ങൾ ധനത്തിന്നുവേണ്ടി ഓടുന്നതുകൊണ്ട് ദ്രവിണം ധനത്തിൻെറ പര്യായമാണ്. ശക്തിയെന്നുമാവാം. കാരണം ശക്തികൊണ്ടാണ് ഓടുന്നത്. അതുകൊണ്ട് ദ്രവിണോദാഃ എന്നു പറഞ്ഞാൽ ദ്രവ്യമോ ശക്തിയോ നല്കുന്നവൻ എന്നർത്ഥം.

ഭാരതീ – ഭരതൻ സൂര്യനാണ്–ഭാരതി സൂര്യരശ്മികളാണ്.

ത്വഷ്ടാ – ക്ഷിപ്രം വ്യാപിക്കുന്നവൻ–ത്വിഷ്–പ്രകാശിക്കുക. സക്ഷ് =കർമ്മം. ഈ ധാതുക്കളിൽനിന്നുണ്ടായതാണ്.

വനസ്പതി: യൂപമാണെന്ന് കാത്ഥക്യൻ. അഗ്നിയാണെന്ന് ശാകപൂനി. വനങ്ങളുടെ ഉള്ളിൽ അഗ്നിയുണ്ടായിട്ടും വനങ്ങളെ ദഹിപ്പിക്കാതെ രക്ഷിക്കുന്നതുകൊണ്ട് അഗ്നിക്കു വനസ്പതിയെന്നു പേർ.

സ്വാഹാ – "സു" സുഷ്ഠു, "ആഹ", 'സു–ആഹ' ശോഭനമാഹ സ്വാവാഗാഹ, സ്വംപ്രാഹ ഇങ്ങിനെയൊക്കെ അർത്ഥമുണ്ട്.

ഈളിരദ്ധ്യേഷണാകർമ്മ, പൂജാകർമ്മവാ.

ദേവഃ – ദേവോ ദാനാദ്വാ, ദീപനാദ്വാ, ദ്യോതനാദ്വാ, ദ്യുസ്ഥാനോ ഭവതീതി വാ.

ശകുനി: ആത്മാവിനെ ഉന്നയിപ്പിക്കാൻ ശക്തമായത്, തന്നെ ഉയത്തുവാൻ ശക്തമായത്, നാദം ഉണ്ടാക്കുവാൻ ശക്തമായത്, എല്ലായിടവും സുഖകരൻ, പ്രാപ്തിയുള്ളവൻ.

ഗൃത്സമദ: ഗൃത്സമദനഃ=ഗൃത്സമശ്ചാസൌമദനശ്ച, ഗൃത്സഃ=മേധാവീ, മദനഃ=ഹർഷാലുഃ

മണ്ഡൂക: മജ്ജുകാഃ നിത്യമജ്ജനാൽ, നിത്യപ്രമുദിതാഃ, നിത്യതൃപ്താഃ, മണ്ഡയതേ ഇതിവാ–നാനാചിത്രങ്ങളേക്കൊണ്ട് വിധാതാവിനാൽ മണ്ഡിതങ്ങൾ, മണ്ഡേ (ഉദകേ) യേഷാം ഓകഃ (വാസഃ) ഇതിവാ. (വെള്ളത്തിൽ വസിക്കുന്നവ)

ഗ്രാവണങ്ങൾ – ഹൻ–കൊല്ലുക, ഗൃ–സ്തുതിക്കുക, ഗ്രഹ്–പിടിക്കുക.

രപം – രംഹ്–ഗതികർമ്മം, സ്ഥിരം എന്ന പദത്തിൻെറ വ്യത്യയം,



digitized by www.sreyas.in

രമമാണനായി ഇതിൽ ഇരിക്കുന്നു:, രപിക്കുന്നു (പറഞ്ഞുകൊണ്ടിരിക്കുന്നു) രസിക്കുന്നു (ഒച്ചപ്പാടുണ്ടാക്കുന്നു)

ദുന്ദുഭി : ശബ്ദാനുകരണപദം, ഭിന്നമായദ്രുമം, ദുന്ദുഭ്യ–ഒച്ചയുണ്ടാക്കുന്നു.

ഇഷു : ഈഷതേർ ഗതികർമ്മ (അമ്പ്)

ഉലൂഖലം – ഉരു (വലുത്) ആക്കി ചെയ്യുന്നതുകൊണ്ട് (ഉരൽ)

വൃഷഭം – പ്രജകളെ വർഷിക്കുന്നു. പ്രജോല്പത്തികാരണമായ രേതസ്സ് യോനിയിൽ വർഷിക്കുന്നു.

ഗംഗാ – ഗമയതി വാപ്രാണിനോ വിശിഷ്ടം സ്ഥാനം.

യമുനാ – പ്രയുവതീ ഗച്ഛതി = വേറെയുള്ളവയോട് ചേർന്നുപോകുന്നതുകൊണ്ട്

സരസ്വതി – സര ഉദകനായ–വിശിഷ്ടമായ വെള്ളം ഉള്ളത്.

ശുതുദ്രീ – ക്ഷിപ്രദ്രാവിണീ

ഇരാവതീ – കുടിലഗാമിനി–വളഞ്ഞുപോകുന്നതുകൊണ്ട്.

അസിക്നി – അസിതം = കറുത്തത്

മരുദ്‌വൃധാ – സർവ്വ നദികളും ഇതിനെ വർദ്ധിപ്പിക്കുന്നു.

വിതസ്താ – മഹാകൂലമുള്ളത്

ആർജികീയാ – വിപാശാ എന്നും പേരുണ്ട്. നേരെ വളയാതെ പോകുന്നതുകൊണ്ട്.

സുഷോമ: – സിന്ധു– എല്ലാം അതിലേക്ക് ഒഴുകുന്നതുകൊണ്ട്.

ഔഷധയ: – ഓഷർദ = ശരീരേ രോഗജാതം ധയന്തി = നാശയന്തി. ശരീരത്തിലുള്ള രോഗങ്ങളെ നശിപ്പിക്കുന്നത്.

വായു : വാതി ഗച്ഛതി, വേതേഃ ഗതികർമ്മണഃ, ഏതൃസൈഃ ഇതി



digitized by www.sreyas.in

വായുഃ. ഇന്ദ്രനാണ് വായുവെന്ന് ദുർഗാചാര്യൻ പറയുന്നു.

വരുണ: 'വൃ' വൃണോതി. മേഘജാലംകൊണ്ട് വിയത്തിനെ മറയ്ക്കുന്നവെന്ന് ദുർഗാചാര്യൻ.

കബന്ധം – മേഘം. കവനം = ഉദകം. തദസ്മിൻധീയത ഇതി കബന്ധഃ

രുദ്ര :രൌതീതിരുദ്രഃ, 'രോരൂയമാനോദ്രവതി ഇതിവാ', ശത്രൂൻ അസ്യൌരോദയതി, ഒച്ചയുണ്ടാക്കുന്ന, കരയിക്കുന്ന.

ഇന്ദ്ര : ഇരാംദൃണാതി = വ്രീഹി മുതലായതിനെ മുളപ്പിക്കുന്നു; ഇരാം ദരാതി. വർഷംകൊണ്ട് വന്നം മുതലായത് നല്കുന്നു, ഇരാം ദധാതി ഇതിവാ, ഇരാധഃ ഇരാ ധാരയിതാ, ഇന്ദവേ ദ്രവതി ഇതിവാ, ഇന്ദുഃ സോമഃ തം പാതും ദ്രവതി, ഇന്ദൌ സോമേ രമതീതിവാ, ഇന്ധീ ദീപ്തൌ– ഭൂതങ്ങളെ ദ്യോതിപ്പിക്കുന്നതുകൊണ്ട് ഇന്ധഃ = ഇന്ദ്രഃ, പ്രാണൈരേനം സമൈന്ധത – പ്രാണങ്ങളെക്കൊണ്ട് സംദീപനം ചെയ്യപ്പെടുന്നു. ഇദംകരഃ = ഇന്ദ്രഃ = ഇതെല്ലാം ഉണ്ടാക്കിയവൻ, ഇന്ദതേ വാ ഐശ്വര്യകർമ്മണഃ, ശത്രൂണാം ദാരയിതാവാ ദ്രാവയിതാവാ, ഈശ്വരശ്ചാസ്യൌ ദ്രാവയിതാശത്രൂണാം, ഈശ്വരശ്ചാസ്യൌ ദാരയിതാ ശത്രൂണാം, ഈശ്വരശ്ചാസ്യൌ ആദരയിതാ ച യജ്വനാം.

പർജന്യ : തൃപധാതുവിൽ നിന്നുണ്ടായി. തൃപ+ജന്യ എന്നത് ആദ്യന്തവർണ്ണവിപര്യയംകൊണ്ട് പ്രീതിജന്യ എന്നായി. അതു പർജന്യ എന്നായി. ജനങ്ങൾക്ക് പ്രീതികരൻ എന്നർത്ഥം. പര+ജിൻ = മഹാനായ ജേതാവ് എന്നുമാവാം. മഹാനായ ജനയിതാവ് എന്നുമാവാം രസങ്ങളുടെ പ്രാർജയിതാവുമാവാം.

ബൃഹസ്പതി : ബൃഹതഃ പാതാ വാ പാലയിതാ വാ– ബൃഹത്ത് = മഹത്തായ ഈ ജഗത്ത്.

ക്ഷേത്രസ്യപതി : ക്ഷിയതേർന്നിവാസകർമ്മണഃ – അതുകൊണ്ട് ക്ഷേത്രം.

വാചസ്പതി: – പ്രാണൻ വാചഃ പാതാ പാലയിതാ വാ–വാക്കിന്റെ രക്ഷിതാവ്.

യമ : – യച്ഛതി–ഉപരമയതിജീവിതാൽ സർവ്വം ഭൂതഗ്രാമമിതി യമഃ



digitized by www.sreyas.in

സർവ്വഭൂതങ്ങളേയും ജീവിതത്തിൽനിന്നു് ഉപരമിപ്പിക്കുന്നതുകൊണ്ടു് അഗ്നിരപിയമ ഉച്യതേ. അഗ്നിയേയും യമനെന്നു പറയും.

മിത്ര: – പ്രമീതിയിൽനിന്നു രക്ഷിക്കുന്നതുകൊണ്ടു്, മേദസ്സു് വർദ്ധിക്കുന്നതുകൊണ്ടു്.

ക : – മഹാനു് ആത്മാ പ്രാണബുദ്ധിസതത്വഃ, പ്രജാപതിഃ, കമനൻ (കാമ്യങ്ങളായ അർത്ഥങ്ങളുടെ സാധനം), സുഖം.

ഹിരണ്യഗർഭ്‌: – ഹിരണ്മയ (വിജ്ഞാനമയ) വും ഗർഭവും ആയവൻ: സർവ്വഭൂതങ്ങളുടേയും അന്തഃപ്രകാശമാണു് ഗർഭം. ഹിരണ്മയമായ ഗർഭത്തോടുകൂടിയവൻ എന്നുമാവാം. ''ശരീരേന്ദ്രിയമനോബുദ്ധിഭാവേനൈതമപേക്ഷ്യപരമാത്മാനം ച വിജ്ഞാനപ്രകാശമാത്ര സതത്വം സർവ്വവിശേഷഹാരിത്വാൽ ഹിരണ്യഗർഭമപേക്ഷ്യ തൽപ്രകൃതിതത്വ ക്ഷേത്രജ്ഞസ്യാപേക്ഷ്യ സോഽസ്യ ഹിരണ്മയോ ഹിരണ്യപ്രകൃതിഗർഭ ഇതിഹിരണ്യഗർഭഃ'' എന്നു് ദുർഗാചാര്യൻ പറയുന്നു.

ഗർഭ : – ഗൃണാതി എന്നർത്ഥമുള്ള 'ഗൃദി' ധാതുവിൽപ്പെട്ട സർവ്വസ്തുതികാംക്ഷം കൂടിയാണു് ഗർഭം എന്നു പറയുന്നതു്. ''ഗിരത്യനർത്ഥാനിതിവാ'' അനർത്ഥങ്ങളെയെല്ലാം ഇല്ലാതാക്കുന്നതുകൊണ്ടു് എന്നുമാവാം.

വിശ്വകർമ്മാ – ''സർവ്വസ്യകർത്താ, യാവദിദം കിഞ്ചിൽഭൂതം, ഭവിഷ്യമാണം ക്രിയമാണം ച തസ്യസർവ്വസ്യകർത്താ.'' ഭൂതവും ഭവിഷ്യമാണവും വർത്തമാനവുമായ എല്ലാം ചെയ്യുന്നവൻ.

താർക്ഷ്യ : – തീർണേ–അന്തരീക്ഷേ ക്ഷിയതി–നിവസതി, തൂർണം –ക്ഷിപ്രം രക്ഷതി, അശ്–വ്യാപിക്കുക (അശ്നാതി).

മന്യു :–മന്–മന്യതേർദ്ദീപ്തികർമ്മണഃ, ക്രോധകർമ്മണോ വധകർമ്മണോ വാ.

സവിതാ – സർവ്വസ്യ പ്രസവിതാ–പ്രസവനം ചെയ്യുന്ന ആൾ.

അസുനീതി : – അസൂൻ–പ്രാണാൻ നയതീതി.

ഇന്ദു: – ഇന്ധ്–ദീപ്തി, ക്ലേദനം.



digitized by www.sreyas.in

പ്രജാപതി : — പ്രജാനാം പാതാ, പാലയിതാ വാ.

അഹി: — അയനാൽ—സഞ്ചരിക്കുന്നതുകൊണ്ട്.

ബുധ്നം—അന്തരീക്ഷം—ബദ്ധാ അസ്മിൻ ധൃതാ ആപഃ—അഹിക്ക് ബുധ്ന്യൻ എന്നും പറയും-അന്തരീക്ഷത്തിൽ നിവസിക്കുന്നതുകൊണ്ട്.

സുപർണ: — സുപതനഃ — വായു.

പുരൂരവാ: —ബഹുധാ രോരൂയതേ-പലപ്രകാരത്തിലും ഒച്ചയുണ്ടാക്കുന്നു. പ്രാണ ഏവ ഹി പുരൂരവാഃ എന്ന് ദുർഗാചാര്യൻ പറയുന്നു.

ചന്ദ്ര: — ചന്ദതേഃ കാന്തികർമ്മണഃ—ചാരു ദ്രമതി, അഥവാ ചിരം ദ്രമതി. ദേവന്മാരാൽ ചമ്യമാനൻ (ഭക്ഷ്യമാണൻ) ചന്ദ്രൻ.

മൃത്യു: — മാരയതീതി.

മരുത: — മിതം. (സുശ്ലിഷ്ടം) രുവന്തി — (സ്തനയന്തി) — മിതം രോചന്തേ എന്നും അഭിപ്രായമുണ്ട്. മരുതഃ അമിതരായിണഃ എന്നു വേറേ ചിലർ—മിതരാവികാഃ, മിതരോചികാഃ, മഹദ്ദ്രവന്തികാഃ എന്നാണ് യാസ്കാചാര്യരുടെ മതം.
മാ+രുതഃ, മി+രു, മി+രുച്, മഹദ്+ദ്രു.

ഇന്ദ്ര: — ഇദി പരമൈശ്വര്യേ.

ഋഭവ: — ഉരു ഭാന്തീതി, ഋതേന (സത്യേന, യജ്ഞേന) ഭാന്തിവാ, ഉരു+ഭാ, ഋത+ഭാ, ഋത+ഭൃ. (ഋതത്തോടുകൂടി ജീവിക്കുന്നു) ഋഭുക്കളെന്നാൽ സൂര്യരശ്മികളെന്നും അർത്ഥമാവാം. (ആദിത്യരശ്മയോƒപ്യൃഭവ ഉച്യന്തേ)

അഗോഹ്യ:-ആദിത്യഃ-അഗൂഹനീയഃ-ഒളിച്ചുവെക്കാൻ കഴിയാത്തത്.

അഥർവ്വാണഃ — ഥർവ്വതിഃ—ചരതികർമ്മാ; ന ഥർവ്വന്തി ഇതി അഥർവ്വാണഃ—സ്ഥിരപ്രകൃതയഃ

അദിതി: —അദീനാ ദേവമാതാ, ദ്യൗ, അന്തരീക്ഷംഃ, മാതാ, പിതാ, പുത്രഃ, വിശ്വേദേവാഃ, പഞ്ചജനാഃ, ജാതമായത് ജനിതം. ദ



digitized by www.sreyas.in

ക്ഷൻ അദിതിയുടെ പുത്രനാണ്; അദിതി ദക്ഷന്റെ പുത്രിയാണ്—ഇതിന്റെ അർത്ഥം ഒന്നുകിൽ ഇവർ രണ്ടുപേരും ഒന്നിൽനിന്നുണ്ടായി, അല്ലെങ്കിൽ ജനനത്തിന്ന് പരസ്പരം കാരണഭൂതന്മാരായി, ഇവക്ക രണ്ടുപേക്കും ഒരേ പ്രകൃതിയായിരുന്നു.

സരമാ — സരണാൽ = ഗമനാൽ.

ഉർവ്വശി — ഉരു+അശ്, (വ്യാപിക്കുക) ഊരു+അശ്, ഉരു+വശ് (ആഗ്രഹം) അപ്+സര—വെള്ളത്തിന്മേൽ സഞ്ചരിക്കുക, അപ് സസ്സ്—സൌന്ദര്യം, അപ്സസ്സ് ഉള്ളവരം—അപ്സരസ്സ്, അപ്സ രസ്സിന്ന് വ്യാപകാത്ഥമാണ്.

ഗൌരീ — രുച്—ദീപ്തൌ.

അഘ്ന്യാ — അഹന്തവ്യാ, അ+ഹൻ, അഘ്ഘ്നീ—പാപത്തെ ന ശിപ്പിക്കുന്നവരം എന്നുമാവാം.

ഉഷസ്സ് — ഉച്ഛതീതി—രാത്രിയുടെ അപരകാലം.

ഇള — ഇട്—സ്തുതിക്കുക, ഇന്ധ്—കത്തിക്കുക.

രോദസീ— രുദ്രന്റെ ഭായ്യ.

അശ്വികരം — അശ് = വ്യാപിക്കുന്നു—ഇവർ രണ്ടുപേരും ലോകംമുഴവ നും വ്യാപിക്കുന്നു. ഒരാരം ജ്യോതിസ്സുകൊണ്ട്, മറേറയാരം രസം (ഉദകം) കൊണ്ട്, ചിലർ ദ്യാവാപൃഥിവികളാണെന്നു പറയുന്നു. അ ഹോരാത്രികളാണെന്ന് വേറേചിലർ, സൂയ്യാചന്ദ്രമസ്സുകളാണെന്ന് മററുചിലർ, അശ്വങ്ങളോട് (കുതിരകളോട്) കൂടിയവരെന്നും ചി ലർ പറയുന്നു.

ഉഷസ്സ് — വശ്—ദീപ്തൌ, സൂയ്യന്റെ പത്നി സൂയ്യാ. ഉഷസ്സുതന്നേയാ ണ് കുറേകഴിഞ്ഞിട്ട് സൂയ്യയാകുന്നത്. ഈ സൂയ്യതന്നെ കുറേ കഴി ഞ്ഞാൽ വൃഷാകപായിആകുന്നു (വൃഷാകപിയുടെ ഭായ്യ)

സൂയ്യൻ — സൃ—ഇളകുക, സൂ—സുവനം ചെയ്യുക, സ്വീർ—സ്വീരണം ചെ യ്യുക, സുവനം ചെയ്യുക—ഈ ലോകത്തെ മുഴവനും പ്രസവിക്കുക, സ്വീരണം ഗത്യത്ഥം.



digitized by www.sreyas.in

പൂഷാ – ആപൃഷ്ണസ്തേജസാ രശ്മീൻ പുഷ്യതി ''ബിഭത്തി''. അതു കൊണ്ടു് പൂഷാ.

വിഷ്ണു – യദാ'വിഷിഃ' വ്യാപ്തോƒയമേവ സൂര്യോ രശ്മിഭിർഭവതി തദാ വിഷ്ണുർഭവതി. സൂര്യൻ എപ്പോഠം രശ്മികഠംകൊണ്ടു് വ്യാപ്തനായിത്തീരുന്നുവോ അപ്പോഠം വിഷ്ണുവാകുന്നു. വിശതേവ്വാ=സവ്വതഃ രശ്മികളാൽ ആവിഷ്ടപ്രവിഷ്ടൻ. വ്യശ്നോതേവ്വാ– രശ്മികളെക്കൊണ്ടു് ഏററവുമധികം വ്യാപ്തനാകുകയോ, വ്യാപിക്കുകയോ ചെയ്യുക.

കേശി– കേശാഃ രശ്മയഃ, അതുള്ളവൻ ആദിത്യൻ. ത്രികേശികഠം അഗ്നി സൂര്യ ആദിത്യന്മാർ, വിഷം=ഉദകം, ജ്യോതിസ്സ്,

വൃഷാകപി:– രശ്മികളെക്കൊണ്ടു് അഭിപ്രകമ്പനം ചെയ്യിക്കുന്നവൻ– ആദിത്യൻ.

അജഏകപാൽ– അജനഃ=ഗമനഃ, ബ്രഹ്മത്തിൻെറ ഏകപാദം, അഗ്നിഃ പാദോ, വായുഃ പാദഃ, ആദിത്യഃ പാദഃ, ദിശഃ പാദഃ, ഏകേന പാദേനപാതീതിവാ –ഈ ജഗത്തു് മുഴവനും കാലംശംകൊണ്ടു് അനുപ്രവേശിച്ചിട്ടു് രക്ഷിക്കുന്നു. ഏകേന പാദേന പിബതീതിവാ, ഒരംശംകൊണ്ടു് മുഴവൻ ജഗത്തിലെ വെള്ളം കുടിക്കുന്നു, ആദിത്യൻ.

സമുദ്ര:– അന്തരീക്ഷത്തിൻെറ പര്യായം, സം+ഉദ്+ദ്രഃ വെള്ളം മുകളിലേക്കു് പോകുന്നു. സം+അഭി+ദ്ര=വെള്ളം അതിലേക്കു് ഒഴുകുന്നു, സം+ഉദ്=നല്ലവണ്ണം നനക്കുന്നു.

ദധ്യാൻ– ധ്യാനത്തിലേക്കു് പ്രത്യക്തൻ, പ്രത്യക്തം അസ്മിൻ ധ്യാനമിതി വാ– ധ്യാനം പ്രത്യക്തനായവൻ–ആദിത്യൻ.

ആദിത്യ:– ആദത്തേരസാൻ. വെള്ളം സ്വീകരിക്കുന്നതുകൊണ്ടു്.

സപ്തഷികഠം– രശ്മികഠം, ഇന്ദ്രിയങ്ങളുമാവാം.

സിനിവാലി – സിനാ–അന്നം, വാലം–പവ്വം, പവ്വണി – അന്നവതീ–പൂവ്വഅമാവാസി. ഉത്തര അമാവാസിക്കു് കുഹു എന്നു പേർ.

ഗൌരി– രോചതേ–ജ്വലിക്കുന്നു, അതിനാൽ ദീപ്തിമതീ.

ദേവാ:– ദാനാദ്വാ, ദീപനാദ്വാ, ദ്യോതനാദ്വാ. രശ്മയഃ, പ്രാണ



digitized by www.sreyas.in

ങ്ങൾ. വിശ്വേദേവാഃ– സർവ്വേ ദേവാഃ, സർവ്വരശ്മികൾ, പ്രാണങ്ങൾ.

ധേനു– ധേ–വലിച്ചുകുടിക്കുക, ധി–പോഷിപ്പിക്കുക.

ആഘ്ന്യ– അ+ഹന്– കൊല്ലാൻ പാടില്ലാത്തത്, പശു, പാപം നശിപ്പിക്കുന്നത്.

സാധ്യാ:– സർവ്വമിദംസാധയന്തി –എല്ലാം സാധിപ്പിക്കുന്നതുകൊണ്ട്. വിശ്വസൃക്കുകളായ ഋഷിമാർ (രശ്മികൾ), പ്രാണങ്ങൾ.

വസുക്കൾ–വിഭാഗേന അവസ്ഥിതമായ ഈ എല്ലാററിനേയും ആച്ഛാദനം ചെയ്യുന്നതുകൊണ്ട്. അഗ്നിയെ വാസവനെന്നു പറയുന്നതും ഇന്ദ്രനെ വാസവനെന്നു പറയുന്നതും വസുക്കളെക്കൊണ്ടാണ്. പ്രകാശിക്കുന്നതിനാൽ വസുക്കൾ ആദിത്യരശ്മികളാകുന്നു. അതുകൊണ്ട് വസുക്കൾ പൃഥിവീസ്ഥാനങ്ങളും മദ്ധ്യസ്ഥാനങ്ങളും ദ്യുസ്ഥാനങ്ങളുമാണ്.

യാസ്കാചാര്യൻ നാനൂറിലധികം പദങ്ങളെ വ്യാഖ്യാനിച്ചിട്ടുണ്ട്. അതിൽ കുറെ പദങ്ങളെ മാത്രമേ ഇവിടെ ചേർത്തിട്ടുള്ളു. പദങ്ങളെ വിശകലനം ചെയ്ത് ധാതുവിനെ കണ്ടുപിടിച്ച് പദത്തിന്ന് അർത്ഥം കല്പിക്കുകയാണ് അദ്ദേഹം ചെയ്തത്.

പദങ്ങൾ നാമം, ആഖ്യാതം, ഉപസർഗ്ഗം, നിപാതം ഇങ്ങിനെ 4 തരത്തിലാണ്. ആഖ്യാതം ഭാവപ്രധാനമാണ്. നാമം സത്വപ്രധാനമാണ്. ''ക്രിയാവാചകമാഖ്യാതമുപസർഗോ വിശേഷകൃത". സത്വാഭിധായകേനാമ നിപാതാഃ പാദപൂരണാഃ'', പ്ര, അഭി, ആ, പരാ, നിഃ, ദുഃ, അനു, വി, ഉപ, അപ, സം, പരി, പ്രതി, നി, അതി, അധി, സു, ഉദ്, അവ, അപി, ഇവയാണ് ഉപസർഗങ്ങൾ. ക്രിയാനാമപദങ്ങളോട് ചേരുമ്പോൾ ഇവക്ക് അർത്ഥമുണ്ട്. നിപാതങ്ങൾ ഉച്ചാവചാർത്ഥങ്ങളിൽ ഉപയോഗിക്കുന്നു. ഉപമാർത്ഥത്തിലും കർമ്മോപസംഗ്രഹാർത്ഥത്തിലും, പാദപൂരണത്തിലും അവയെ ഉപയോഗിക്കാം. ''ഇവ, ന, ചിദ്, നു, ച, അഹ, ഹ, ഹി, ആ, നനു, ഖലു'' ഇവയെല്ലാം നിപാതങ്ങളാണ്.

വേദമന്ത്രങ്ങൾക്ക് രഹസ്യാർത്ഥമുണ്ടെന്നാണ് യാസ്കാചാര്യരുടെ മതം. തപോനിഷ്ഠന്മാരായ ഋഷിമാർക്ക് ബ്രഹ്മം (മന്ത്രം) സ്വയമേവ പ്രകാശിതമായെന്നും തപസ്സുകൊണ്ടു മാത്രമേ മന്ത്രത്തിന്റെ അർത്ഥം മനസ്സിലാക്കുവാൻ സാധിക്കുകയുള്ളുവെന്നും അദ്ദേഹം പറഞ്ഞിരിക്കുന്നു. മന്ത്രങ്ങളിൽനിന്നു സിദ്ധിക്കുന്ന ജ്ഞാനം മൂന്നുവിധത്തി



digitized by www.sreyas.in

ലുള്ളതാണ്. യജ്ഞത്തെ സംബന്ധിച്ച ജ്ഞാനം യാജ്ഞികമാണ്; ദേവതകളേക്കുറിച്ചുള്ള ജ്ഞാനം ദൈവതമാണ്; ആത്മാവിനേക്കുറിച്ചുള്ളത് ആദ്ധ്യാത്മികമാണ്. സാക്ഷാല്ക്കാരം സിദ്ധിച്ച ഋഷിമാർ ശിഷ്യപരമ്പരയ്ക്കു് ഉപദേശദ്വാരാ മന്ത്രങ്ങളെ നല്കുകയാണ് ചെയ്തത്. യാസ്കാചാര്യൻ, ഗാർഗ്യൻ, ഔദുംബരായണൻ, ശാകടായനൻ, ശാകപൂനി മുതലായ പൂർവ്വാചാര്യന്മാരേപ്പററി പ്രസ്താവിക്കുന്നുണ്ട്. പക്ഷെ അവരുടെ യാതൊരു ഗ്രന്ഥവും ഇതുവരെ കണ്ടുകിട്ടിയിട്ടില്ല. യാസ്കാചാര്യർ ദേവതകളെയെല്ലാം പൃഥിവീസ്ഥാനികം, അന്തരീക്ഷസ്ഥാനികം, ദ്യുസ്ഥാനികം എന്ന് മൂന്നായി വിഭജിച്ച് പൃഥിവീസ്ഥാനികളെ അഗ്നിയുടേയും, അന്തരീക്ഷസ്ഥാനികളെ വായുവിന്റേയും, ദ്യുസ്ഥാനികളെ സൂര്യന്റേയും ഭാഗഭാക്കുകളായി കല്പിക്കുകയും എല്ലാ ദേവതകളും ഒരേഒരു പ്രജാപതിയുടെ അംശങ്ങളായിത്തന്നെ രൂപംകൊള്ളിക്കുകയും ചെയ്തത് പിന്നീട് സായനാചാര്യർവരെ എല്ലാവരും സ്വീകരിച്ചതായിട്ടാണ് തോന്നുന്നത്.

## ശൌനകമുനിയും ബൃഹദ്ദേവതയും

നിരുക്തത്തിന്നുശേഷം വേദങ്ങളിലുള്ള പദങ്ങളുടെ വ്യാഖ്യാനത്തേക്കുറിച്ചുള്ള ഒരു പ്രധാനഗ്രന്ഥം ശൌനകമുനിയുടെ 'ബൃഹദ്ദേവത'യാണ്. ശൌനകമുനി ജീവിച്ചത് ക്രിസ്തുവിന്ന് 700കൊല്ലം മുമ്പാണെന്നാണ് കണക്കാക്കിയിട്ടുള്ളത്. ഋഗ്വേദത്തിലെ ദേവതകളേപ്പററിയാണ് അതിൽ പ്രതിപാദിച്ചിട്ടുള്ളത്. നിരുക്തത്തിലെ ദേവതാനിർവ്വചനങ്ങളെ ശൌനകമുനി സ്വീകരിച്ചിട്ടുണ്ട്. ചുരുക്കം സ്ഥലങ്ങളിൽ ഭിന്നാഭിപ്രായം രേഖപ്പെടുത്തിയിട്ടുണ്ട്.

> ''ഭവദ്ഭൂതസ്യ ഭവ്യസ്യ ജംഗമസ്ഥാവരസ്യ ച
> അസൈ്യകേ സൂര്യമേവൈകം പ്രഭവം പ്രളയം വിദുഃ
> അസതശ്ച സതശ്ചൈവ യോനിരേഷ പ്രജാപതിഃ
> യദക്ഷരം ച വാച്യം ച യഥൈതദ് ബ്രഹ്മ ശാശ്വതം.''

ഇപ്പോഴുള്ളതും ഇതുവരെ ഉണ്ടായിട്ടുള്ളതും മേലിലുണ്ടാകുന്നതുമായ എല്ലാ സ്ഥാവരജംഗമങ്ങളും ഉത്ഭവിച്ചതും നാശമടയുന്നതും സൂര്യനിൽനിന്നാണ്. സത്തും അസത്തുമായ സർവ്വത്തിന്റേയും ഉത്ഭവസ്ഥാനവും ഈ പ്രജാപതിതന്നെയാണ്. ഈ പ്രജാപതി ഒരിക്കലും നശിക്കാത്ത പരബ്രഹ്മമാണ്; വാക്കിന്നും ബുദ്ധിക്കും അതീ



digitized by www.sreyas.in

തമാണെങ്കിലും വേദാന്തപദത്തിന്നു വാച്യമാണ്. സൂര്യൻ തന്നെത്തന്നെ മൂന്നാക്കിത്തീർത്ത് ദേവന്മാരെ തന്റെ രശ്മികളിൽ യഥായഥം നിവേശിപ്പിക്കുന്നു. ഈ സൂര്യൻ അഗ്നിയുടെ രൂപത്തിൽ മൂന്ന് പേരോടുകൂടി സർവ്വജീവികളുടേയും അന്തർഭാഗത്തിൽ ജ്വലിക്കുന്നു. ഭൂമിയിൽ ഈ അഗ്നിയെ പവമാനൻ എന്നു പറയുന്നു; അന്തരീക്ഷത്തിൽ വനസ്പതിയെന്നു പറയുന്നു; ദ്യോവിൽ ശുചിയെന്നു പറയുന്നു. ഭൂമിയിൽ ഈ അഗ്നിയെ അഗ്നിയെന്നും, അന്തരീക്ഷത്തിൽ ജാതവേദസ്സ് എന്നും ദ്യോവിൽ വൈശ്വാനരൻ എന്നും പറഞ്ഞ് പുരോഹിതന്മാർ സ്തുതിക്കുന്നു. വായുവിന്റെ സഹായത്തോടുകൂടി ഇവിടെ നിന്ന് രശ്മികളിൽക്കൂടി രസമെടുത്ത് മഴപെയ്യിക്കുന്നതുകൊണ്ട് ഇന്ദ്രനെന്നു പറയുന്നു. ഭൂലോകത്തിൽ അഗ്നി, മദ്ധ്യലോകത്തിൽ ഇന്ദ്രനും വായുവും, ദ്യുലോകത്തിൽ സൂര്യൻ ഇങ്ങിനെ മൂന്നു ദേവതമാരാണ്. ''വ്യാഹൃതീനാം സമസ്താനാം ദൈവതം തു പ്രജാപതിഃ! വ്യസ്താനാ മയമഗ്നിശ്ചവായുഃ സൂര്യശ്ച ദേവതാഃ''. ''ഭൂഃ ഭുവഃ സ്വഃ'' എന്ന മൂന്നു വ്യാഹൃതികളുടെ സമസ്തദൈവതം പ്രജാപതിയും വെവ്വേറെയുള്ള ദൈവതങ്ങരം അഗ്നി, വായു, സൂര്യൻ ഇവരുമാണ്.

ക്ഷേത്രക്ഷേത്രജ്ഞപദങ്ങളേയും വ്യാഖ്യാനിച്ചിട്ടുണ്ട്.

> ''ശരീര മിന്ദ്രിയൈര്യുക്തം ക്ഷേത്രമിത്യഭിധീയതെ
> വേദ തൽപ്രാണ ഏവൈകം തസ്മാൽ ക്ഷേത്രജ്ഞ
> ഉച്യതേ.''

ഒരു സൂക്തത്തിന്ന് രഹസ്യാർത്ഥമുള്ളതായി ശൌനകമുനി പറയുന്നു.

> ''ബൃഹസ്പതേ രനർവ്വാണം കംകടോപനിഷാൽപരം
> അപാം തൃണാനാം സൂര്യസ്യ കേചിദേനാം സ്തുതിം വിദുഃ
> ദദർശതദഗസ്ത്യോ വാവിഷഘ്നം വിഷശങ്കയാ
> അദൃഷ്ടാഖ്യോനഷ്ടരൂപഃ സൂക്തസ്യാഃന്ത്യോചതുർഋചഃ

''അനർവ്വാണം എന്ന സൂക്തം ബൃഹസ്പതിക്കുള്ളതാണ്. 'കങ്കടഃ' എന്ന സൂക്തത്തിന്ന് രഹസ്യാർത്ഥമാണ്. ചിലർ ഇത് വെള്ളത്തിൻേറയും തൃണങ്ങളുടേയും സൂര്യൻേറയുംസ്തുതിയാണെന്നു കരുതുന്നു. അഗസ്ത്യൻ ഇത് വിഷശങ്കകൊണ്ട് വിഷഘ്നമാണെന്ന് ദർശിച്ചു; എന്നാൽ അതിന്ന് പ്രത്യേകപേരില്ലാത്തതുകൊണ്ട് അതു നഷ്ടരൂപമായിപ്പോയി.

ഋഗ്വേദത്തിലെ പാവമാനീസൂക്തങ്ങളേക്കുറിച്ച് ബൃഹദ്ദേവതയിൽ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.


digitized by www.sreyas.in

''തതസ്തേ തപസോ യേന പാവമാനീർഌചോ/ബ്രും.വൻ
അനസൂയ രധീയാനഃ ശുശ്രൂഷുസ്തപസാന്വിതഃ
ദശപൂർവ്വാ പരാൻവംശ്യാന് പുനാത്യാത്മാനമേവച
പാപം യച്ചാകരോത് കിഞ്ചിത് മനോവാഗ്ദേഹഭോ
ജനൈഃ
പൂതഃ സ തസ്മാത് സർവ്വസ്മാത് സ്വാദ്ധ്യായഫലമശ്നതേ
പാവമാനഃ പരംബ്രഹ്മ ശുക്രം ജ്യോതിഃ സനാതനം.
ഗായത്ര്യേറന്തേ ച യശ്ചാസാം പ്രാണാനായമ്യ തന്മനാഃ''

അസൂയയില്ലാതെ തപസ്സോടുകൂടി പാവമാനിസൂക്തങ്ങളെ ഉച്ചരിക്കുന്നവരുടെ മേല്പോട്ടും കീഴ്പോട്ടുമുള്ള പത്തുതലമുറകളെ അതു ശുദ്ധീകരിക്കും. പവമാനിഗായത്രികൾ പരമമായ ബ്രഹ്മമാണ്, ശാശ്വതമായ പ്രഭാപുഞ്ജമാണ്.

പഞ്ചജനം എന്ന പദത്തെപ്പററി ബൃഹദ്ദേവത പറയുന്നതിതാണ്: ''ശാലാമുഖ്യാഗ്നി, ആഹവനീയാഗ്നി, ഗൃഹപതിയുടെ പുത്രൻ, ഗാർഹപത്യാഗ്നി, ദാക്ഷിണാത്യാഗ്നി ഇവയാണ് പഞ്ചജനം. മനുഷ്യർ, പിതൃക്കൾ, ദേവന്മാർ, ഗന്ധർവ്വന്മാർ, ഉരഗങ്ങൾ, രാക്ഷസന്മാർ, ഇവരാണ് പഞ്ചജനമെന്ന് യാസ്കാചാര്യൻ. ഗന്ധർവ്വന്മാരും, പിതൃക്കളും ദേവന്മാരും അസുരന്മാരും യക്ഷരാക്ഷസന്മാരുമാണെന്ന് ഔപമന്യുവും അഭിപ്രായപ്പെടുന്നു. ചതുർവർണ്ണങ്ങളും നിഷാദന്മാരുമാണെന്ന് ശാകടായനൻ പറയുന്നു. നാലു ഋത്വിക്കുകളും യജമാനനും കൂടിയാണ് പഞ്ചജനമെന്നാണ് ശാകപൂനിയുടെ മതം. ചക്ഷുസ്സ്, ശ്രോത്രം, മനസ്സ്, വാക്, പ്രാണൻ, ഇവയാണ് പഞ്ചജനമെന്ന് ആത്മവാദികൾ അഭിപ്രായപ്പെടുന്നു. ഗന്ധർവ്വന്മാർ, അപ്സരസ്സുകൾ, ദേവൻമാർ, പിതൃക്കൾ, സർപ്പങ്ങൾ ഇവരാണ് പഞ്ചജനമെന്ന് ഐതരേയബ്രാഹ്മണത്തിൽ പറയുന്നു.''

ഛന്ദസ്സുകളിൽ ഗായത്രി അഗ്നിക്കും, ഉഷ്ണിക് സൂര്യന്നും, അനുഷ്ടുപ് സോമന്നും, ബൃഹതി ബൃഹസ്പതിക്കും, പങ്ക്തിയും ത്രിഷ്ടുപ്പും ഇന്ദ്രന്നും, ജഗതി വിശ്വേദേവതകൾക്കും, വിരാജം മിത്രന്നും, സ്വരാജം വരുണന്നും, നിചൃത്തുകൾ ഇന്ദ്രന്നും, ഭുരിജം വായുവിന്നും, അതിച്ഛന്ദസ്സുകൾ പ്രജാപതിക്കും ഉള്ളതാണ്. വഷട്കാരം വൈശ്വദേവനോടും, ഹിംകാരം യജമാനനോടും സ്വാഹാ അഗ്നിയോടും സ്വധാ പിതൃക്കളോടും ദേവന്മാരോടും ഉപയോഗിക്കുന്ന നമസ്കാരപദങ്ങളാണ്.



digitized by www.sreyas.in

ഒടുവിൽ ശൌനകമുനി പറയുന്നു: ''ന പ്രത്യക്ഷം അനൃഷേരസ്തി മന്ത്രം.'' ഋഷി അല്ലാത്ത ഒരാൾക്കു് മന്ത്രത്തെ (ദേവതയെ) പ്രത്യക്ഷമാക്കാൻ കഴിയുകയില്ല. ''യോഗേന ദാക്ഷ്യേണ ദമേന ബുദ്ധ്യാ ബാഹുശ്രുത്യേന തപസാ നിയോഗൈഃ! ഉപാസ്യാസ്താഃ കൃത്സ്നശോ ദേവതായാ ഋചോ ഹ യോവേദ സ വേദ ദേവാൻ യജൂംഷി യോ വേദ സ വേദ യജ്ഞാൻ സാമാനി യോവേദ സ വേദ തത്വം'' ദേവതകളെ മുഴുവനായി യോഗത്തോടും ദാക്ഷ്യത്തോടും ദമത്തോടും ബുദ്ധിയോടും പാണ്ഡിത്യത്തോടും തപസ്സോടും, മററുള്ളവക്കു് ഉപദേശത്തോടുംകൂടി ഉപാസിക്കേണ്ടതാണു്. ഋക്കുകളറിയുന്നവൻ ദേവതകളെ അറിയുന്നു; യജുസ്സുകളെ അറിയുന്നവൻ യജ്ഞങ്ങളെ അറിയുന്നു; സാമങ്ങളെ അറിയുന്നവൻ തത്വത്തെ അറിയുന്നു.

''നിയമോ/യം ജപേഹോമേ ഋഷിശ്ഛന്ദോ/ഥ ദൈവതം'' ജപത്തിലും ഹോമത്തിലും ക്രമേണ ഋഷി, ഛന്ദസ്സു്, ദൈവതം ഇവ ഉച്ചരിക്കേണമെന്നുള്ളതു് നിയമമാണു്.

ബൃഹദ്ദേവതയിൽ ദേവതകളുടെ നിവ്വ്ചനം, ദേവതകളുടെ പരസ്പരബന്ധം, ഋഷിമാരുടെ വിവരണം, ചില ദേവതമാരുടേയും ഋഷിമാരുടേയും ഉത്ഭവവും ചില പ്രവത്തനങ്ങളും ദേവതമാരേയും ഋഷിമാരേയും പററിയുള്ള ചില കഥകൾ, ചില മന്ത്രങ്ങളുടെ മാഹാത്മ്യം ഇവയൊക്കെയാണു് പ്രതിപാദിച്ചിട്ടുള്ളതു്. ഇവയെ സംഗ്രഹിക്കുക സാദ്ധ്യമല്ല.

## ജൈമിനിമഹർഷി - മീമാംസകന്മാർ

ആലോചനാപൂവ്വമുള്ള തത്വചിന്തയാണു് 'മീമാംസ' എന്നു പറയുന്നതു്. വേദതത്വങ്ങളേക്കുറിച്ചുള്ള ചിന്തയാണു് 'മീമാംസാദശ്നം' എന്ന പേരു് കൊടുത്തിട്ടുള്ളതു്. ഈ ചിന്താപരമ്പരയെ ഒന്നാമതായി ക്രോഡീകരിച്ചതു് മീമാംസാസൂത്രങ്ങളിലാണു്. ജൈമിനിമഹഷി മീമാംസാസൂത്രങ്ങളിൽ നല്കിയ സൂചനകളിൽ നിന്നു ആ മഹഷിക്കു മുമ്പുതന്നെ ബാദരായണൻ, ബാദരി, ഐതിഷായണൻ, കാർഷ്ണജീനി, ലാവുകായനൻ, കാമുകായനൻ, ആത്രേയൻ, അലേഖൻ മുതലായ മീമാംസകന്മാരുണ്ടായിരുന്നുവെന്നു മനസ്സിലാക്കാം. ജൈമിനിമഹഷി ജീവിച്ചതു് ക്രിസ്തുവിനു സുമാർ 200 കൊല്ലം മുമ്പാണെന്നാണു് കണക്കാക്കിയിട്ടുള്ളതു്. ജൈമിനിക്കു് ശേഷം ഉണ്ടായ പ്രമുഖന്മാരായ മീമാംസകരിൽ,



digitized by www.sreyas.in

ഉപവഷൻ, ശബരസ്വാമി, പ്രഭാകരൻ, കുമാരിലൻ, മുരാരിമിശ്രൻ ഇവർ അഗ്രഗണ്യന്മാരായിരുന്നു.

''അഥാതോ ധർമ്മജിജ്ഞാസാ'' എന്നാണ് ജൈമിനീയ മീമാംസയിലെ ഒന്നാമത്തെ സൂത്രം. ധർമ്മത്തെക്കുറിച്ചുള്ള വിചിന്തനം ചെയ്യാനാണ് പോകുന്നതെന്നാണു വിവക്ഷ. ഈ ധർമ്മം എന്താണ്? ''ചോദനാലക്ഷണോഽർത്ഥോ ധർമ്മഃ'' എന്നാണ് രണ്ടാമത്തെ സൂത്രത്തിൽ ധർമ്മത്തെ നിർവ്വചിച്ചിട്ടുള്ളത്. ശ്രേയസ്കരമായിട്ടുള്ളതെന്താണെന്ന് വേദത്തിൽ വിധിച്ചതാണ് ധർമ്മം. അത് ഇന്ദ്രിയാതീതമായതുകൊണ്ട് പ്രത്യക്ഷാനുമാനങ്ങളെക്കൊണ്ട് അറിയാവുന്നതല്ല; നിത്യവും സത്യവുമായ വേദംകൊണ്ടു മാത്രമേ അത് അറിയുവാൻ സാധിക്കുകയുള്ളു. ധർമ്മം എന്നതുകൊണ്ട് മനുഷ്യന് ഐഹികവും പാരത്രികവുമായ സർവ്വശ്രേയസ്സിന്നും ആസ്പദമായ കർത്തവ്യസമുച്ചയത്തെയാണ് നിർദ്ദേശിക്കുന്നത്.

ധർമ്മത്തെ അപേക്ഷിച്ച് വേദത്തിന്നുള്ള നാലു ഭാഗങ്ങൾ 1. വിധികൾ 2. അർത്ഥവാദങ്ങൾ 3. മന്ത്രങ്ങൾ 4. നാമധേയങ്ങൾ ഇവയാണ്.

## വിധികൾ

ചോദനകൊണ്ടാണ് ധർമ്മത്തെ അറിയുന്നതെന്ന് സൂത്രത്തിൽ പറഞ്ഞുവല്ലോ. ചോദന എന്നാലെന്താണ്? ചോദനതന്നെയാണ് വിധി. ''ക്രിയായാഃ പ്രവർത്തകം വചനം'' എന്നാണ് ചോദനയെപ്പററി ശബരസ്വാമി ഭാഷ്യത്തിൽ പറയുന്നത്. അതുകൊണ്ട് കർത്തവ്യമായിട്ടുള്ളതിനെ മാത്രമേ ''ചോദന''കൊണ്ട് നിർദ്ദേശിക്കുന്നുള്ളുവെന്നും കൃതമായിട്ടുള്ളതിനെയല്ലയെന്നും പ്രഭാകരൻ വാദിക്കുന്നു. എല്ലാ വാക്കുകളും ധർമ്മം അറിയുന്നതിനുപകരിക്കുന്നതുകൊണ്ട് ''ചോദന''യിൽ എല്ലാ വാക്കുകളും ഉൾക്കൊള്ളുമെന്ന് കുമാരിലൻ അഭിപ്രായപ്പെടുന്നു. വാക്കും അർത്ഥവും തമ്മിലുള്ള ബന്ധം ഔത്പത്തികമാണ്. അതിന്ന പ്രത്യക്ഷം മുതലായ പ്രമാണങ്ങളുടേയോ മററു സാധനങ്ങളുടേയോ മനുഷ്യരുടേയോ സഹായം ആവശ്യമില്ല. ഒരു വാക്ക് പറയുമ്പോൾ അതിൻെറ അർത്ഥത്തെ അതുതന്നെ ദ്യോതിപ്പിക്കുന്നു. അതായത് ആ അർത്ഥത്തെ പ്രകടിപ്പിക്കുവാനുള്ള ഒരു സാധനമായി ആ വാക്ക് തീരുന്നു, ആ വാക്കുണ്ടാകുമ്പോൾത്തന്നെ അതിൻെറ അർത്ഥം സ്വതഃസിദ്ധമാകുന്നു. അതുകൊണ്ട് വേദത്തിൽനിന്നു ലഭിക്കുന്ന വാഗർത്ഥങ്ങളെല്ലാം സത്യങ്ങളായിരിക്കുന്നതാണ്. അക്ഷര സമുച്ചയത്തിൽനിന്ന് ഭിന്നമായി വൈയാകര



digitized by www.sreyas.in

ണന്മാർ നിർദ്ദേശിക്കുന്നതുപോലെയുള്ള 'സ്ഫോടം' എന്ന ഒരു ശക്തിയെ ആഗ്രഹിക്കേണ്ടതില്ലെന്നാണ് ശബരസ്വാമിയുടെ അഭിപ്രായം.

മീമാംസകന്മാരുടെ അഭിപ്രായം ചുരുക്കത്തിലിതാണ്:— 1. വേദവിധികളിൽനിന്നു മാത്രമേ ധർമ്മമിന്നതാണെന്നറിയുവാൻ സാധിക്കുകയുള്ളൂ. 2. വാക്കുകൾ നിത്യങ്ങളാണ് 3. വാക്കുകളുടെ അർത്ഥങ്ങൾ നിത്യങ്ങളാണ്. 4. വാക്കുകളും അർത്ഥങ്ങളും തമ്മിലുള്ള ബന്ധം നിത്യമാണ്. 5. വാചകങ്ങൾക്ക് വാക്കുകളിൽനിന്ന് ഭിന്നമായി അർത്ഥമില്ല, എന്നാൽ വേദത്തിലെ വാചകങ്ങൾ നിത്യങ്ങളാണ്, കാരണം അവ ആരും ഉണ്ടാക്കിയതല്ല. 'കാഠക' എന്നും മററുമുള്ള വിശേഷനാമങ്ങൾ അതാത് വേദവിഭാഗത്തിന്റെ പ്രസിദ്ധ ഗുരുഭൂതന്മാരുടെ പേരാണ്, ഉണ്ടാക്കിയവരുടെ പേരല്ല. വേദങ്ങളിൽ കാണുന്ന 'ബാബര' മുതലായ പദങ്ങൾ വിശേഷനാമങ്ങളല്ല, സാധാരണനാമങ്ങളാണ്. നിരർത്ഥകങ്ങളാണെന്നു തോന്നുന്ന ചില വാചകങ്ങൾ നിരർത്ഥകങ്ങളല്ല; മററുള്ള വാചകങ്ങളോടുകൂടി ചേർത്തുനോക്കിയാൽ വേദത്തിൽ നിർദ്ദേശിച്ച ചില കർമ്മവുമായി ബന്ധപ്പെട്ടവയാണെന്നു കാണുന്നതാണ്.

## മന്ത്രങ്ങൾ

''മന്ത്രബ്രാഹ്മണയോർവേദ നാമധേയം'' മന്ത്രങ്ങൾക്കും ബ്രാഹ്മണങ്ങൾക്കുംകൂടിയാണ് വേദമെന്നപേർ. ഇതാണ് എല്ലാ മീമാംസകന്മാരുടേയും അഭിപ്രായം. ശാസ്ത്രവിധികളെല്ലാം ബ്രാഹ്മണങ്ങളിലാണ്; അതുകൊണ്ടാണ് അവർ അങ്ങിനെ വാദിക്കുന്നത്. ''വിദന്തേ ജ്ഞായന്തേ ലഭ്യന്തേ വാ ധർമ്മാദിപുരുഷാർത്ഥാ ഏഭിരിതിവേദഃ.'' ധർമ്മം മുതലായ പുരുഷാർത്ഥങ്ങൾ യാതൊന്നുകൊണ്ടുണ്ടാകുകയൊ അറിയുകയൊ ലഭിക്കുകയൊ ചെയ്യുന്നുവോ അത് വേദം. മന്ത്രങ്ങളുടെ നിർവ്വചനത്തെപ്പററി അഭിപ്രായൈക്യം ഇല്ല. വിധികളല്ലാതെയുള്ള പ്രഖ്യാപനങ്ങളാണ് മന്ത്രങ്ങളെന്ന് ശബരസ്വാമി പറയുന്നു. പ്രഭാകരന്റെ അഭിപ്രായം ''പണ്ഡിതന്മാർ മന്ത്രം എന്നു പറയുന്നതൊക്കെ മന്ത്രം, ബാക്കിയെല്ലാം വിധികളടങ്ങുന്ന ബ്രാഹ്മണങ്ങൾ'' എന്നാണ്. അർത്ഥവാദങ്ങളും നാമധേയങ്ങളും ബ്രാഹ്മണങ്ങളിൽപ്പെടുത്തിയിരിക്കുന്നു. മന്ത്രങ്ങളുടെ വ്യാഖ്യാനമാണ് ബ്രാഹ്മണം.

മന്ത്രം വിധിവാചകമല്ല, അഭിധാനവാചി മാത്രമാണെന്നാണ്



digitized by www.sreyas.in

ശബരഭാഷ്യത്തിൽ കാണുന്നത്. യജ്ഞം നടന്നുകൊണ്ടിരിക്കു മ്പോൾ മാത്രമാണ് മന്ത്രത്തിൻെറ ആവശ്യം; കർമ്മത്തിൻെറ ചോ ദന അതിലുണ്ടെങ്കിൽ അതു യജ്ഞത്തിനുമുമ്പുതന്നെ തീർന്നുപോ കുന്നു. മന്ത്രത്തിൽ വിധിപദമില്ല. ഇങ്ങിനെയാണെങ്കിലും മന്ത്ര ത്തിന്ന് അർത്ഥമുണ്ട്.

മന്ത്രങ്ങൾ ഋക്, യജുസ്സ്, സാമൻ എന്നീ മൂന്നുതരത്തിലാണ്. ''തേഷാമൃഗ്യത്രാർത്ഥവശേന പാദവ്യവസ്ഥാ, ഗീതിഷു സാമാഖ്യാ, ശേഷേ യജുശ്ശബ്ദഃ'' ക്'ണപ്തോക്ഷരങ്ങളുള്ള പാദങ്ങളോടുകൂടിയ പ ദ്യമയങ്ങളായ മന്ത്രങ്ങൾ ഋക്കുകളും പാടാൻപററിയ രാഗത്തോടുകൂ ടിയവ സാമങ്ങളും ബാക്കിയുള്ളവയെല്ലാം യജുസ്സുകളുമാണ്. ഛ ന്ദസ്സുകൾ താഴെപറയുന്നവയാണ്.

| | | | | | |
|---|---|---|---|---|---|
| ഗായത്രി | = 24 | മാത്രകൾ. | ഉഷ്ണിക് | = 28 | മാത്രകൾ. |
| അനുഷ്ടുപ് | = 32 | ,, | ബൃഹതി | = 36 | ,, |
| പംക്തി | = 40 | ,, | ത്രിഷ്ടുപ് | = 44 | ,, |
| ജഗതി | = 48 | ,, | അതിജഗതി | = 52 | ,, |
| ശക്വരി | = 56 | ,, | അതിശക്വരി | = 60 | ,, |
| അഷ്ടി | = 64 | ,, | അത്യഷ്ടി | = 68 | ,, |
| ധൃതി | = 72 | ,, | അതിധൃതി | = 76 | ,, |

പ്രധാനസാമരാഗങ്ങൾ രഥാന്തര, ബൃഹത്, വൈരൂപ, വൈരാ ജ, ശക്വര, രൈവത ഇവയാണ്. ഏതു മന്ത്രവും സ്തുതിപരമായി ചൊല്ലുമ്പോൾ ഗീതികളായി ചൊല്ലേണ്ടതാണ്.

ഋക്കും സാമനും ഓരോ മന്ത്രവും അവസാനിക്കുന്നത് വേഗം മനസ്സിലാക്കാം. എന്നാൽ യജുസ്സ് ഓരോന്ന് അവസാനിക്കുന്ന തു മനസ്സിലാക്കാൻ അല്പം പ്രയാസമുണ്ട്. ഇതിന്നുവേണ്ടി മൂന്നു നിയമങ്ങൾ നിർദ്ദേശിച്ചിട്ടുണ്ട്. 1. ഏകവാക്യാധികരണം. ''അ ർത്ഥൈകത്വാദേകം വാക്യം, സാകാംക്ഷം ചേൽ, വിഭാഗേ സ്യാൽ.'' കുറേ വാക്കുകൾ ഒന്നായിച്ചേർത്താൽ ഒരു അർത്ഥത്തെ ദ്യോതിപ്പി ക്കുകയും വിഭക്തമായാൽ ആ അർത്ഥം പൂർണ്ണമാകാതിരിക്കുകയും ചെയ്താൽ അത് ഒരു പൂർണ്ണവാചകമാണ്. 2. വാക്യഭേദം. ''സ മേഷു വാക്യഭേദഃ സ്യാത്.'' അർത്ഥങ്ങൾക്ക് ഭിന്നത്വം കണ്ടാൽ അ വ രണ്ടു വാചകമാണെന്നും നിശ്ചയിക്കണം. 3. അനുഷംഗം. ''അ നുഷംഗോ വാക്യസമാപ്തിഃ, സർവ്വത്ര തുല്യയോഗിത്വാൽ.'' യജുർവേ ദമന്ത്രങ്ങളിൽ പലതും വാചകപൂർത്തിക്ക് ഒരു വാക്കോ ഒരു ചെ



digitized by www.sreyas.in

റിയ വാചകമോ കൂട്ടിച്ചേർക്കേണ്ടതായി വരും. അങ്ങിനെ ചേർക്കുന്നത് അതേ മന്ത്രത്തിൽത്തന്നെ പൂർണ്ണമായ അർത്ഥമുള്ള വാചകത്തിൽനിന്ന് അനുഷംഗന്യായേന ആവശ്യമുള്ള വാക്കുകൾ എടുത്തിട്ട് മാത്രമേ പാടുള്ളൂ.

## അർത്ഥവാദങ്ങൾ

ബ്രാഹ്മണങ്ങളിൽ പല ഭാഗങ്ങളും വിധികളല്ലാത്തതുകൊണ്ട് അവ ധർമ്മജ്ഞാനത്തിന്ന് ഉപയോഗപ്രദങ്ങളല്ല; അവ വിവരണങ്ങളോ സ്തുതികളോ നിന്ദകളോ ആണ്. അവയാണ് അർത്ഥവാദങ്ങൾ. അവ നിഷ്പ്രയോജനങ്ങളല്ല. നേരിട്ട് ചോദനകൾ നല്കുന്നില്ലെങ്കിലും ചോദനാപരങ്ങളായ ഭാഗങ്ങളുമായി അവ ബന്ധപ്പെട്ടതായിക്കാണാം. വിധികളിൽ നിർദ്ദേശിച്ചതായ കർമ്മങ്ങളെ സ്തുതിക്കുകയും നിഷേധിച്ചവയെ നിന്ദിക്കുകയും ചെയ്യുന്നതുകൊണ്ട്, വിവിധകർമ്മങ്ങൾ നിർവ്വഹിക്കാനും നിഷിദ്ധകർമ്മങ്ങൾ ചെയ്യാതിരിക്കാനും ഉത്സാഹിപ്പിക്കുന്നതുകൊണ്ട് അർത്ഥവാദങ്ങൾ അനാവശ്യങ്ങളല്ല.

## നാമധേയങ്ങൾ

ചില ബ്രാഹ്മണവാക്യങ്ങളുടെ അർത്ഥം അതിലെ ഒരു പദത്തെ ആശ്രയിച്ചിരിക്കുന്നതായിക്കാണാം. അങ്ങിനെയുള്ള പദം പരിശോധിച്ചാൽ യജ്ഞങ്ങളുടേയോ മറേറാ നാമധേയമാണെന്നു മനസ്സിലാകുന്നതാണ്. താണ്ഡ്യബ്രാഹ്മണത്തിൽ 'ഉത്ഭിദാ യജേത' എന്ന ഒരു വാക്യമുണ്ട്. ഇതിൽ 'ഉത്ഭിദാ' എന്ന പദത്തിൻെറ അർത്ഥം എന്താണ്? യാഗം ചെയ്യേണ്ടുന്ന സാധനത്തേയാണ് ഇതു കുറിക്കുന്നതെന്നുപറഞ്ഞാൽ ''ഉദ്ഭിദ്യതേ അനേന'' 'ഇതിനെക്കൊണ്ട് തുളക്കുന്നു' എന്ന് അർത്ഥം സിദ്ധിക്കുകയും അങ്ങിനെയുള്ള സാധനംകൊണ്ട് യാഗംചെയ്യണമെന്നാണ് വിധിയെന്നു പറയേണ്ടതായി വരികയും ചെയ്യും. 'ഉദ്ഭിതം' എന്നു പേരായ ഒരു യാഗം ഉണ്ട്. ആ യാഗം ചെയ്യണമെന്നാണ് അർത്ഥമെന്നുവന്നാൽ ഈ വൈരുദ്ധ്യം ഇല്ലാതാകും. അങ്ങിനെ ഉത്ഭിതം എന്ന പദത്തെ നാമധേയമാക്കി അർത്ഥം കല്പിക്കുകയാണ് വേണ്ടതെന്ന് ശബരസ്വാമി പറയുന്നു. അതുപ്രകാരംതന്നെ ''ചിത്രായയജേത പശുകാമഃ'' എന്ന താണ്ഡ്യബ്രാഹ്മണവാക്യത്തിൽ 'ചിത്ര' എന്ന പദത്തിന്ന് വിവിധവർണ്ണങ്ങളുള്ള പശു എന്നർത്ഥമുണ്ടെങ്കിലും ചിത്ര എന്നുപേരുള്ള യജ്ഞത്തെച്ചെയ്യണം എന്ന അർത്ഥത്തിൽ നാമധേയമായി സ്വീകരിക്കേണ്ടതാണ്.



digitized by www.sreyas.in

## ഈശ്വരൻ, ആത്മാവ്, അപൂർവ്വം, മോക്ഷം, ദേവതകൾ

പരമാണുക്കളുടെ സംഘാതമാണ് ഈ വിശ്വമെന്നും കാലക്രമേണ അതു വിശ്ലേഷിക്കുകയും പിന്നീട് ആശ്ലേഷിക്കുകയും ചെയ്യുന്നതാണ് സൃഷ്ടിയും പ്രളയവുമെന്നും ഇതിന്ന് ഒരു നാഥൻ ആവശ്യമാണെന്നും ആ നാഥനാണ് ഈശ്വരനെന്നും ന്യായവൈശേഷികന്മാരുടെ മതമാണ്. ഇതിന്റെ പൂർവ്വഭാഗം മീമാംസകന്മാർ സ്വീകരിക്കുന്നുവെങ്കിലും സൃഷ്ടിയുടെ നാഥനായി ഈശ്വരനുണ്ടെന്നുള്ളത് മീമാംസകന്മാർ നിരാകരിക്കുന്നു. വേദം നിത്യവും അപൌരുഷേയവുമായതുകൊണ്ട് ഈശ്വരനിൽ നിന്നുണ്ടായതാണെന്ന് മീമാംസകന്മാർക്ക് സമ്മതിക്കാൻ നിവൃത്തിയില്ല. വാക്കും അർത്ഥവും തമ്മിലുള്ള ബന്ധം നിത്യമായതുകൊണ്ടും ആരാലും സൃഷ്ടമല്ലാത്തതുകൊണ്ടും വേദം അപൌരുഷേയമാണ്. അതിനാൽ വേദത്തിന് ഒരു സ്രഷ്ടാവിന്റെ ആവശ്യമില്ല. വിശ്വം അനാദിയാണ്; അതിനു മാറ്റമുണ്ടാകുകയും അതിന്റെ ഭാഗങ്ങൾ നശിക്കുകയും പിന്നെയുമുണ്ടാകുകയും ചെയ്യുമെങ്കിൽ വിശ്വം മുഴുവനും ഉണ്ടായിട്ടില്ലാത്ത കാലമുണ്ടായിട്ടില്ല, ഉണ്ടാകുകയുമില്ല. കാലചക്രം തിരിഞ്ഞുകൊണ്ടിരിക്കുന്നുവെന്നും സൃഷ്ടിയും പ്രളയവും ക്രമാനുഗതമായി ഉണ്ടായിക്കൊണ്ടിരിക്കുമെന്നും അവർക്കഭിപ്രായമില്ല. ഈ സിദ്ധാന്തത്തിനുള്ള ന്യായങ്ങളെ ഇവിടെ വിവരിക്കുന്നില്ല. ശബരസ്വാമിയും കുമാരിലഭട്ടനും പ്രഭാകരഗുരുവും ഈ ന്യായങ്ങളെ ശക്തിയോടുകൂടി പ്രതിപാദിച്ചിട്ടുണ്ട്. സ്രഷ്ടാവായ ഒരു ഈശ്വരൻ ഇല്ലെന്നു കുമാരിലഭട്ടൻ വാദിച്ചുവെങ്കിലും പരമാത്മാവുണ്ടെന്ന് അദ്ദേഹത്തിന്ന് അഭിപ്രായമുള്ളതായിക്കാണുന്നുണ്ട്. ''സർവ്വസിദ്ധാന്തസംഗ്രഹം'' എന്ന ഗ്രന്ഥത്തിൽ സർവ്വാത്മാക്കളിലും അന്തര്യാമിയായി നിർഗ്ഗുണനായ പരമാത്മാവുള്ളതായി അദ്ദേഹം വിശ്വസിച്ചതായി പറയുന്നുണ്ട്. ആത്മാവിന്റെ ശരിയായ തത്വം വേദാന്തത്തിൽനിന്ന് മനസ്സിലാകുന്നതാണെന്ന് അദ്ദേഹത്തിന്റെ ശ്ലോകവാർത്തികം എന്ന ഗ്രന്ഥത്തിന്റെ ഒടുവിൽ പറഞ്ഞിട്ടുണ്ട്. ജൈമിനിയുടെ മീമാംസാസൂത്രങ്ങളും ബാദരായണന്റെ വേദാന്തസൂത്രങ്ങളും ഒരു വ്യാഖ്യാനത്തിന്റെ അങ്കവും പൂരകവുമാണെന്നഭിപ്രായപ്പെടുന്നവരുമുണ്ട്.

എല്ലാ മീമാംസകന്മാരും ആത്മാക്കളുടെ സത്തയിലും ബഹുത്വത്തിലും വിശ്വസിക്കുന്നുണ്ട്. ആത്മാവ് കർത്താവും ഭോക്താവുമാണ്. അത് നിത്യമാണ്, സർവ്വവ്യാപിയുമാണ്. അതിനു സ്വയം



digitized by www.sreyas.in

പ്രകാശമുണ്ട്. ശരീരം അനുഭവത്തിൻെറ നിലയമാണ്. വിഷയ ങ്ങൾ ആന്തരികങ്ങളെന്നും ബാഹ്യങ്ങളെന്നും രണ്ടു തരത്തിലാണ്: സുഖം, ദുഃഖം മുതലായവ ആന്തരികങ്ങളാണ്; ഭൂമി മുതലായവ ബാ ഹ്യങ്ങളാണ്. ആത്മാവ് ചിത്സ്വരൂപമാണ്. ചൈതന്യസ്വരൂപ മായതുകൊണ്ടും അവിഭാജ്യമായതുകൊണ്ടും, സർവ്വവ്യാപിയായതു കൊണ്ടുമാണ് ഉപനിഷത്തുകൾ എല്ലാ ആത്മാക്കളും ഒന്നാണെ ന്നു പറയുന്നത്.

മോക്ഷമെന്നാലെന്താണ്? ധർമ്മാധർമ്മങ്ങളെല്ലാം നശിച്ച് പി ന്നീട് ഒരു ശരീരത്തിൽ പ്രവേശിക്കുവാൻ ആത്മാവിന് കാരണ മില്ലാതായി ശരീരത്തോടും ഇന്ദ്രിയങ്ങളോടും യാതൊരു ബന്ധവു മില്ലാതെ പുനർജന്മത്തിൻെറ കഷ്ടങ്ങളൊക്കെ അവസാനിച്ചാൽ മു ക്തനായി എന്നു പറയുന്നു. ഇഹവാസംകൊണ്ടുണ്ടാകുന്ന കഷ്ടപ്പാടു കൾകൊണ്ട് ജീവിതത്തോടുതന്നെ വെറുപ്പുണ്ടാകുന്നു. സുഖങ്ങളെ ല്ലാം ദുഃഖങ്ങളോടുകൂടി മിശ്രമാണെന്ന് കണ്ട് സുഖങ്ങളിലും താ ല്പര്യമില്ലാതാകുന്നു. മോക്ഷത്തിലേക്ക് ക്രമേണ വിചാരത്തെ നയി ക്കുന്നു. നിഷിദ്ധകർമ്മങ്ങളും കാമ്യകർമ്മങ്ങളുമെല്ലാം ഉപേക്ഷിക്കുന്നു. ധർമ്മാധർമ്മങ്ങളുടെ സംസ്കാരത്തെയെല്ലാം കുറച്ച് വരുന്നു. ആത്മസം തൃപ്തി, സംയമനം മുതലായി പുനർജന്മം ഇല്ലാതാക്കാൻ ശാസ്ത്രങ്ങ ളിൽ പറഞ്ഞ മാർഗ്ഗങ്ങളെയെല്ലാം സ്വീകരിക്കുന്നു. ഇങ്ങിനെയെല്ലാ മായാൽ ആത്മാവ് മുക്തനായിത്തീരുന്നു. ജ്ഞാനം മോക്ഷസാധ നമല്ല, ആത്മാവിനെക്കുറിച്ചുള്ള ജ്ഞാനംകൊണ്ട് കൃതാർത്ഥവും പു രുഷാർത്ഥവും സിദ്ധിക്കുന്നു. എല്ലാ ദുഃഖങ്ങളേയും തരണംചെയ്ത് അഷ്ടൈശ്വര്യസിദ്ധികളും ലഭിച്ച് ബ്രഹ്മലോകത്തിലേക്ക് പോ കുന്നു.

യാതൊരു ദുഃഖസംയോഗവുമില്ലാത്ത സുഖസ്ഥിതിക്കാണ് സ്വർഗമെന്നു പറയുന്നത്. മഹാഭാരതത്തിൽ ഈ അവസ്ഥയെ വി വരിച്ചത് ഇങ്ങിനെയാണ്.

''യന്ന ദുഃഖേന സംഭിന്നം ന ച ഗ്രസ്തമനന്തരം
അഭിലാഷോപനീതം ച തൽപദം സ്വഃപദാസ്പദം''

സുഖം, ആനന്ദം എന്നു പറയുന്നത് ദുഃഖത്തിൻെറ അഭാവം മാ ത്രമല്ല; ആത്മാവിൽ ഒരു പുതിയ അനുഭൂതി വന്നു ചേരുന്നുമുണ്ട്.

യജ്ഞം എങ്ങിനെയാണ് ആത്മാവിനെ ബാധിക്കുന്നത്? യ ജ്ഞമന്ത്രങ്ങളിൽ സൂചിപ്പിക്കുന്ന ദേവതകളുടെ അനുഗ്രഹംകൊണ്ട്



digitized by www.sreyas.in

വല്ലതും സിദ്ധിക്കുമെന്ന് കുമാരിലഭട്ടനോ പ്രഭാകരഗുരുവോ അഭിപ്രായപ്പെടുന്നില്ല; എന്നാൽ യജ്ഞങ്ങൾ ഫലപ്രദങ്ങളാണുതാനും. ''സ്വർഗകാമോ യജേത'' സ്വർഗം ആഗ്രഹിക്കുന്നവൻ യജ്ഞം ചെയ്യണം എന്നു പറയുന്നേടത്ത് കർമ്മം ചെയ്യാൻ നിയോഗിക്കുന്നുണ്ട്; കർമ്മത്തിന്ന് ഫലമില്ലെങ്കിൽ ഈ ചോദന നിരർത്ഥകമാകും. യജ്ഞത്തോടുകൂടി കർമ്മം അവസാനിക്കുന്നു. കർമ്മം അവസാനിക്കുമ്പോഴേക്ക് സ്വർഗം ഫലമായി സിദ്ധിക്കാനുള്ള ഉപായം നിലവിൽ വന്നില്ലെങ്കിൽ യജ്ഞം നിഷ്ഫലമായിപ്പോകും. അതുകൊണ്ട് സ്വർഗം ലഭിക്കുന്നതുവരെ നീണ്ടുനില്ക്കുന്ന ഒരു ശക്തി യജ്ഞത്തിൽനിന്ന് സംജാതമാകുന്നുണ്ടെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. ഈ ശക്തിക്കാണ്, യജ്ഞത്തിന്ന് മുമ്പ് ഇല്ലാത്തതും യജ്ഞത്തിൽനിന്നുണ്ടായി ഫല സിദ്ധിവരെ നീണ്ടുനില്ക്കുന്നതുമെന്നർത്ഥമുള്ള ''അപൂർവ്വം'' എന്നു പറയുന്നത്. ഈ അപൂർവ്വശക്തിയാണ് യജ്ഞങ്ങളെ ഫലപ്രദങ്ങളാക്കുന്നത്.

യജ്ഞം യാതൊരു ദേവതയേയും സന്തോഷിപ്പിക്കുവാൻ വേണ്ടിയുള്ളതല്ല, യജ്ഞഹവിസ്സ് സ്വീകരിക്കാനെന്നനിലക്ക് ഒരു ദേവതയെ സങ്കല്പിച്ചുവെന്നല്ലാതെ ദേവതക്ക് യഥാർത്ഥസത്തയില്ല. ജൈമിനിമഹർഷിതന്നെ ദേവതകളുടെ സത്തയിൽ വിശ്വസിച്ചിട്ടുണ്ടോ എന്ന് സംശയമാണ്. അപദേവന്റെ ''ദേവതാസ്വരൂപ വിചാര''മെന്ന ഗ്രന്ഥത്തിൽ ഈ വിഷയത്തെക്കുറിച്ച് വിസ്തരിച്ച് പ്രതിപാദിച്ചിട്ടുണ്ട്. ദേവതാസ്തുതികളെല്ലാം വെറും അർത്ഥവാദങ്ങളാണ് എന്നഭിപ്രായമുണ്ട്. ആരുടെ പേർ ചൊല്ലി ഹവിസ്സ് അർപ്പിക്കുന്നുവോ അത് ദേവത. അതിലപ്പുറമായി ദേവതയില്ലെന്നഭിപ്രായമുണ്ട്.

മിക്ക മീമാംസകന്മാരും വാദത്തിന്നുവേണ്ടി മാത്രം അവരുടെ നിശിതബുദ്ധികൊണ്ട് സൃഷ്ടികർത്താവായ ഈശ്വരനെ നിഷേധിച്ചിട്ടുണ്ടെങ്കിലും യഥാർത്ഥത്തിൽ അവരെല്ലാം വേദാന്തികളായിരുന്നുവെന്നാണ് പൊതുവിലുള്ള അഭിപ്രായം. മീമാംസകരിൽ അഗ്രഗണ്യനായ കുമാരിലഭട്ടൻതന്നെ ''ശ്ലോകവാർത്തിക''ത്തിലെ ഒന്നാമത്തെ പ്രണാമശ്ലോകം രചിച്ചതിതാണ്.

''വിശുദ്ധജ്ഞാനദേഹായ ത്രിവേദീദിവ്യചക്ഷുഷേ
ശ്രേയഃപ്രാപ്തിനിമിത്തായ നമഃ സോമാർദ്ധധാരിണേ.''

ഈ ശ്ലോകത്തേപ്പററി ശ്ലോകവാർത്തിക വ്യാഖ്യാതാവായ ന്യായരത്നാകരകർത്താവ്,



digitized by www.sreyas.in

''ശ്ലോകവാർത്തികമാരിപ്സുസ്സസ്യാവിഘ്നസമാപ്തയേ
വിശ്വേശ്വരം മഹാദേവം സ്തുതിപൂർവ്വം നമസ്യതി''

എന്നാണു പറഞ്ഞിട്ടുള്ളത്. തന്റെ ഗ്രന്ഥത്തിന്റെ അവിഘ്നസമാപ്തിക്ക് കുമാരിലഭട്ടൻ വിശ്വേശ്വരനായ മഹാദേവനെയാണ് പ്രാർത്ഥിച്ചതെങ്കിൽ സഗുണനോ നിർഗ്ഗുണനോ ആയ ഒരു സർവ്വേശ്വരനിൽ അദ്ദേഹം വിശ്വസിച്ചുവെന്നുള്ളതു സത്യമാണ്.





digitized by www.sreyas.in

## അധ്യായം_4

# വേദവും ഗീതയും

എല്ലാ ആചാര്യന്മാരും സ്വീകരിക്കുകയും പലരും വ്യാഖ്യാനിക്കുകയും ചെയ്ത മഹദ്ഗ്രന്ഥമായ ഭഗവദ്ഗീത വേദത്തെപ്പററി പറഞ്ഞിട്ടുള്ളത് അറിയേണ്ടത് ആവശ്യമാണ്. രണ്ടാമദ്ധ്യായത്തിൽ ഒന്നാമതായി വേദത്തെപ്പററി പറഞ്ഞത് നിന്ദാവഹമായിട്ടാണെന്നു തോന്നുന്നു.

> ''യാമിമാം പുഷ്പിതാം വാചം പ്രവദന്ത്യവിപശ്ചിതഃ
> വേദവാദരതാഃ പാർത്ഥ! നാന്യദസ്തീതി വാദിനഃ
> കാമാത്മാനഃ സ്വർഗപരാഃ ജന്മകർമ്മഫലപ്രദാം
> ക്രിയാവിശേഷബഹുലാം ഭോഗൈശ്വര്യഗതിം പ്രതി
> ഭോഗൈശ്വര്യ പ്രസക്താനാം തയാപഹൃതചേതസാം
> വ്യവസായാത്മികാ ബുദ്ധിഃ സമാധൌ ന വിധീയതേ
> ത്രൈഗുണ്യവിഷയാ വേദാ നിസ്ത്രൈഗുണ്യോ ഭവാർജ്ജുന!
> നിർദ്വന്ദ്വോ നിത്യസത്വസ്ഥോ നിര്യോഗക്ഷേമ ആത്മവാൻ
> യാവാനർത്ഥ ഉദപാനേ സർവ്വതഃ സംപ്ളുതോദകേ
> താവാൻ സർവ്വേഷു വേദേഷു ബ്രാഹ്മണസ്യ വിജാനതഃ''

'വേദത്തിൽ അർത്ഥവാദപരമായിപ്പറഞ്ഞിട്ടുള്ള വാക്യത്തിൽ രസിച്ച് കാമാസക്തരും സ്വർഗപരരുമായ കാമികൾ നാനാവിധ കർമ്മങ്ങളെക്കൊണ്ട് ജടിലവും ഭോഗൈശ്വര്യങ്ങളെ പ്രതിപാദിക്കുന്നതുമായ ചില വേദവാക്യങ്ങളെ അന്യോന്യം പറഞ്ഞു രസിക്കുന്നു. അവക്ക് ഉറച്ച ആത്മബോധം ഉണ്ടാകുന്നതല്ല. എല്ലായിടവും വെള്ളം നിറഞ്ഞപ്പോൾ ഒരു കിണർകുഴിക്കുന്നതുപോലെയാണു വിജ്ഞാനിയായ ബ്രാഹ്മണന്ന് വേദം. വേദം ത്രൈഗുണ്യവിഷയമാണ്.'



digitized by www.sreyas.in

വേദത്തെപ്പററിയുള്ള ആക്ഷേപമാണ് ഇതെന്നു വ്യക്തമാണ്; എന്നാൽ യാജ്ഞികമായ അത്ഥത്തെയാണ് അപലപിക്കുന്നത്. അതുതന്നെ സ്ഥൂലദൃഷ്ട്യാ നോക്കുമ്പോഴാണ്. സൂക്ഷ്മദൃഷ്ട്യാ പരിശോധിക്കുമ്പോഠം യജ്ഞങ്ങളെല്ലാം നിഷ്കാമകമ്മത്തിലേക്കും ഹിംസയെന്നു തോന്നുന്നതെല്ലാം അഹിംസയിലേക്കും നയിക്കുന്നതാണെന്നു കാണാം. വേദത്തിലെ യജ്ഞപദം സ്വീകരിച്ച് അതിനെ വിപുലമായ നിലയിൽ വ്യാഖ്യാനിച്ച് ഈശ്വരാപ്പണമായ കമ്മം എന്ന അത്ഥം കൊടുത്തിരിക്കയാണ്. വേദത്തിലെ ദേവന്മാരേയും ഗീത തള്ളിക്കളഞ്ഞിട്ടില്ല.

''ദേവാൻ ഭാവയതാനേന തേ ദേവാഃ ഭാവയന്തു വഃ
പരസ്പരം ഭാവയന്തഃ ശ്രേയഃ പരമവ്യാപ്സ്യഥ''

'ദേവാഃ' എന്ന പദത്തിന്ന് ശങ്കരാചാര്യരും മററും ഇന്ദ്രാദിദേവന്മാരെന്ന് അത്ഥം കൊടുത്തിട്ടുണ്ടെങ്കിലും അഭിനവഗുപ്തൻ ''പ്രിയശീലാഃ ഇന്ദ്രിയവൃത്തയഃ'' എന്നത്ഥം നല്കി ആദ്ധ്യാത്മികമായി വ്യാഖ്യാനിച്ചിരിക്കുന്നു. വേദത്തിലെ ദേവപദത്തിന്നും അങ്ങിനെ ഗൂഢാത്ഥമുണ്ട്.

വേദവുമായിട്ട് ഭഗവാനുള്ള ബന്ധത്തെ വ്യക്തമാക്കുന്ന വേറേയും ശ്ലോകങ്ങഠം താഴേ ചേക്കുന്നു.

''അഹം ക്രതുരഹംയജ്ഞഃ സ്വധാ ഹ മഹമൗഷധം
മന്ത്രോ/ഹമഹമേവാജ്യം അഹമഗ്നിരഹം ഹുതം
പിതാഹമസ്യ ജഗതോ മാതാ ധാതാ പിതാമഹഃ
വേദ്യം പവിത്രമോംകാര ഋക്സാമ യജുരേവ ച''
''ത്രൈവിദ്യാമാം സോമപാഃ പൂതപാപാഃ
യജ്ഞൈരിഷ്ട്വാ സ്വർഗതിം പ്രാത്ഥയന്തേ
തേ പുണ്യമാസാദ്യ സുരേന്ദ്രലോക–
മശ്നന്തി ദിവ്യാൻ ദിവി ദേവഭോഗാൻ
തേതംഭുക്ത്വാ സ്വർഗലോകം വിശാലം
ക്ഷീണേ പുണ്യേ മർത്ത്യലോകം വിശന്തി
ഏവം ത്രയീധമ്മാമനുപ്രപന്നാ
ഗതാഗതം കാമകാമാ ല ഭന്തേ''

ഋക്സാമയജുർവ്വേദങ്ങഠം താനാണെന്നും യജ്ഞങ്ങളുടെ ഫലം അനിത്യമായ സ്വർഗം മാത്രമാണെന്നും ഗീത പറയുന്നത്, മീമാം



digitized by www.sreyas.in

സകരുടെ അനീശ്വരവാദത്തെ അത്ര സ്വീകരിച്ചിട്ടില്ലെന്നു മാത്രമ ല്ല ''ത്രയി'' ഈശ്വരാത്മകമാണെന്നുകൂടി സമർത്ഥിക്കുന്നു. വിഭൂതി കളെ വിവരിക്കുന്നേടത്ത് ''വേദാനാം സാമവേദോ/സ്മി'' എന്ന് വേദവുമായി തന്മയത്വം പ്രാപിക്കുകയാണു ചെയ്തിട്ടുള്ളത്. എ ന്നാൽ 15-ാമദ്ധ്യായത്തിൽ വേദത്തിൻെറ പ്രയോജനം പ്രസ്പഷ്ടമാ ക്കിയിരിക്കുന്നു. ''വേദൈശ്ച സർവ്വൈരഹമേവ വേദ്യോ വേദാന്ത കൃദ്വേദവിദേവ ചാഹം.'' എന്നു പറഞ്ഞതുകൊണ്ട് വേദം ഈ ശ്വരപ്രകാശിതവും ഈശ്വരപ്രതിപാദകവുമാണെന്ന് നിസ്സംശയം സ്ഥാപിച്ചിരിക്കുന്നു. മീമാംസാവ്യാഖ്യാനത്തിൽക്കൂടി അജ്ഞന്മാ രായ കർമ്മസംഗികൾക്കെങ്കിലും ഉപകരിക്കുമെന്നും വേദത്തിൻെറ യഥാർത്ഥരൂപം ജ്ഞാനരൂപേണ പരമാത്മപ്രാപണമാണെന്നുമുള്ള ഗീതയുടെ സന്ദേശം വേദത്തിൻെറ മാഹാത്മ്യം സ്ഥിരീകരിക്കുന്നു.

വേദത്തിലെ ദേവതകളെപ്പററി പറഞ്ഞതിതാണ്. ''യാ സ്കൻ ദേവതകളെ മൂന്നായി വിഭജിച്ചു. പൃഥിവീസംബന്ധികൾ, ഭുവർല്ലോകസംബന്ധികൾ, സ്വർല്ലോകസംബന്ധികൾ; ഈ മൂന്നു ലോകങ്ങളുടേയും അധിഷ്ഠാനദേവതകൾ അഗ്നി, വായു അല്ലെങ്കിൽ ഇന്ദ്രൻ, സൂര്യൻ. ഈ വിഭജനത്തിൽ എല്ലാ ദേവതകളും പെട്ടിട്ടില്ലാ ത്തതുകൊണ്ട് യാസ്കൻതന്നെ ഈ ദേവതകൾ എല്ലാം പ്രത്യേക ശ ക്തികളോടുകൂടിയ വ്യഷ്ടിദേവതകളായിരിക്കാമെന്നഭിപ്രായപ്പെട്ടി രിക്കുന്നു. ഇതു ശരിയാണ്. പ്രകൃതിയിലെ വിവിധശക്തികളെ വ്യ ക്തിത്വം നല്കി ആരാധിക്കുവാൻ വേണ്ടിയാണ് വിവിധ നാമങ്ങൾ അവയ്ക്കു നല്കിയതെന്നാണ് വിചാരിക്കേണ്ടത്. തത്വാന്വേഷിയും കവിയും ഈ നാമങ്ങൾ ഭിന്നങ്ങളാണെങ്കിലും ഒരേ മഹേശ്വരൻെറ പേരുകളാണെന്ന് ഭാവനാശക്തികൊണ്ട് അറിയുമെങ്കിലും ഋഷിമാർ അങ്ങിനെയല്ല ധരിച്ചതെന്നും സാധാരണജനങ്ങൾ അങ്ങിനെ മനസ്സിലാക്കിയിരുന്നില്ലെന്നുമാണ് കരുതേണ്ടത്. ''ചുരുക്കിപ്പറയുന്നതായാൽ അവർക്ക് മതമുണ്ടായിരുന്നു. ഇവിടെയുള്ളതിൽനിന്നെല്ലാം പരമായി എന്തോ ഒന്നുണ്ടെന്നും അതിന്നു ഒരു പേരില്ലെന്നും അവർ മനസ്സിലാക്കി. ഓരോ അവസ രത്തിൽ ഓരോ പേർ നല്കി; പക്ഷേ അതിൻെറ ശരിയായ സത്ത അവർക്ക് ഗ്രഹിപ്പാൻ കഴിഞ്ഞിരുന്നില്ല. ഈ പേരുകളെല്ലാം ആ പരതത്വത്തിന്ന് നല്കിയതായിരുന്നു. എന്നാൽ അവയെല്ലാം ദൃശ്യ ത്തിൻെറ പിന്നിലുള്ള അദൃശ്യത്തേയും അപൂർണ്ണതയുടെ പിന്നിലുള്ള പൂർണ്ണതയേയും പ്രകൃതിക്കും പിന്നിലുള്ള പരാവസ്തുവേയും നിർദ്ദേശി ച്ചുകൊണ്ടുള്ളവയായിരുന്നു.''



digitized by www.sreyas.in

പാശ്ചാത്യപണ്ഡിതന്മാരെല്ലാവരും സായനാചാര്യരുടെ വ്യാഖ്യാനത്തേയാണവലംബിച്ചിരുന്നത്. എന്നാൽ ആ ആചാര്യൻെറ വ്യാഖ്യാനത്തെ മുഴുവനായും അവർ സ്വീകരിച്ചില്ല. അവരുടെ ഉദ്ദേശ്യം വേദത്തിൽനിന്ന് എത്രത്തോളം ചരിത്രം കിട്ടുമെന്നും ഭാഷാശാസ്ത്രത്തിനുതകുന്നത് വല്ലതുമുണ്ടോ എന്നും നോക്കുകയായിരുന്നു. ഹിന്ദുക്കളെ ക്രിസ്തുമതത്തിലേക്ക് പരിവത്തനം ചെയ്‌വാൻ മാർഗമുണ്ടാക്കുകയും അവരിൽ ചിലരുടെ ലക്ഷ്യമായിരുന്നു. ഭൂമി 6000 കൊല്ലം മാത്രമേ നിലനില്ക്കുകയുള്ളുവെന്ന് ബൈബിളിൽ പറഞ്ഞതുതന്നെ അവർ വിശ്വസിച്ചിരുന്നു. ഇതെല്ലാംകൊണ്ട് വേദത്തിൻെറ ശരിയായ പൊരുളറിയാൻ മനസ്സിലാക്കുവാനവക്കാഗ്രഹമുണ്ടായിരുന്നില്ല. ഹിരണ്യം എന്ന പദത്തിന്ന് ബ്രാഹ്മണങ്ങളിലും യാസ്കൻെറ നിരുക്തത്തിലും സായനൻ തന്നേയും തേജസ്സ് എന്ന അത്ഥം കല്പിച്ചിട്ടും മാക്സ്മുള്ളർക്കൂടി ആ പദത്തിന്ന് സ്വൎണ്ണം എന്ന അത്ഥം നല്കി ഹിരണ്യഗഭൻ എന്ന പദത്തിന്ന് 'സ്വൎണ്ണബീജം' (golden germ) എന്നാണ് അത്ഥംകൊടുത്തത്. 'ക' ശബ്ദത്തിൻെറ അത്ഥം പ്രജാപതിയെന്നാണെന്ന് ബ്രാഹ്മണങ്ങളും യാസ്കനും പറഞ്ഞിരിക്കെ അവക്ക് തെററുപററിയതാണെന്നും അത് ചോദ്യചിഹ്നമാണെന്നും മാക്സ്മുള്ളർ ശഠിക്കുകയാണ് ചെയ്തത്. മിക്ക പാശ്ചാത്യപണ്ഡിതന്മാക്കും സംസ്കൃതജ്ഞാനം പരിമിതമായിരുന്നു. അവർ ഭാരതീയവ്യാഖ്യാനങ്ങളെ വേണ്ടത്ര ബഹുമാനിച്ച് വിമശനംചെയ്ത് അഭിപ്രായങ്ങൾ രൂപവൽക്കരിച്ചതായിരുന്നുവെങ്കിൽ നമുക്ക് അവയെ ബഹുമാനിക്കാമായിരുന്നു. അങ്ങിനെയല്ലാത്തതുകൊണ്ട് പാശ്ചാത്യപണ്ഡിതന്മാരുടെ അഭിപ്രായത്തിന്ന് നാം വലിയ വില നൽകേണ്ടതില്ല.

## ശ്രീ മാധ്വാചാര്യർ

ഉഡുപ്പിക്കടുത്തുള്ള ഗ്രാമത്തിലാണ് ശ്രീ മാധ്വാചാൎയ്യർ ജനിച്ചത്. അദ്ദേഹത്തിന്ന് പൂൎണ്ണപ്രജ്ഞൻ, ആനന്ദതീത്ഥൻ എന്നൊക്കെ പേരുണ്ടെങ്കിലും മാധ്വാചാൎയ്യർ എന്ന പേരിലാണ് സുപ്രസിദ്ധനായിട്ടുള്ളത്. തൻെറ പാണ്ഡിത്യം, തപശ്ശക്തി പരിശ്രമം മുതലായവകൊണ്ട് ദ്വൈതസിദ്ധാന്തത്തിന്ന് സ്ഥിരമായ സ്ഥാനം വേദാന്തികളുടെ ഇടയിൽ അദ്ദേഹം സ്ഥാപിച്ചിട്ടുണ്ട്. ആചാര്യന്മാരുടെ ഇടയിൽ വേദത്തിന്ന് ഭാഷ്യം എഴുതാൻ മുതിന്ന ഏകവേദാന്തി അദ്ദേഹമായിരുന്നു. ഋഗ്വേദത്തിലെ ഒന്നാമത്തെ 40 സൂക്തങ്ങൾക്ക് അദ്ദേഹം ഭാഷ്യമെഴുതി, ആ സരണിയിൽക്കൂടി അദ്ദേഹ



digitized by www.sreyas.in

ത്തിന്റെ ശിഷ്യന്മാരിൽ അഗ്രേസരനായ രാഘവേന്ദ്രസ്വാമി 'മന്ത്രാർത്ഥമഞ്ജരി' എന്ന പേരിൽ വേദത്തിലെ കുറെ സൂക്തങ്ങൾക്ക ഭാഷ്യം രചിച്ചു.

വേദത്തിന്ന് മൂന്നുതരത്തിലുള്ള അർത്ഥമുണ്ടെന്നാണ് ഈ രണ്ടാചാര്യന്മാരും സ്ഥാപിച്ചിട്ടുള്ളത്. സർവ്വേശ്വരൻ വിഷ്ണുവാണെന്നും മററുള്ള ദേവന്മാരെല്ലാം വിഷ്ണുവിന്നധീനരാണെന്നും, വിഷ്ണു സദാഗമൈകവിജ്ഞേയനും ക്ഷരാക്ഷരാതീതനും നിർദ്ദോഷാശേഷസദ്ഗുണനുമാണെന്നാണ് അവരുടെ മതം. വേദങ്ങളിലെ പേരുകളെല്ലാം വിഷ്ണുവിനെയാണ്നിർദ്ദേശിക്കുന്നതെന്ന് അവർ സമർത്ഥിക്കുന്നു.

> ''മുഖ്യം ച സർവ്വവേദാനാം താല്പര്യം ശ്രീപതേഃ പരം
> ഉൽകർഷേ തു തദന്യത്ര താല്പര്യം സ്യാദവാന്തരം''
>
> മഹാവരാഹപുരാണം–വിഷ്ണുതത്ത്വനിർണ്ണയം

സർവ്വ വേദങ്ങളുടേയും താൽപര്യം മഹാവിഷ്ണുവിന്റെ മാഹാത്മ്യമാണ്. മററു കാര്യങ്ങളെക്കുറിച്ചുള്ളതെല്ലാം അവാന്തരമാണ്.

> നിത്യാ വേദാസ്സമസ്താശ്ച ശാശ്വതാ വിഷ്ണുബുദ്ധിഗാഃ
> സർഗേ സർഗേഽമുനൈവൈത ഉദ്ഗീര്യന്തേ തഥൈവ ച
> തത്ക്രമേണൈവ തൈർവ്വർണ്ണൈസ്സ്വരൈരേവ
> നാഽന്യഥാ
> അതഃ ശ്രുതിത്വ മേതാസാം ശ്രുതമേവ യതോഽഖിലൈഃ
> വിഷ്ണുതത്വവിനിർണ്ണയഃ

ഈ ശ്ലോകങ്ങളുടെ അർത്ഥം സുവ്യക്തമാണ്. വേദങ്ങളെല്ലാം വിഷ്ണുവിന്റെ ബുദ്ധിയിലാണെന്നും സൃഷ്ടിതോറും അതേ ക്രമത്തിൽ വർണ്ണങ്ങളോടും സ്വരങ്ങളോടുംകൂടി ഉദ്ഗിരണം ചെയ്യപ്പെടുന്നുവെന്നും അതുകൊണ്ടാണ് വേദങ്ങൾക്ക് ശ്രുതി എന്ന പേരെന്നുമാണ് അർത്ഥം.

മൂന്നുതരത്തിലുള്ള വ്യാഖ്യാനം അഗ്ന്യാദി ദേവതാപരവും തദന്തർഗതപരദേവതാഭൂതവിഷ്ണുപരവും അധ്യാത്മപരവുമാണ്. അഗ്നി മുതലായ പദങ്ങൾ രണ്ടുവിധത്തിലാണ്; വെള്ളത്തോട് ചേർത്ത പാല്പോലെയും ചുട്ടുപഴുപ്പിച്ച ഇരുമ്പിൽ വ്യാപിച്ച ചൂടുപോലെയും അഗ്നി മുതലായ ജീവചിത്തോട് സംവലിതമായി സപിണ്ഡമായ ഭഗവച്ചിദ്രൂപം, 'കേവലശുദ്ധചിത്ക്കേവലശുദ്ധ ഭഗവച്ചിത്, കേവലശുദ്ധ ജീവചിത്' ഇങ്ങിനെയൊക്കെ അർത്ഥമുള്ള



digitized by www.sreyas.in

പദങ്ങളുണ്ട്. ''അഗ്നിമീളേ പുരോഹിതം'' എന്ന മന്ത്രത്തിലെ അഗ്നിപദത്തിന്ന് രൂഢിയോഗാൎത്ഥങ്ങൾകൊണ്ട് ഒരേസമയത്ത് അഗ്നിദേവനെന്നും വിഷ്ണുവെന്നുമുള്ള രണ്ടൎത്ഥവും ഘടിപ്പിച്ച് ഋക്സൂക്തമന്ത്രങ്ങൾക്ക് കൎമ്മത്തിൽ വിനിയോഗത്തിന്നുവേണ്ടി ദേവതാപരമായ അൎത്ഥവും ദേവതകളുടെ അധിഷ്ഠാനമായ വിഷ്ണ്വാഖ്യപരദേവതാതാൽപൎയ്യവും ഗ്രഹിക്കേണ്ടതാണ്. ഇങ്ങിനെ അഗ്ന്യാദിദേവതയിൽ മുഖ്യത്വവും പരമദേവനായ വിഷ്ണുവിൽ പരമമുഖ്യത്വവും ആചാൎയ്യർ പ്രതിപാദിക്കുന്നു. ''ഗംഗായാം മീനഘോഷൌ'' എന്നു പറഞ്ഞാൽ ഗംഗാപ്രവാഹത്തേയും ഗംഗാതീരത്തേയും വ്യുൽപന്നന്മാർ മനസ്സിലാക്കുന്നതുപോലെ ''അഗ്നിമീളേ'' എന്ന മന്ത്രത്തിൽ അഗ്നിദേവതയെ മുഖ്യമായിട്ടും പരമദേവനായ വിഷ്ണുവെ പരമമുഖ്യനായിട്ടും പ്രതിപാദിക്കുന്നു. വൈദികകൎമ്മത്തിലെ വിനിയോഗങ്ങൾക്ക് ദേവതകൾ ആവശ്യമായതുകൊണ്ട് അഗ്ന്യാദിപദങ്ങൾക്ക് ദേവതാപരമായ അൎത്ഥം നൽകേണ്ടത് ആവശ്യമാണെങ്കിലും എല്ലാ മന്ത്രങ്ങളുടേയും പരമതാൽപൎയ്യം സൎവ്വജ്ഞനും സൎവ്വകൎത്താവും അനാമയനും സൎവ്വോത്തമനുമായ നാരായണനെ ജ്ഞാപനം ചെയ്യുകയാണെന്ന് ആചാൎയ്യൻ ഊന്നിപ്പറയുന്നു. അതുകൊണ്ട് മഹാതാൽപൎയ്യ-അവാന്തരതാൽപൎയ്യഭേദത്താൽ അനേകാൎത്ഥങ്ങൾ ഉപപാദിച്ചിട്ട് അഗ്ന്യാദി വായ്വാദി സൂക്തങ്ങൾക്ക് അഗ്ന്യാദി ദേവതാപരമായും തദധിഷ്ഠാനവിഷ്ണുപരമാത്മപരമായും അധ്യാത്മപരമായും മൂന്നു പ്രകാരത്തിൽ വ്യാഖ്യാനങ്ങൾ നല്കേണ്ടതാണെന്നാണ് മാധ്വാചാൎയ്യരുടെ മതം. ജീവചിത്തിനെ സംബന്ധിച്ച അൎത്ഥമാണ് ആത്മപരമായ അൎത്ഥം. ഏകദേശം യാസ്കാചാൎയ്യനും പറഞ്ഞത് ഇതുതന്നെയാണ്. ദേവതാപരമായ അൎത്ഥം അവാന്തരം മാത്രമാണെന്നും പരമാത്മപരമായ അൎത്ഥമാണ് പരമമായ അൎത്ഥമെന്നും മാധ്വാചാൎയ്യർ സംശയമററനിലയിൽ സ്ഥാപിച്ചിരിക്കുന്നു.

## ശ്രീ സായനാചാൎയ്യർ

ക്രിസ്ത്വബ്ദം 14-ാം നൂററാണ്ടിൽ വിജയനഗരത്തിൽ ബുക്കാറാവു എന്ന രാജാവുണ്ടായിരുന്നു. അദ്ദേഹം വൈദികസംസ്കാരത്തെ പുനരുദ്ധരിക്കുന്നതിൽ ബദ്ധശ്രദ്ധനായിരുന്നു. അദ്ദേഹത്തിൻെറ മന്ത്രിസഭയിൽ മാധവാചാൎയ്യർ, സായനാചാൎയ്യർ എന്ന മഹാപണ്ഡിതന്മാരായ രണ്ടു സഹോദരന്മാരുണ്ടായിരുന്നു. ആ രാജാവ് ഈ സഹോദരന്മാരെ വേദത്തിന്നു ഭാഷ്യം രചിക്കുവാൻ പ്രേരിപ്പിച്ചു. സായനാ

ചാര്യരാണ് ഇതിൽ നിയുക്തനായത്. ആദ്യത്തെ കുറച്ചുഭാഗം മാത്രമെ സായനാചാര്യർ എഴുതിയിട്ടുള്ളുവെന്നും ബാക്കിയെല്ലാം അദ്ദേഹത്തിൻെറ ശിഷ്യന്മാർ അദ്ദേഹത്തിൻെറ ആഭിമുഖ്യത്തിൽ രചിക്കുകയാണുണ്ടായതെന്നുമാണറിയുന്നത്. വേദത്തിന്ന് അതിന്നുമുമ്പ് ഇത്ര സമ്പൂർണ്ണമായ ഒരു ഭാഷ്യമുണ്ടായിരുന്നില്ല; അതുകൊണ്ട് വളരെ താമസിയാതെ അതു പ്രഖ്യാതി സമ്പാദിച്ചു. എല്ലാവരും അതിനെ ആധികാരിക ഗ്രന്ഥമായി സ്വീകരിച്ചു. അൽപം ചിലർ അഭിപ്രായവ്യത്യാസം പ്രകടിപ്പിക്കുകയും ചെയ്യാതിരുന്നില്ല. അതിന്നു മുമ്പ് പലരും എഴുതിയ ഭാഷ്യശകലങ്ങൾ സായനാചാര്യർ പരിശോധിക്കുകയും അവയെ എടുത്തുപറയുകയും ചെയ്തിട്ടുണ്ട്. ഗജാനനേയും മഹേശ്വരനേയും സ്തുതിച്ചുകൊണ്ടാണ് ആചാര്യർ ഗ്രന്ഥം ആരംഭിച്ചിട്ടുള്ളത്.

ഋഗ്വേദത്തിന്ന് സകല, വാസ്‌ക്കല, ആശ്വലായന, സാംഖ്യായന, മാണ്ഡൂക്യ ഇങ്ങിനെ 5 ശാഖകളാണ്. കൌശീതികി, ഐതരേയ ഇവയാണ് ഋഗ്വേദത്തിൻെറ ബ്രാഹ്മണങ്ങൾ. ഋഗ്വേദത്തിന്ന് 10 മണ്ഡലങ്ങൾ ഉണ്ട്. ഒന്നാം മണ്ഡലത്തിൽ 191 സൂക്തങ്ങളും രണ്ടാം മണ്ഡലത്തിൽ 43 സൂക്തങ്ങളും മൂന്നാം മണ്ഡലത്തിൽ 62 സൂക്തങ്ങളും നാലാം മണ്ഡലത്തിൽ 127സൂക്തങ്ങളും അഞ്ചാം മണ്ഡലത്തിൽ 87 സൂക്തങ്ങളും ആറാം മണ്ഡലത്തിൽ 75 സൂക്തങ്ങളും ഏഴാം മണ്ഡലത്തിൽ 104 സൂക്തങ്ങളും എട്ടാം മണ്ഡലത്തിൽ 103 സൂക്തങ്ങളും ഒമ്പതാം മണ്ഡലത്തിൽ 114 സൂക്തങ്ങളും പത്താം മണ്ഡലത്തിൽ 191സൂക്തങ്ങളും ഉണ്ട്. യജുർവ്വേദത്തിൻെറ രണ്ടു പ്രധാന ശാഖകൾ ശുക്ലയജുർവ്വേദം, കൃഷ്ണയജുർവ്വേദം ഇവയാണ്. ശുക്ലയജുർവ്വേദത്തിൽ ഈശോപനിഷത്തും ബൃഹദാരണ്യകോപനിഷത്തും പെടുന്നു; കൃഷ്ണയജുർവ്വേദത്തിൽ തൈത്തിരീയം, കഠം, ശ്വേതാശ്വതരം ഈ ഉപനിഷത്തുകൾ പെടുന്നു. സാമവേദത്തിന്ന് പ്രാച്യശാഖാ, ഉദീച്യശാഖാ എന്ന രണ്ടു ശാഖകളാണുള്ളത്. ഇവയിലുൾപ്പെട്ട ഉപനിഷത്തുകൾ ഛാന്ദോഗ്യം, കേനം ഇവയാണ്. അഥർവ്വവേദത്തിൻെറ ശാഖകൾ പിപ്പലാദം, ശൌനകം ഇവയാണ്. ഇവയിലുൾപ്പെടുന്ന ഉപനിഷത്തുകൾ പ്രശ്നം, മുണ്ഡകം, മാണ്ഡൂക്യം ഇവയാണ്.

ഋഗ്വേദത്തിന്ന് അവാന്തരവിഭാഗം ദ്വിവിധത്തിലാണ്—ഒന്ന് അദ്ധ്യായം, വർഗം, പ്രശ്നം, മന്ത്രം; മറേറത് മണ്ഡലം, അനുവാകം, സൂക്തം, ഋക്. ഓരോ മന്ത്രത്തിന്നും ദേവത ഉണ്ടോ ഇല്ലയൊ? സ്തോതാവ് ഇഷ്ടസാധകസന്തോഷോൽപ്പാദനത്തിന്നാണ് സ്തുതിക്കു



digitized by www.sreyas.in

ന്നത്; അതുകൊണ്ട് സ്തോതാവ് സ്തുത്യപദാത്ഥത്തിൻെറ ഇഷ്ടപ്ര ദാതാവായി ഭവിക്കുന്നു. ''ഇഷ്ടപ്രദശ്ച യഃ പദാത്ഥോ യസ്മിൻ സൂക്തേ സ്തൂയതേ തൽസൂക്തസ്യ സാ ദേവതാ'' എന്ന് സായനാ ചാര്യൻ പറയുന്നു. ഇതിന്ന് ഉപോദ്ബലകമായി ആചാര്യൻ പൂവ്വാചാര്യന്മാരെ ഉദ്ധരിക്കുന്നു. ''യത്കാമ ഋഷിഃ അത്ഥപ്രാപ്തി മിച്ഛൻ സ്തുതിം പ്രയുങ്ക്തേ സാ ദേവതാ'' എന്നു യാസ്കാചാര്യൻ പ റഞ്ഞിരിക്കുന്നു. ''അത്ഥമിച്ഛൻ ഋഷിർദേവം യം സമാഹ്വയന്നയ മസ്തു'' എന്ന് ശൌനകൻ അഭിപ്രായപ്പെട്ടിരിക്കുന്നു. മന്ത്രത്തിൻെറ ആദിയിലൊ, മദ്ധ്യത്തിലൊ, അന്തത്തിലൊ ഫലയാചന ഉള്ളതു കൊണ്ട് മന്ത്രങ്ങൾക്ക് ദേവതാസത്വം സിദ്ധിക്കുന്നുവെന്ന് ആചാ ര്യൻെറ മതം. എല്ലാ സൂക്തങ്ങളും സമകാലികങ്ങളാണോ എന്ന ചോദ്യത്തിന്ന് വേദത്തിൻെറ അപൌരുഷേയത്വംകൊണ്ടും നിത്യ ത്വംകൊണ്ടും ''അതെ'' എന്ന മറുപടിയാണ് അഹിക്കുന്നത്. ''ഋ ഷതി മന്ത്രാന് പശ്യതീതി ഋഷിഃ'' ആചാര്യൻ പറയുന്നത് ''ത പസാ ദൂരീകൃതമനോവാക്കായജമലശുദ്ധസ്വാന്തരായി, അനുഭൂത പരമാത്മതാദാത്മ്യരായി ഇരിക്കുന്ന ഋഷിമാർ സനാതനബ്രഹ്മദ ശ്നയോഗ്യതകൊണ്ട് അത് ദശിക്കുന്നു'' എന്നാണ്. ''യസ്യവാ ക്യം സ ഋഷിഃ യാ തേനോച്യതേ സാ ദേവതാ'' എന്ന് അനുക്രമ ണികയിൽ കാണുന്നു.

വേദമെന്നാലെന്താണ്? ''പുരുഷാത്ഥവിബോധകഃ മന്ത്രബ്രാ ഹ്മണോഭയാത്മകഃ ശബ്ദരാശിഃ വേദഃ.'' ഇതിൻെറ വ്യുൽപ്പത്തി ''വിദ്യന്തേ ജ്ഞായന്തേ ലഭ്യന്തേ വാ ധമ്മാദി പുരുഷാത്ഥാ ഏഭിരി തി വേദഃ'' എന്നാകുന്നു. 'മന്ത്രബ്രാഹ്മണയോവ്വേദനാമകം.' ബ്രാ ഹ്മണങ്ങൾ വേദത്തിൽപ്പെട്ടതാണെന്ന് ആചാര്യൻ ശക്തിയായി വാദിക്കുന്നുണ്ട്. അദ്ദേഹം തുടന്നു പറയുന്നു: ''ദേവസ്തുതി മനനാൽ മന്ത്രഃ, യജ്ഞകമ്മചോദനാൽ ബ്രാഹ്മണം.''

ചില മന്ത്രങ്ങൾക്ക് അത്ഥമില്ലെന്നു പറയുന്നത് ശരിയല്ല. യാ സ്കാചാര്യൻെറ നിരുക്തം പഠിച്ചവക്ക് ഏതു മന്ത്രത്തിൻേറയും അ ത്ഥം മനസ്സിലാക്കുവാൻ സാധിക്കും. തൂണിന്ന് തലമുട്ടുന്നതായാൽ തൂണിനെ കുററം പറഞ്ഞിട്ടു ഫലമില്ല. ''അധഃസ്വിദാസീൽ ഉപ രിസ്വിദാസീൽ'' എന്ന മന്ത്രത്തിൽ സന്ദേഹബോധനമില്ല; ജഗത് കാരണമായ പരബ്രഹ്മത്തിൻെറ അതിഗംഭീരത്വം നിശ്ചയിക്കാൻ വേണ്ടി വചോഭംഗ്യാ ഉപന്യസിച്ചതാണ്. ''ഓഷധേ ത്രായസ്വ ഏനം'' എന്നും മററുമുള്ള മന്ത്രങ്ങളിൽ ചേതനകളായ അതാത്



digitized by www.sreyas.in

അഭിമാനിദേവതകളെ അതാതു നാമം സംബോധനം ചെയ്ത സ്തുതിക്കുകയാണ് ചെയ്യുന്നത്. വേദവ്യാസർ ബ്രഹ്മസൂത്രത്തിൽ ''അഭിമാനിവ്യപദേശസ്തു'' എന്ന സൂത്രത്തിൽ അഭിമാനിദേവതകളെപ്പററി പ്പറഞ്ഞിട്ടുണ്ട്. ''ഏക ഏവ രുദ്രോ ന ദ്വിതീയോ /വതസ്ഥേ'' എന്ന് ഒരിടത്ത് പറഞ്ഞു് മറെറാരിടത്ത് ''സഹസ്രാണി സഹസ്രശോ യേ രുദ്രാഃ അധിഭൂമ്യാം'' എന്നു പറഞ്ഞതിൽ പരസ്പരവൈരുദ്ധ്യമില്ല, കാരണം ഏകനായ രുദ്രന്ന് സ്വമഹിമാവുകൊണ്ട് സഹസ്രമൂർത്തി സ്വീകാരമാവാം.

ചിലപ്പോഴും വിധിയിൽ നിഷേധം അന്തർഹിതമായിരിക്കും. അതിന്നു പരിസംഖ്യാ എന്നു പറയും. ''വിധിരത്യന്തമപ്രാപ്തൗ നിയമഃ പാക്ഷികേ സതി തത്ര ചാന്യത്ര ച പ്രാപ്തൗ പരിസംഖ്യേതി ഗീയതേ''. ഈ ആജ്ഞയില്ലെങ്കിൽ അറിയുവാൻ വേറെ വഴിയില്ലാത്തതാണ് വിധി; ഉദാഹരണം 'സ്വർഗകാമോ യജേത'' ശാസ്ത്രപ്രകാരവും സ്വാഭാവികമായും സിദ്ധിക്കുന്നതാണ് നിയമം, ഉദാഹരണം ''ദ്വാദശ്യാം പാരയേൽ.'' നിഷേധം അന്തർഹിതമായ വിധിയാണ് പരിസംഖ്യാ– ഉദാഹരണം 'പഞ്ചനഖാഃ ഭക്ഷ്യാ': അഞ്ചു നഖമില്ലാത്ത മൃഗങ്ങളെ ഭക്ഷിക്കരുത് എന്ന നിഷേധം അന്തർഭവിച്ചിരിക്കുന്നു.

മന്ത്രങ്ങളെല്ലാം വാക്യനിയമത്തിന്നനുസരിച്ച് ഉച്ചരിക്കേണ്ടതാണ്. ആ ക്രമം മാററിയാലും അർത്ഥം സിദ്ധിക്കും. എന്നാൽ ഫലം സിദ്ധിക്കുകയില്ല. മന്ത്രത്തിന്ന് ദൃഷ്ടാർത്ഥവും അദൃഷ്ടാർത്ഥവുമുണ്ട്. രണ്ടിന്നും ക്രമം തെററിക്കാതെയുള്ള ഉച്ചാരണം ആവശ്യമാണ്. ഇല്ലാത്ത വസ്തുക്കളുടെ അഭിധാനം ചില മന്ത്രങ്ങളിൽ കാണുന്നേടത്ത് ഗൌണമായ അർത്ഥം സ്വീകരിക്കേണ്ടതാണ്. ''ചത്വാരി ശൃംഗാ ത്രയോ അസ്യ പാദാഃ'' എന്നും മററുമുള്ള മന്ത്രങ്ങൾക്കു ഗൌണാർത്ഥമാണ് നല്കേണ്ടത്. നാലു കൊമ്പുകളും മൂന്നു കാലുകളുമുള്ള ജീവിയില്ല. അതിന്റെ ഗൌണാർത്ഥം നാലു പുരോഹിതന്മാർ, പ്രഭാതം മുതലായ മൂന്നു കാലങ്ങളിലെ കർമ്മങ്ങൾ, രണ്ടുതലകൾ, യജമാനനും ഭാര്യയും, ഗായത്രീ ത്രിഷ്ടുപ്പ് മുതലായ ഏഴു ഛന്ദസ്സുകളാണ് ഏഴു കരങ്ങൾ, മൂന്നു വേദങ്ങളാണ് മൂന്നു ബന്ധങ്ങൾ, ഈ യജ്ഞം വൃഷഭമാണ്. കാരണം ഇതു എല്ലാ അഭീഷ്ടങ്ങളേയും പ്രദാനംചെയ്യുന്നു. യജ്ഞോച്ചാരിതമന്ത്രമാണ് ശസ്ത്രം. ഇങ്ങിനെ 'ഗുണാദാഗത'മായ ഗൌണാർത്ഥം വേദത്തിൽ ചിലേടങ്ങളിലുണ്ട്. നാലു് ശൃംഗങ്ങൾ നാമാഖ്യാതോപസർഗനിപാതപദങ്ങളാണെന്നും സപ്തസിന്ധുക്കളെ



digitized by www.sreyas.in

സപ്തവിഭക്തികളാണെന്നും ഭാഷ്യത്തിൽ പറഞ്ഞുകാണുന്നുണ്ട്. ജഡവസ്തുക്കളെ ചേതനവസ്തുക്കളെപ്പോലെ സംബോധനംചെയ്യുന്നതു അർത്ഥവാദമാണ്. 'അദിതിർദ്യൌ അദിതിരന്തരീക്ഷം' മുതലായ മന്ത്രങ്ങളിൽ ഉള്ളതായിത്തോന്നുന്ന പരസ്പരവൈരുദ്ധ്യം യഥാർത്ഥത്തിൽ വൈരുദ്ധ്യമല്ല; 'ത്വമേവമാതാ ച പിതാ ത്വമേവ' എന്ന് ഒരേ പരമേശ്വരനെ പററിപറയുന്നതുപോലെയാണ്, ഗൌണാർത്ഥമാണ്. അർത്ഥമില്ലെന്നു തോന്നുന്നേടത്ത് ധാതു, നിരുക്തം, വ്യാകരണം ഇവയുടെ സഹായത്തോടുകൂടി അർത്ഥം മനസ്സിലാക്കേണ്ടതാണ്.

''പ്രമഗന്ദാർദ്യ'' നിത്യവസ്തു (?) സംയോഗംകൊണ്ടു വേദം അനാദിയല്ലെന്നു പറയുന്നത് ശരിയല്ല. കാ, പ്ര, മ, ഗ, ദ മുതലായവർ വേദം അഭ്യസിപ്പിച്ചുവെന്നേ അർത്ഥമുള്ളൂ. ''ബബരഃ പ്രാവാഹണിരകാമയത'' എന്ന മന്ത്രത്തിൽ 'ബബര' എന്നത് ഒരാളുടെ പേരല്ല, വായു 'ബബര' എന്ന ശബ്ദമുണ്ടാക്കി പ്രവഹിച്ചുവെന്നാണർത്ഥം. അതു ശബ്ദസാമാന്യം മാത്രമാണ്.

മന്ത്രങ്ങരം വിവക്ഷിതാർത്ഥങ്ങളാണെന്നു കാണിപ്പാൻ വേറേയും ന്യായമുണ്ട്. ചില മന്ത്രങ്ങളിൽ ഏകവചനമുള്ളേടത്ത് ആവശ്യമായിവന്നാൽ ദ്വിവചനമാക്കിയും ബഹുവചനമാക്കിയും ഉച്ചരിക്കേണ്ടതാണ്. മന്ത്രത്തിന്നർത്ഥമില്ലെങ്കിൽ ഇതനാവശ്യമാണ്. ഇതിന്ന് ''ഊഹ''മെന്നു പറയും.

മന്ത്രഭാഗത്തിന്ന് പ്രാമാണ്യം സമ്മതിച്ചാലും ബ്രാഹ്മണഭാഗത്തിന്നു് പ്രാമാണ്യം കല്പിക്കേണ്ടതുണ്ടോ എന്ന ചോദ്യത്തിന്നു് നിശ്ചയമായും ഉണ്ട് എന്നാണ് സായനാചാര്യരുടെ മറുപടി. ബ്രാഹ്മണങ്ങരംക്ക് രണ്ടു ഭാഗങ്ങളുണ്ട്; ഒന്നു് വിധി മറേറത് അർത്ഥവാദം. കർമ്മചോദനകളെല്ലാം വിധികളും ബാക്കിയെല്ലാം അർത്ഥവാദവുമാണെന്നു് ആപസ്തംബൻ പറയുന്നു. വിധിതന്നെ അപ്രവൃത്തപ്രവർത്തനം, അജ്ഞാതജ്ഞാപനം എന്നീ രണ്ടുവിധത്തിലുണ്ട്. ഇവയ്ക്കു് രണ്ടിന്നും പ്രാമാണ്യമുണ്ട്.

അർത്ഥവാദങ്ങരംക്ക് വിധികളോട് സഹൈകവാക്യത്വംകൊണ്ടു് ധർമ്മത്തിൽ പ്രാമാണ്യം സിദ്ധിക്കുന്നു. അർത്ഥവാദങ്ങരം വിധിവാക്യങ്ങളെ സ്തുതിക്കുകയും പ്രശംസിക്കുകയും ചെയ്യുന്നതുകൊണ്ട് അവ മനുഷ്യരുടെ ബുദ്ധിയെ ധർമ്മത്തിലേക്ക് ആനയിക്കുന്നു. അനദ്ധ്യായം മുതലായ നിയമങ്ങളോടുകൂടി ഗുരുസമ്പ്രദായപ്രകാരമുള്ള അധ്യയനത്തിന്നാണ് 'സാംപ്രദായികം' എന്നു പറയുന്നത്.



digitized by www.sreyas.in

അത് വിധികൾക്കും അർത്ഥവാദങ്ങൾക്കും ഒരുപോലെയാണ്. അതു കൊണ്ട് അർത്ഥവാദങ്ങൾ ബ്രാഹ്മണങ്ങളിൽ എങ്ങിനെയോ കടന്നുകൂടിയതല്ല.

ശബ്ദവും അർത്ഥവും തമ്മിലുള്ള സംബന്ധം ഔൽപ്പത്തികമാണെന്നും അതുകൊണ്ട് വിധിവാക്യശ്രവണജനിതജ്ഞാനം അവ്യതിരേകവും അവ്യഭിചാരിയുമാണെന്നുള്ള ജൈമിനിയുടെ അഭിപ്രായത്തെ സായനാചാര്യർ സമ്പൂർണ്ണമായി സ്വീകരിക്കുന്നു. ''തമ ആസീൽ തമസാ ഗൂഢമഗ്രേ'' എന്നതുകൊണ്ട് ആദ്യം തമസ്സായിരുന്നുവെന്നും ''ബഹുസ്യാം പ്രജായേയ'' എന്ന ഇച്ഛാശക്തിയിൽ നിന്ന് ഭഗവും (മഹാപ്രകാശവും) അതിൽനിന്നു നാദവും, സൃഷ്ടിയുടെ ആരംഭവും ഉണ്ടായി എന്നു കാണുന്നു. ''കാരക'' എന്നും മററും വേദത്തിലുള്ള പേരുകൾ ആഖ്യാപ്രവചനംകൊണ്ടു മാത്രമാണ്. (വേദം പഠിപ്പിച്ചതുകൊണ്ട്)

വേദാദ്ധ്യയനം ദ്വിജന്മാർക്ക് നിർബ്ബന്ധമാണ്. ''യോ$\not$നധീത്യ ദ്വിജോ വേദാൻ അന്യത്രകുരുതേശ്രമം । സ ജീവന്നേവ ശൂദ്രത്വമാശു ഗച്ഛതി സാന്വയഃ – (ദ്വിജൻ വേദങ്ങൾ പഠിക്കാതെ വേറെ പ്രവൃത്തിയിൽ ഏർപ്പെടുന്ന പക്ഷം അവൻ ഉടനെതന്നെ വംശത്തോടുകൂടി ശൂദ്രനായിത്തീരുന്നു.) മീമാംസപ്രകാരം കർമ്മങ്ങൾ നിത്യം, നൈമിത്തികം, കാമ്യം, ഇങ്ങിനെ മൂന്നു തരത്തിലാണ്. സന്ധ്യോപാസന നിത്യകർമ്മമാണ്. ''അകരണേ പ്രത്യവായസ്തന്നിത്യം'' ചെയ്യാതിരുന്നാൽ പ്രത്യവായമുണ്ടാകുന്നത് നിത്യകർമ്മം. ''അനിയതനിമിത്തകം നൈമിത്തികം'' എന്തെങ്കിലും സംഭവമുണ്ടാകുമ്പോൾമാത്രം ചെയ്യേണ്ടതാണ് നൈമിത്തികം. ഗ്രഹണശ്രാദ്ധം മുതലായവ നൈമിത്തികകർമ്മമാണ്. ഫലകാമനാധീനകർമ്മമാണ് കാമ്യകർമ്മം.

സ്വാദ്ധ്യായാദ്ധ്യയനം നിത്യകർമ്മമാണ്. വിധിയജ്ഞത്തേക്കാൾ സ്വാദ്ധ്യായം പത്തിരട്ടി ഗുണമുള്ളതാണ്. സ്വാദ്ധ്യായംകൊണ്ട് ഇഷ്ടദേവതാസാക്ഷാല്ക്കാരം സിദ്ധിക്കുന്നതാണ്.

വേദാദ്ധ്യയനത്തിന്ന് ദൃഷ്ടഫലമുള്ളതുകൊണ്ട് അദൃഷ്ടഫലത്തേക്കുറിച്ചു വിചാരിക്കേണ്ടതില്ല. പ്രാപ്തിയും സംസ്കാരവുമാണ് ദൃഷ്ടഫലം. പദപാഠം സ്വായത്തമാക്കുകയാണ് പ്രാപ്തി. പ്രാപ്തികൊണ്ട് അർത്ഥബോധമുണ്ടാകുന്നതിനാൽ അതു ഒരു പുരുഷാർത്ഥമാണ്. ക്രതുവിധികളുടെ നിർവ്വഹണം വിഷയാവബോധത്തെ ആശ്ര



digitized by www.sreyas.in

യിച്ചിരിക്കുന്നു. ഇതിന്നു് വേദപാഠം ആവശ്യമാണ്. വേദപാഠം സ്വാദ്ധ്യായംകൊണ്ടല്ലാതെ സിദ്ധിക്കുന്നതല്ല; ഗ്രന്ഥം നോക്കിവായിച്ചാൽ പോരാ. അതുകൊണ്ടു് വേദപാഠത്തിന്നു് ഒരു സംസ്കാരമുണ്ടെന്നു സിദ്ധിക്കുന്നുണ്ടു്. അഥവാ അദൃഷ്ടഫലമുണ്ടെങ്കിലും അദൃഷ്ടഫലത്തിന്റെ പ്രാമാണ്യത്തെ ഉപബൃംഹണം ചെയ്യുകയല്ലാതെ അതിന്നു് പ്രതിബന്ധമാകുന്നില്ല. സ്വാദ്ധ്യായത്തിന്നു് ദൃഷ്ടാർത്ഥവും അദൃഷ്ടാർത്ഥവുമുണ്ടു്. സ്വാദ്ധ്യായംകൊണ്ടു് യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധ്യാനം, ധാരണ, സമാധി ഈ അഷ്ടാംഗങ്ങളും സാധിയ്ക്കും. ''സകലം ദേവാനാം ധർമ്മസ്യ പരബ്രഹ്മതത്വസ്യ ച പ്രതിപാദകഃ'' എന്നാണു് വേദത്തെപ്പററി സായനാചാര്യൻ പറയുന്നതു്. ''സ്വാദ്ധ്യായാദിഷ്ടദേവതാസമ്പ്രയോഗഃ'' എന്നു് യോഗസൂത്രം ഉണ്ടു്. നിഷ്കാരണഷഡംഗവേദാദ്ധ്യയനംകൊണ്ടു് ജ്ഞാനവും ഭക്തിയും യോഗവും സിദ്ധിക്കുന്നതാണ്. ''ഷഡാംഗവേദോ ഽദ്ധ്യേയോ ജ്ഞേയശ്ച'', ആറു് അംഗങ്ങളോടുകൂടി വേദത്തെ അധ്യയനംചെയ്യുകയും അറിയുകയും വേണം.

വേദാർത്ഥവിത്തായ ബ്രാഹ്മണൻ അഗ്നി, വായു, ആദിത്യൻ ഈ ദേവതകളോടു സമനാണ്. എല്ലാ ദേവതകളും ആ വേദാർത്ഥവിത്തിൽ വസിക്കുന്നു. അങ്ങിനെയുള്ള ആളെ നിത്യം നമസ്കരിക്കേണ്ടതാണ്. വേദവിത്തു് എപ്പോഴും മന്ത്രാർത്ഥഭൂതങ്ങളായ ദേവതമാരെ സ്മരിക്കുന്നതുകൊണ്ടു് ആ ദേവതകൾ അയാളുടെ ഹൃദയത്തിൽ നിവസിക്കുന്നതിനാൽ ആയാളെ നമസ്കരിക്കുന്നവരെക്കുറിച്ചു് സന്തോഷിക്കുന്നു. അതുകൊണ്ടു് സർവ്വദേവതാബുദ്ധ്യാ പൂജ്യനായ വേദാർത്ഥവിത്തു് രണ്ടുലോകത്തിലും ശ്രേയഃപ്രാപ്തനായി ഭവിക്കുന്നു.

> ''പ്രത്യക്ഷേണാ ഽനുമിത്യാ വാ യസ്ത്ുപായോ ന വിദ്യതേ
> ഏനം വിന്ദതി വേദേന തസ്മാദ്വേദസ്യ വേദതാ''

പ്രത്യക്ഷംകൊണ്ടും അനുമാനംകൊണ്ടും അറിയാത്ത അലൌകികമായ പുരുഷാർത്ഥോപായം ഏതൊരു വേദംകൊണ്ടു് അറിയാൻ സാധിക്കുന്നുവോ അതുകൊണ്ടാണ് അതു വേദമായതു്. വേദപദത്തിന്റെ സാരം വ്യക്തമാക്കാൻ വേറെ വിധത്തിലും നിർവ്വചിക്കാവുന്നതാണ്. ''തത്വാദികം ശ്രേഷ്ഠപുരുഷാർത്ഥം വേത്തി ജാനാതി ഇതി വേദഃ'' ശ്രേഷ്ഠപുരുഷാർത്ഥത്തെ അറിയുന്നു എന്നതുകൊണ്ടു് വേദം; തത്വാദികം വിദ്യതേ (അസ്തി) യസ്മിൻ സ വേദഃ; (യാതൊന്നിൽ തത്വം മുതലായതു് ഉണ്ടോ അതു വേദം); തത്വാദികം വിന്ദേ വിചാരയതി യേന ഇതി വേദഃ (തത്വം മുതലായതു് വിചാരിക്കുന്ന



digitized by www.sreyas.in

ത് ഏതോ അത്). ''തത്വാദികം വിന്ദതി (പരോപകാരാത്ഥം) വിന്ദതേച യേന യസ്മാദ്വാ സ വേദഃ (പരോപകാരത്തിന്നായി ഏ്തൊന്നിനാൽ പ്രാപിക്കുന്നുവോ അത്). ഒരു ഭത്താവ് ശുശ്രൂവസ്സു യായ ഭാര്യയോട് ഹിതബുദ്ധിയോടുകൂടി പെരുമാറുമ്പോഠം അവഠം തൻെറ ദേഹം ഭത്താവിന്ന് കാണിച്ചുകൊടുക്കുന്നതുപോലെ അർത്ഥജ്ഞനായ ഒരാഠംക്ക് വേദം രഹസ്യങ്ങളെല്ലാം മനസ്സിലാക്കിക്കൊടുക്കുകയും ധർമ്മവും ബ്രഹ്മവും അറിയുവാനിടവരുത്തുകയും ചെയ്യുന്നു. കർമ്മത്തിൽനിന്നും യജ്ഞകർമ്മത്തിൽനിന്നും ധർമ്മത്തിലേക്കും ധർമ്മത്തിൽനിന്നു ബ്രഹ്മത്തിലേക്കുമാണ് ഗതി. അത്ഥമറിയാതെ പാഠമാത്രപരനായിട്ടുള്ളവന്ന് പുഷ്പവും ഫലവും സിദ്ധിക്കുന്നില്ല. പൂവ്വമീമാംസാജ്ഞാനമാണ് പുഷ്പം; ''അഹം ബ്രഹ്മാസ്മി'' എന്ന പൂണ്ണാനന്ദമാണ് ഫലം.

വിഷയം, പ്രയോജനം, സംബന്ധം, അധികാരിജ്ഞാനം, ഇവയില്ലാതെ ശ്രോതാവുണ്ടാകുകയില്ല. ധർമ്മവും ബ്രഹ്മവുമാണ് വേദത്തിൻെറ വിഷയം. വേദവ്യാഖ്യയുടെ വിഷയം വേദമാണ്. അതിൻെറ അത്ഥജ്ഞാനമാണ് പ്രയോജനം. വ്യാഖ്യാനവ്യാഖ്യേയഭാവമാണ് സംബന്ധം. ജ്ഞാനാത്ഥിയാണ് അധികാരി. വേദത്തിൻെറ പൂവ്വോത്തരകാണ്ഡങ്ങഠംക്ക് ക്രമേണ ധമ്മബ്രഹ്മങ്ങളാണ് വിഷയം. ധമ്മം ഇന്ദ്രിയവേദ്യമല്ല, അതിന്നു രൂപമില്ല. അതുകൊണ്ട് അത് അദൃഷ്ടമാണ്. ലിംഗരഹിതമായതുകൊണ്ട് അത് അനുമാനസാദ്ധ്യമല്ല. ബ്രഹ്മം സിദ്ധവസ്തുവാണ്, സനാതനമാണ്; വേദത്തിൽനിന്നു മാത്രമേ ബ്രഹ്മത്തെക്കുറിച്ച് അറിയുവാൻ സാധിക്കുകയുള്ളൂ. ഉത്തരമീമാംസയിലെ ''ശാസ്ത്രയോനിത്വാത്'' എന്ന സൂത്രംകൊണ്ട് സ്ഥാപിക്കുന്നത് ഇതാണ്. ധമ്മത്തെ ''വിശ്വസ്യ ജഗതഃ പ്രതിഷ്ഠാ'' എന്നു സ്തുതിക്കുന്നു. അതുപോലെതന്നെ ''ബ്രഹ്മവിത്പരമം ബ്രഹ്മാപ്നോതി'' എന്നും പറയുന്നു. അതുകൊണ്ട് ഈ രണ്ട് ജ്ഞാനത്തിന്നും അത്ഥിക്കുന്നവനാണ് വേദാധികാരി. ദ്വിജന്മാരാണ് ഈ അധികാരികഠം. സ്ത്രീകളും ശൂദ്രന്മാരും ഉപനയനമില്ലാത്തവരായതുകൊണ്ട് അവക്ക് വേദത്തിന്നധികാരമില്ല. എന്നാൽ അവക്ക് ധർമ്മജ്ഞാനവും ബ്രഹ്മജ്ഞാനവും പുരാണാദികളിൽനിന്ന് സിദ്ധിക്കാവുന്നതും സിദ്ധിക്കേണ്ടതുമാണ്. സായനാചാര്യൻെറ ഈ അഭിപ്രായം ''വേദമന്ത്രത്തിന്നുതന്നെ വിരുദ്ധമാണ്. യഥേമാം കല്യാണീം വാചം അവാദീനിജനേഭ്യഃ ബ്രഹ്മരാജന്യാഭ്യാം ശൂദ്രായ ച അര്യ്യായ ച''. എന്ന മന്ത്രം വേദത്തിലുള്ളതാണ്. വേദം ശൂദ്രരടക്കമുള്ള സവ്വജനങ്ങഠംക്കുമുള്ളതാണെന്നാണ് ഇതിൻെറ അ



digitized by www.sreyas.in

ൎത്ഥം. ഋഗ്വേദത്തിലെ 'മിഥുനാവിതതന്ത്രേ' എന്നത് സ്ത്രീകൾക്ക് ഉപനയത്തിന്നും വേദാദ്ധ്യയനത്തിന്നുമുള്ള അധികാരം വ്യക്തമാക്കുന്നുണ്ട്. ചില മന്ത്രദ്രഷ്ടാക്കൾ സ്ത്രീകളാണ്.

വേദത്തിന്റെ അതിഗംഭീരമായ അൎത്ഥം അവബോധനം ചെയ്‌വാൻ ശിക്ഷ, കല്പം, നിരുക്തം, വ്യാകരണം, ജ്യോതിഷം, ഛന്ദസ്സ് ഇങ്ങിനെ ആറംഗങ്ങളുണ്ട്. നാലു വേദങ്ങളും ആറംഗങ്ങളും അപരാവിദ്യയാണ്. സാധനഭൂതധൎമ്മജ്ഞാനഹേതുത്വംകൊണ്ടാണ് ഇവ അപരാവിദ്യയായത്. പുരുഷാർത്ഥഭൂതബ്രഹ്മജ്ഞാനഹേതുത്വംകൊണ്ട് ഉപനിഷത്തുകൾക്ക് പരാവിദ്യാത്വം സിദ്ധിച്ചു.

വൎണ്ണം, സ്വരം, മാത്ര, ബലം, സാമം, സന്താനം ഇവയുടെ ഉച്ചാരണപ്രകാരത്തെ പ്രതിപാദിക്കുന്നതാണ് ശിക്ഷ. അകാരം മുതലായ അക്ഷരമാണ് വൎണ്ണം. ഉദാത്തം, അനുദാത്തം, സ്വരിതം ഇവയാണ് സ്വരങ്ങൾ; ഹ്രസ്വം, ദീൎഘം, പ്ലുതം ഇവയാണ് മാത്രകൾ; ബലം എന്നത് ഉച്ചരിക്കുന്ന സ്ഥാനത്തെക്കുറിച്ചും പ്രയത്നത്തെക്കുറിച്ചുമാണ്. ഉച്ചാരണത്തിന്ന് എട്ടു സ്ഥാനങ്ങളാണ്. കണ്ഠം, താലു, മൂൎദ്ധാവ്, ദന്തം, ഓഷ്ഠം, നാസിക, കണ്ഠതാലു, കണ്ഠോഷ്ഠം ഇവയാണ് സ്ഥാനങ്ങൾ. പ്രയത്നം സ്‌പൃഷ്ടം, ഈഷൽസ്‌പൃഷ്ടം, വിവൃതം, ഈഷദ്വിവൃതം സംവൃതം ഇങ്ങിനെ അഞ്ചാണ്. ഉച്ചാരണത്തിന്ന് സാമ്യം സിദ്ധിക്കുന്നത് ഗീതിത്വം, ശീഘ്രോച്ചരിതത്വം, ശിരഃകമ്പം ത്വരിതത്വം മുതലായ ദോഷങ്ങളെ പരിഹരിച്ചും മാധുൎയ്യം, അക്ഷരവ്യക്തി മുതലായ ഗുണങ്ങളെ പോഷിപ്പിച്ചിട്ടുമാണ്. സന്താനമെന്നത് അക്ഷരങ്ങളുടെ അടുപ്പമാണ്.

തെററായ ഉച്ചാരണംകൊണ്ട് അർത്ഥവ്യത്യാസം വരുമെന്ന് ശിക്ഷയിൽ പറഞ്ഞിരിക്കുന്നു. പണ്ട് വിശ്വരൂപനെന്ന ത്വഷ്ടാവിന്റെ പുത്രനെ ഇന്ദ്രൻ ഹനിച്ചപ്പോൾ കുപിതനായ ത്വഷ്ടാവ് ഇന്ദ്രനെ കൊല്ലുന്ന മറെറാരു പുത്രനെ ഉല്പാദിപ്പിയ്ക്കാൻ ''ഇന്ദ്രശത്രുൎവ്വൎദ്ധസ്വ'' എന്ന മന്ത്രം ഉച്ചരിച്ചു. അത് ഇന്ദ്രസ്യ ശത്രുഃ = ഇന്ദ്രശത്രുഃ എന്നു തൽപുരുഷസമാസമാകുമ്പോൾ അന്തോദാത്തവും 'ഇന്ദ്രഃ ശത്രുഃ ഘാതകഃ യസ്യ സഃ' എന്ന് ബഹുവ്രീഹിസമാസമാകുമ്പോൾ ആദ്യോദാത്തവുമാകയാൽ വിപരീതാൎത്ഥം സിദ്ധിക്കുകയും ചെയ്യുന്നു.

കല്പം എന്ന ശാസ്ത്രംകൊണ്ട് ആശ്വലായനൻ, ആപസ്തംബൻ, ബൌദ്ധായനൻ ഇവരുടെ ശ്രൌതസൂത്രങ്ങളെയാണ് ഉദ്ദേശിക്കുന്നത്. ഇവ യാഗകൎമ്മങ്ങളെയാണ് പ്രതിപാദിക്കുന്നത്. ആശ്വ



digitized by www.sreyas.in

ലായനസൂത്രങ്ങരം ഋഗ്വേദത്തോടും ആപസ്തംബൻേറയും ബൌദ്ധാ യനൻേറയും സൂത്രങ്ങരം യജുർവ്വേദത്തോടും ചേൎന്നിരിക്കുന്നവയാണ്.

പ്രകൃതിപ്രത്യയങ്ങളുടെ ഉപദേശംകൊണ്ട് വ്യാകരണം വേദ മന്ത്രങ്ങളുടെ അൎത്ഥം വ്യക്തമാക്കുന്നു. കാത്യായനൻ എന്ന് അ പരനാമമുള്ള വരരുചി ''രക്ഷോഹാഗമലഘ്വസന്ദേഹാഃ പ്രയോ ജനം'' എന്നു് വ്യാകരണത്തിൻെറ ഉപയോഗത്തെപ്പററി പറഞ്ഞി രിക്കുന്നു. രക്ഷാ, ഊഹം, ആഗമം, ലഘു, അസന്ദേഹം ഇവയാണ് വ്യാകരണത്തിൻെറ പ്രയോജനം. ശരിയായ വേദപാഠത്തെ സൂക്ഷി ക്കുകയാണ് രക്ഷ. വേദമന്ത്രങ്ങളിൽ എല്ലായിടത്തും ലിംഗവും വ ചനവും വിഭക്തിയും ഇല്ല. വേണ്ടിടത്ത് അവ വേണ്ടപോലെ ചേ ൎക്കാൻ വ്യാകരണം അറിയേണ്ടതാണ്. അങ്ങിനെ ചെയ്യുന്നതാണ് ഊഹം. ശരിയായ ഉച്ചാരണവും ശരിയായ പാഠവും അറിയുക യാണ് ആഗമം. നിയമങ്ങരം ക്രോഡീകരിക്കുകയാണ് ലഘു. സംശയങ്ങരം തീൎക്കുകയാണ് അസന്ദേഹം.

യാസ്കാചാര്യൻെറ നിരുക്തത്തെപ്പററി മുൻ അധ്യായത്തിൽ വിവരിച്ചിട്ടുണ്ട്. ''നിശ്ചിതം നിതരാം വാ ഉക്തം (ശബ്ദനിർവ്വ ചനം) യത്ര തത് നിരുക്തം.'' പരസ്പരബന്ധമില്ലാതെ പദങ്ങളു ടെ അൎത്ഥം വിവരിക്കുകയാണ് നിരുക്തം ചെയ്യുന്നത്. ഏകാൎത്ഥ വാദികളായ പൎയ്യായശബ്ദങ്ങളുടെ സംഘത്തിന്നാണ് നിഘണ്ടു എന്നു പറയുന്നത്. നൈഘണ്ടുകം, നൈഗമം, ദൈവതം ഇങ്ങിനെ നിഘണ്ടുവിന്നു് 3 ഖണ്ഡങ്ങളുള്ളതായി മുമ്പ് പറഞ്ഞിട്ടുണ്ട്.

ഛന്ദശ്ശാസ്ത്രവും വേദപഠനത്തിന്നു് പ്രയോജനകരമാണ്. പ്രാ തരനുവാകത്തിൽ '7-ഉം 4-ഉം' വൃത്തങ്ങളുള്ള മന്ത്രങ്ങളുച്ചരിക്കണ മെന്നു് വിധിച്ചിരിക്കുന്നു. ഏഴു വൃത്തങ്ങരം ''ഗായത്രി, ഉഷ്ണിക്, അനുഷ്ടുപ്, ബൃഹതി, പങ്ക്തി, ത്രിഷ്ടുപ്, ജഗതി ഇവയാ ണ്. യജ്ഞങ്ങരംക്കുള്ളകാലം നിശ്ചയിക്കുവാൻ ജ്യോതിഷത്തി ൻെറ ജ്ഞാനം ആവശ്യമാണ്, ഈ ആറ് അംഗങ്ങളേപ്പററി ഇങ്ങി നെയാണ് പറഞ്ഞിട്ടുള്ളത്.

> ''ഛന്ദഃ പാദൌതു വേദസ്യ ഹസ്തൌ കല്പോ/ഥപഠ്യതെ
> ജ്യോതിഷാമയനം ചക്ഷുൎനിരുക്തം ശ്രോത്രമുച്യതേ
> ശിക്ഷാഘ്രാണം തു വേദസ്യ മുഖം വ്യാകരണം സ്മൃതം
> തസ്മാൽസാംഗമധീത്യൈവ ബ്രഹ്മലോകേ മഹീയതേ.''



digitized by www.sreyas.in

ഷഡംഗങ്ങളെപ്പോലെതന്നെ പുരാണാദികളും വേദാർത്ഥജ്ഞാനത്തിന്ന് പ്രയോജനകരങ്ങളാണെന്ന് യാജ്ഞവല്ക്യൻ പറഞ്ഞിരിക്കുന്നു.

''പുരാണ ന്യായമീമാംസാധർമ്മശാസ്ത്രാംഗമിശ്രിതാഃ
വേദാഃ സ്ഥാനാനി വിദ്യാനാം ധർമ്മസ്യ ച ചതുർദ്ദശ
ഇതിഹാസപുരാണാഭ്യാം വേദം സമുപബൃംഹയേൽ
ബിഭേത്യല്പശ്രുതാൽ വേദോ മാമയം പ്രഹരേദിതി.

വിദ്യയുടെ സ്ഥാനങ്ങൾ പതിന്നാലാണ്; അവ പുരാണങ്ങൾ, ന്യായം, മീമാംസ, ധർമ്മശാസ്ത്രങ്ങൾ, ഷഡംഗങ്ങൾ, വേദങ്ങൾ ഇവയാണ്. ഇതിഹാസങ്ങളെക്കൊണ്ടും പുരാണങ്ങളെക്കൊണ്ടും വേദത്തിൻെറ അർത്ഥം വദ്ധിപ്പിക്കേണ്ടതാണ്. അല്പം മാത്രം പഠിച്ചവനെക്കുറിച്ച് വേദം ''ഇവൻ എന്നെ പ്രഹരിക്കും'' എന്നുപറഞ്ഞു പേടിക്കുന്നു.

വേദോപദേശാധികാരിയെപ്പററി യാസ്കാചാര്യൻ ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

വിദ്യാ ഹ വൈ ബ്രാഹ്മണമാജഗാമ
ഗോപായ മാ ശേവധിരേവ തേ ƒ സ്മി
അസൂയകായാനൃജവേ ƒ യതായ
ന മാ ബ്രൂയാ വീര്യവതീ തഥാ സ്യാം

വിദ്യ ആചാര്യനായ ബ്രാഹ്മണനെ സമീപിച്ച് ഇങ്ങിനെ അപേക്ഷിച്ചു. ''ഞാൻ അങ്ങയുടെ നിധിയാണ്. അനധികാരിക്ക് കൊടുക്കാതെ എന്നെ രക്ഷിക്കണം. അങ്ങയോടും എന്നോടും അസൂയയില്ലാതെയും ആർജ്ജവത്തോടുകൂടിയും ഇന്ദ്രിയാസക്തനല്ലാതെയുമുള്ളവന്ന് എന്നെ കൊടുക്കുക. മററുള്ളവരോടു മിണ്ടരുത്. എന്നാൽ ഞാൻ വീര്യവതിയാവും.

മീമാംസകന്മാർ വേദപ്രയോജനം യജ്ഞം മാത്രമാണെന്നു ശഠിക്കുന്നു. സായനാചാര്യരും ഏകദേശം അങ്ങിനെയാണ്. യജ്ഞത്തെ പ്രാധാന്യേന സഹായിക്കുന്ന യജുർവ്വേദത്തിന്ന് ഒന്നാമതായി ഭാഷ്യം എഴുതുവാൻ സായനാചാര്യൻ പറഞ്ഞ കാരണവും അതുതന്നെയാണ്. സായനാചാര്യൻ ചിലേടത്ത് പൌരാണികം, ഐതിഹാസികം, വേദാന്തശാസ്ത്രീയം ഇങ്ങിനെയുള്ള സമ്പ്രദായങ്ങളേയും അവലംബിച്ചിട്ടുണ്ട്. മന്ത്രവ്യാഖ്യാനത്തിൽ കർമ്മൈകപരത്വം സ്വീകരിച്ചുകൊണ്ടാണ് സായനാചാര്യരുടെ സംരംഭമെന്നതു



digitized by www.sreyas.in

നിർവ്വിവാദമാണ്. കർമ്മസമ്പർക്കമില്ലാത്ത യാസ്കാചാര്യൻ മുതലായവർ ജ്ഞാനം, മോക്ഷം, അക്ഷരം ഇവയെ പ്രശംസിച്ചുകൊണ്ടുള്ള വ്യാഖ്യാനങ്ങൾ എഴുതിയേടത്ത് ഇവയ്ക്ക് കർമ്മപരമായി അർത്ഥമില്ലെന്നുപറഞ്ഞു് ഒഴിയുകയാണ് ചെയ്തിട്ടുള്ളത്. എന്നാൽ ജ്ഞാനത്തെ പ്രശംസിച്ചുകൊണ്ടു് വ്യക്തമായി യാസ്കാദി ആചാര്യന്മാർ വ്യഖ്യാനിച്ചേടത്ത് സായനാചാര്യരും അപ്രകാരം ചെയ്തിട്ടുണ്ട്. അധിയജ്ഞം, അധിദൈവതം, അധ്യാത്മം ഇങ്ങിനെ മൂന്നുവിധത്തിലുള്ള ജ്ഞാനം വേദത്തിൽനിന്നു സിദ്ധിക്കുന്നുവെന്ന് യാസ്കാചാര്യൻ പറയുന്നു. യജ്ഞപരം മാത്രമാണ് വേദത്തിന്റെ അർത്ഥമെന്ന് അദ്ദേഹം കരുതുന്നില്ല. മന്ത്രരഹസ്യമാകട്ടെ, ദേവതാരഹസ്യമാകട്ടെ അതപസ്കനു് പ്രത്യക്ഷമാകുകയില്ലെന്നു് യാസ്കാചാര്യൻ പറഞ്ഞത് സായനാചാര്യൻ കാണാതിരിക്കാൻ തരമില്ല. കർമ്മപരമായ അർത്ഥം മനസ്സിലാക്കുവാൻ തപസ്സ് ആവശ്യമില്ല. അധ്യാത്മദേവതാതത്ത്വങ്ങളുടെ നിക്ഷേപമാണ് വേദമെന്നുള്ളത് പണ്ടുപണ്ടേയുള്ള വിശ്വാസമാണ്. അതു പാടേ ഉപേക്ഷിക്കുകയാണു് സായനാചാര്യർ ചെയ്തിട്ടുള്ളത്. ബ്രാഹ്മണങ്ങളിൽനിന്നാണു് മന്ത്രങ്ങൾക്ക് യജ്ഞപരത്വം സിദ്ധിച്ചത്. എന്നാൽ അധ്യാത്മരഹസ്യങ്ങൾ മന്ത്രങ്ങളിലുണ്ടെന്ന വിശ്വാസം മന്ത്രങ്ങൾക്കു വേദപുരുഷൻ എന്നപേർ കൊടുത്തതുകൊണ്ടു് പുരാണഭാരതജനങ്ങളിലും, പുരാണേതിഹാസങ്ങളിലും പരമതത്ത്വങ്ങളെ സാക്ഷാത്ക്കരിച്ച മഹാമനസ്കന്മാരുടെ നിബന്ധങ്ങളിലും ദൃഢമൂലമായിട്ടുണ്ടു്. ഇങ്ങിനെയെല്ലാമാണെങ്കിലും വേദാർത്ഥമറിയുന്നതിൽ സായനഭാഷ്യം അത്യന്താപേക്ഷിതമാണ്. മുമ്പുള്ളവരുടെ എല്ലാ ഗ്രന്ഥങ്ങളും മഥനം ചെയ്തു്, അന്നുള്ള മുഴുവൻ പണ്ഡിതന്മാരുടേയും പാണ്ഡിത്യം സമ്പൂർണ്ണമായി ഉപയോഗിച്ചുണ്ടാക്കിയ ഈ ഭാഷ്യം ഇല്ലെങ്കിൽ വേദത്തിന്റെ അർത്ഥം മനസ്സിലാക്കുക അസാദ്ധ്യമാകുമായിരുന്നു. സംഹിതയുടെ പദപാഠങ്ങൾ, പാരമ്പര്യകഥകൾ, നിഘണ്ടുക്കൾ, പദങ്ങളുടെ അർത്ഥങ്ങൾ, വേറെ അർത്ഥങ്ങളുടെ സാധ്യതകൾ, വ്യാകരണം, മാത്രകൾ, സ്വരങ്ങൾ, ധാത്വർത്ഥങ്ങൾ, മുതലായവ ഈ ഭാഷ്യമില്ലെങ്കിൽ നമുക്കു സിദ്ധിക്കുമായിരുന്നില്ല. സായനാചാര്യരുടെ ഭഗീരഥപ്രയത്നത്തിന്ന് വേദാർത്ഥികളെല്ലാം അത്യന്തം കടപ്പെട്ടവരാണ്. ഈ ഭാഷ്യമില്ലെങ്കിൽ പാശ്ചാത്യപണ്ഡിതന്മാർക്കു് വേദമാകുന്ന നിബിഡകാന്താരത്തിൽ പ്രവേശനം കിട്ടുമായിരുന്നില്ല. മന്ത്രങ്ങൾക്ക് കർമ്മപരമായ വ്യാഖ്യാനം നല്കാൻ പരികരബദ്ധനായി എന്ന ഒരു ദോഷം മാത്രമേയുള്ളു. ആചാര്യൻ പല പദങ്ങൾക്കും കൊടുക്കുന്ന അർത്ഥം ഒടുവിൽ ചേർക്കുന്നതാണ്. 



digitized by www.sreyas.in

അധ്യായം—5

## ശ്രീമദ്ദയാനന്ദസരസ്വതിസ്വാമി

വേദങ്ങളിൽ ഭക്തിയും വിശ്വാസവും പുനരുദ്ധരിക്കുവാൻ ആധുനികകാലത്തു ഭഗീരഥപ്രയത്നംചെയ്ത സന്യാസിവര്യനാണ് സ്വാമി ദയാനന്ദസരസ്വതി. അഗാധമായ സംസ്കൃതപാണ്ഡിത്യംകൊണ്ടും തപോനിഷ്ഠകൊണ്ടും ഹൈന്ദവസംസ്കാരത്തോടുള്ള അചഞ്ചലമായ പ്രേമംകൊണ്ടും ജനങ്ങളുടെ അതിരററ ഭക്ത്യാദരങ്ങൾ ആജ്ജിക്കുവാൻ കഴിഞ്ഞതിനാൽ തന്റെ അനുയായികൾക്ക് ആര്യസമാജം എന്ന പേരിൽ ഒരു സംഘടന ഉണ്ടാക്കിക്കൊടുക്കുവാൻ അദ്ദേഹത്തിന്നു സാധിച്ചു. യാസ്കാചാര്യരുടെ വ്യാഖ്യാനരീതിയെ അനുസരിച്ച് അദ്ദേഹം വേദങ്ങൾക്കു ഭാഷ്യം എഴുതുകയാണു ചെയ്തത്; പക്ഷേ അതു പൂത്തിയാക്കുവാൻ കാലഗതി അദ്ദേഹത്തെ അനുവദിച്ചില്ല. യജുർവ്വേദത്തിന്നും ഋഗ്വേദത്തിന്റെ കുറെ ഭാഗത്തിന്നും അദ്ദേഹം ഭാഷ്യമെഴുതി. 1883—ൽ അദ്ദേഹം സമാധിയടഞ്ഞു. ഭാഷ്യാരംഭത്തെക്കുറിച്ച് അദ്ദേഹം ഇങ്ങിനെ എഴുതിയിരിക്കുന്നു.

''കാലരാമാങ്കചന്ദ്രേ/ബ്ദേ ഭാദ്രമാസേ/സിതേദളേ
പ്രതിപദ്യാദിത്യവാരേ ഭാഷ്യാരംഭഃ കൃതോ മയാ''

വ്യാഖ്യാനരീതിയെപ്പററി ഇങ്ങിനെയാണ് പറഞ്ഞിട്ടുള്ളത്.

''ആര്യാണാം മുന്യൃഷീണാം യാ വ്യാഖ്യാരീതിഃ സനാതനീ
താം സമാശ്രിത്യ മന്ത്രാർത്ഥാ വിധാസ്യന്തേ തു നാന്യഥാ''

ആര്യന്മാരായ മുനികളുടേയും ഋഷിമാരുടേയും സനാതനിയായ വ്യാഖ്യാനരീതിയെയാണ് ഞാൻ ആശ്രയിച്ചിട്ടുള്ളത്; മറെറാന്നിനേയുമല്ല.



digitized by www.sreyas.in

വേദം പരമേശ്വരനിൽനിന്നുണ്ടായതാണ്.

''തസ്മാദ്യജ്ഞാത് സർവ്വഹുത ഋചഃ സാമാനി ജജ്ഞിരേ
ഛന്ദാംസി ജജ്ഞിരേ തസ്മാദ്യജുസ്തസ്മാദജായത''.

യജ്ഞം = വിഷ്ണു, സർവ്വഹുതം = സർവ്വപൂജ്യം, ഛന്ദാംസി = അഥർവ്വവേദം. 'സർവ്വഹുതമായയജ്ഞത്തിൽനിന്നാണ് ഋക്, യജുസ്സ്, സാമം, അഥർവ്വം ഈ നാലു വേദങ്ങളുമുണ്ടായത്''. ആദിസൃഷ്ടിമുതൽ ഇന്നുവരെക്കും ബ്രഹ്മാദികളാൽ സത്യവിദ്യകരം ശ്രവിക്കപ്പെടുന്നതുകൊണ്ട് വേദത്തിന്ന് ശ്രുതിയെന്നു പറയുന്നു.

ഈശ്വരനിൽനിന്നു വേദം ഉണ്ടായതുകൊണ്ട് വേദത്തിന്ന് നിത്യത്വം സിദ്ധിക്കുന്നു. ശബ്ദം കാര്യമായതുകൊണ്ട് അനിത്യമാണെന്നും, വേദം ശബ്ദമായതുകൊണ്ട് വേദവും അനിത്യമാണെന്നും പറയുന്നത് ശരിയല്ല. ശബ്ദം നിത്യകാര്യഭേദംകൊണ്ട് ദ്വിവിധമാണ്. പരമാത്മജ്ഞാനസ്ഥങ്ങളായ ശബ്ദാർത്ഥസംബന്ധങ്ങരം നിത്യങ്ങളാണ്. ''അസത്തിന്ന് ആത്മലാഭമില്ല, സത്തിന്ന് ആത്മഹാനമില്ല'' എന്ന ന്യായംകൊണ്ട് വേദത്തിന്ന് നിത്യത്വം സിദ്ധിക്കുന്നു. വേരില്ലാത്ത വൃക്ഷത്തിന്ന് ശാഖാദികളില്ല. ഈശ്വരനിൽ വിദ്യ അനന്തയായില്ലെങ്കിൽ ഉപദേശിക്കാൻ സാധിക്കയില്ല. ഈശ്വരോപദേശമില്ലെങ്കിൽ ഒരു മനുഷ്യന്നും വിദ്യാസംബന്ധമുണ്ടാകുകയില്ല. വേറൊരാളിൽനിന്നു പഠിക്കാതെ ആരും വിദ്വാനാകുന്നില്ല. അതുകൊണ്ട് ഈശ്വരന്റെ ഉപദേശാഗമംകൂടാതെ വിദ്യാജ്ഞാനോന്നതി സാദ്ധ്യമല്ല.

വിജ്ഞാനം, കർമ്മം, ഉപാസന, ജ്ഞാനം ഇവ നാലാണ് വേദവിഷയം. പരമേശ്വരൻ മുതൽ തൃണം വരെയുള്ള പദാർത്ഥങ്ങളിലുള്ള ബോധാന്വയത്വമാണ് വിജ്ഞാനം. അതിൽ ഈശ്വരാനുഭവമാണു മുഖ്യമായുള്ളത്.

''സർവ്വേ വേദാ യൽപദമാമനന്തി തപാംസി സർവ്വാണി
ച യദ്വദന്തി
യദിച്ഛന്തോ ബ്രഹ്മചര്യ്യം ചരന്തി തത്തേ പദം സംഗ്രഹേ
ണ പ്രവക്ഷ്യേ''

'എല്ലാ വേദങ്ങളും യാതൊരു മോക്ഷാഖ്യപദത്തെ അഭ്യസിക്കുന്നുവോ, എല്ലാ തപസ്സുകളും യാതൊന്നിനെ അഭ്യസിക്കുന്നുവോ, യാതൊന്നിന്നുവേണ്ടി ബ്രഹ്മചര്യ്യാദ്യാശ്രമങ്ങളനുഷ്ഠിക്കുന്നുവോ ആ



digitized by www.sreyas.in

പദത്തെപ്പററി ഞാൻ സംഗ്രഹിച്ചു പറയുന്നതാണ്.'

''ഓമിത്യേദക്ഷരമിദം സവ്വം തസ്യോപവ്യാഖ്യാനം''

''ഓം എന്നുള്ളത് അതിൻെറ പേരു്; അത് ഒരിക്കലും നശിക്കാത്തതാണ്. എല്ലാ വേദങ്ങളും ശാസ്ത്രങ്ങളും ഈ ജഗത്ത് മുഴുവനും അതിൻെറ വ്യാഖ്യാനമാണ്– അതായത് മുഖ്യവിഷയമാകുന്നു.

കമ്മകാണ്ഡാഖ്യമായ രണ്ടാമത്തെ വിഷയം ക്രിയാമയമാണ്. അതിന്നു രണ്ടു വകഭേദമുണ്ടു്; ഒന്നു് പരമപുരുഷാത്ഥസിദ്ധിക്കുവേണ്ടിയുള്ള ഈശ്വരപ്രാത്ഥനോപാസനകളും ധമ്മാനുഷ്ഠാനവുമാണ്. ഇവയെക്കൊണ്ടു് മോക്ഷം സാധിക്കുവാൻ പ്രവത്തിക്കുന്നു. മറേറത് ലോകവ്യവഹാരസിദ്ധിക്കായി ധർമ്മംകൊണ്ടു് അത്ഥകാമങ്ങളുടെ സിദ്ധിക്കായി പ്രവത്തനം ചെയ്യുന്നു. പരമേശ്വരൻെറ പ്രാപ്തിയെ ഫലമാക്കിച്ചെയ്യുന്ന പ്രവത്തനം നിഷ്കാമകർമ്മമെന്നു പറയപ്പെടുന്നു. അത്ഥകാമഫലസിദ്ധിക്കായി ചെയ്യുന്ന കർമ്മം അപരവും സകാമവും ജന്മമരണഫലമുണ്ടാക്കുന്നതുമാണ്.

വേദത്തിൽ ദേവതാശബ്ദംകൊണ്ടു് എന്തത്ഥമാണ് മനസ്സിലാക്കേണ്ടത്? യജുവ്വേദത്തിൽ ദേവതാശബ്ദത്തെപ്പററി ഇങ്ങിനെ പറഞ്ഞിരിക്കുന്നു. ''അഗ്നിദ്ദേവതാ, വാതോ ദേവതാ, സൂര്യോ ദേവതാ, ചന്ദ്രമാ ദേവതാ, വസവോ ദേവതാ, രുദ്രാ ദേവതാ, ആദിത്യാ ദേവതാ, മരുതോ ദേവതാ, വിശ്വദേവാ ദേവതാ, ബൃഹസ്പതിദ്ദേവതേന്ദ്രോ ദേവതാ, വരുണോ ദേവതാ.'' ഇവിടെ കമ്മകാണ്ഡത്തിൽ ദേവതാശബ്ദംകൊണ്ടു് വേദമന്ത്രങ്ങളെ ഗ്രഹിക്കേണ്ടതാണ്. ഏതു മന്ത്രത്തിൽ അഗ്നിശബ്ദാത്ഥപ്രതിപാദനം ഉണ്ടാകുന്നുവോ ആ മന്ത്രം അഗ്നിദേവതയുടേതാകുന്നു. ഇങ്ങിനെ ഓരോ ദേവതയേപ്പററിയും മനസ്സിലാക്കേണ്ടതാണ്. അഗ്നി = ചൂട്, ചൈതന്യം, വായു, സൂര്യൻ, ചന്ദ്രൻ, അഷ്ടവസുക്കൾ (തീ, ഭൂമി, വായു, അന്തരീക്ഷം, ആദിത്യൻ = സൂര്യൻെറ ഉഷ്ണദായകശക്തി, ദ്യൌഃ– നക്ഷത്രപഥം, ചന്ദ്രമസ്സ് – ചന്ദ്രൻെറ ശീതശക്തി, നക്ഷത്രങ്ങൾ,) ജീവതത്വങ്ങൾ– (ജീവൻ, പ്രാണൻ, അപാനൻ, സമാനൻ, ഉദാനൻ, വ്യാനൻ എന്ന പഞ്ചപ്രാണങ്ങളും, നാഗൻ, കൂമ്മൻ, കൃകലൻ, ദേവദത്തൻ, ധനഞ്ജയൻ എന്ന അഞ്ചു ഉപപ്രാണങ്ങളും) ആദിത്യന്മാർ = പന്ത്രണ്ടുമാസങ്ങൾ, മരുത്തുകൾ = യോഗികളും ധാമ്മികരായ മനുഷ്യരും, ബൃഹസ്പതി = പരമപുരുഷൻ, ഇന്ദ്രൻ = വിദ്യുച്ഛക്തി, വരുണൻ = വെള്ളം, നല്ല ഗുണങ്ങളുള്ള പ്രകൃതിയിലെ സാധനങ്ങൾ. ഇവയാണ് വേദത്തിലെ ദേവതകൾ. ശതപഥബ്രാഹ്മണത്തിൽ 33 ദേവതകളുണ്ടെ



digitized by www.sreyas.in

ന്നും മുപ്പത്തിനാലാമത്തായി പ്രജാപതി എന്ന ഒരു ദേവതകൂടിയു ണ്ടെന്നും പറയുന്നു. ഈ ദേവതകൾ അതാത് മന്ത്രങ്ങളുടെ പേരാണ്. ഉദാഹരണമായി ഏത് മന്ത്രത്തിൽ അഗ്നി എന്ന പദം ഉപയോഗി ച്ച് അഗ്നിയെപ്പററി വർണ്ണിക്കുന്നുവോ അത് അഗ്നിദേവതമായ മ ന്ത്രമാണ്. യാസ്കാചാര്യനും പറയുന്നത് ഇതുതന്നെയാണ്. ''അഥാ തോ ദൈവതം യാനി നാമപ്രാധാന്യസ്തുതീനാം ദേവതാനാം തദ്ദൈവ തം ഇതി ആചക്ഷതേ സൈഷാ ദേവതോപ പരീക്ഷാ യൽകാമഃ ഋ ഷിഃ യസ്യാം ദേവതായാം ആർഥപത്യം ഇച്ഛൻ സ്തുതിം പ്രയുങ്ക്തേ തദ്ദൈവതഃ സ മന്ത്രോ ഭവതി. താശ്ച ത്രിവിധാ ഋചഃ പരോക്ഷകൃ താഃ പ്രത്യക്ഷകൃതാഃ ആധ്യാത്മികൃശ്ച''. പ്രധാനസ്തുതികളിലെ ദേ വതകളുടെ പേരാണ് ദൈവതം. ഋഷി ഏതെങ്കിലും ഒന്നിനെ ഇച്ഛി ച്ച് സ്തുതിക്കുന്നുവോ അത് ദൈവതം. ഇവ മൂന്ന് വിധത്തിലുണ്ട്. ഇന്ദ്രിയാഗോചരവസ്തുക്കളെപ്പററിയുള്ള പരോക്ഷകൃതങ്ങൾ, ഇന്ദ്രിയ ഗോചരവസ്തുക്കളെപ്പററിയുള്ള പ്രത്യക്ഷകൃതങ്ങൾ, ആധ്യാത്മികത ത്വങ്ങളെപ്പററിയുള്ളവ മൂന്നാമത്തേ്. ദേവതാശബ്ദവും ദേവശബ്ദവും 'ദേ വോ ദാനാത് ദീപനാദ്വാ ദ്യോതനാദ്വാ ദ്യുസ്ഥാനോഭവതി ഇതി വാ' എന്ന ധാത്വർത്ഥപ്രകാരം ഉണ്ടായവയാണ്. നിരുക്തത്തിൽ ഇ ങ്ങിനെ പറഞ്ഞിരിക്കുന്നു. ''മഹാഭാഗ്യാദ്ദേവതായാഃ ഏക ആത്മാ ബഹുധാ സ്തൂയതേ. ഏകസ്യാത്മനോഽന്യദേവാഃ പ്രത്യംഗാനി ഭ വന്തി. കർമ്മജന്മാന, ആത്മജന്മാന, ആത്മൈവൈഷാം രഥോ ഭവ ത്യാത്മാശ്വാ, ആത്മായുധമാത്മേഷവ, ആത്മാസർവ്വം ദേവസ്യ ദേവ സ്യ''. ആത്മാവിന്റെ മഹാഭാഗ്യം (സർവ്വശക്തിമത്വാദി വിശേഷ ണവത്വാൽ) കൊണ്ട് വ്യവഹാരോപയോഗിദേവതകളുടെ ഇടയിൽ ആത്മാവ് മുഖ്യദേവതയാണ്. വേദങ്ങളിൽ ഏകനും, അദ്വിതീയനും, അസഹായനും, സർവ്വവ്യാപിയുമായ ആത്മാവിനെ പല പ്രകാരത്തി ലും ഉപാസിക്കുവാൻ വിധിച്ചിട്ടുണ്ട്. അതുകൊണ്ട് അന്യദേവതക ളെല്ലാം ഏകാത്മാവായ പരമേശ്വരന്റെ പ്രത്യംഗങ്ങൾ മാത്രമാണ്. സർവ്വദേവന്മാരുടേയും ഉല്പാദകനും അധിഷ്ഠാതാവും മംഗലകാരിയും പരമേശ്വരനുമായ ആ ഏകാത്മാവാണ്.

സാധാരണയായി ദേവന്മാർ എന്നു പറയുമ്പോൾ ആരാധ നായോഗ്യരായ ഈശ്വരത്വമുള്ള ശക്തികളെന്ന് ധരിച്ചുവന്നിട്ടുണ്ട്. അങ്ങിനെ 33 കോടി ദേവന്മാരുണ്ടെന്ന ഒരു വിശ്വാസവുമുണ്ട്. ഇ തു വലിയ തെററാണ്. ദേവതകളെപ്പററി ശതപഥബ്രാഹ്മണ ത്തിൽ പ്രസ്താവിച്ചത് കുറച്ചുമുമ്പ് എടുത്തുപറഞ്ഞിട്ടുണ്ട്. ഈ 33 ആണ് പിന്നീട് 33 കോടിയാക്കിയത്.



digitized by www.sreyas.in

ആര്യന്മാർ ആദികാലത്ത് ഭൗതികദേവതകളെ ആരാധിച്ചവരാണെന്നും പിന്നീട് ക്രമേണ പരമാത്മാവിനെ ഏകനായറിയുവാൻ തുടങ്ങിയെന്നും ചില പാശ്ചാത്യപണ്ഡിതന്മാർക്കുള്ള അഭിപ്രായം തെററാണ്. ഋഗ്വേദത്തിൽ ഏകനായ പരമേശ്വരനെ ആരാധിക്കുവാൻ പല മന്ത്രങ്ങളിലും വിധിച്ചിട്ടുണ്ട്.

''ഹിരണ്യഗർഭഃ സമവർത്തതാഗ്രേ ഭൂതസ്യ ജാതഃ
പതിരേക ആസിൽ
സ ദാധാര പൃഥിവീം ദ്യാമുതേമാം കസ്മൈ ദേവായ
ഹവിഷാ വിധേമഃ''

അപ്രകാരംതന്നെ വളരെ മന്ത്രങ്ങൾ യജുർവ്വേദത്തിലുമുണ്ട്.

''വേദാഹമേതം പുരുഷം മഹാന്തം ആദിത്യവർണ്ണം തമസഃ
പരസ്താൽ
തമേവ വിദിത്വാതിമൃത്യുമേതി നാഽന്യഃ പന്ഥാ
വിദ്യതേഽയനായ.''

അഥർവ്വവേദത്തിലും ഇങ്ങിനെയുള്ള മന്ത്രങ്ങൾ വളരെയുണ്ട്.

''യസ്മിൻ ഭൂമിരന്തരീക്ഷം ദ്യൌർയ്യസ്മിന്നധ്യാഹിതാ
യത്രാഗ്നിശ്ചന്ദ്രമാഃ സൂര്യ്യോ വാതസ്തിഷ്ഠന്ത്യാർപിതാ
സ്കംഭം തം ബ്രൂഹി കതമഃസ്വിദേവ സഃ''

ഇങ്ങിനെ വേദങ്ങൾ ഏകനായ പരമാത്മാവിനെ ആരാധിക്കുവാനും ധ്യാനിക്കുവാനുമാണ് വിധിച്ചിട്ടുള്ളതെന്നു വ്യക്തമാക്കുവാൻ എത്രയോ മന്ത്രങ്ങളുണ്ട്. എല്ലാ ഹിന്ദുക്കളും നിത്യം ജപിക്കേണ്ടതും പലരും ജപിക്കുന്നതുമായ ഉത്തമോത്തമമായ ഗായത്രീമന്ത്രം കൊണ്ട് ധ്യാനിക്കുന്നത് സർവ്വേശ്വരനും ഏകനുമായ സവിതാവിനെയാണ്. ആ സവിതാവ് ദൃശ്യനായ സൂര്യ്യനല്ല, ജഗൽപിതാവും സ്വയംപ്രകാശനുമായ പരമേശ്വരനാണ്. അതുകൊണ്ട് വേദങ്ങളിൽ അനേകേശ്വരഭജനമല്ല, ഏകേശ്വരഭജനമാണ് വിധിച്ചിട്ടുള്ളതെന്ന് സുസ്പഷ്ടമാണ്. ഇതിന്നെതിരായി പാശ്ചാത്യരായ കൃസ്ത്യൻ പണ്ഡിതമ്മന്യന്മാരും അവരെ അനുകരിച്ച് ചില ഭാരതീയപണ്ഡിതന്മാരും അഭിപ്രായപ്പെട്ടിട്ടുള്ളത് തെററും ത്യാജ്യവുമാണ്.

മന്ത്രസംഹിതയ്ക്കു മാത്രമേ വേദമെന്ന പേരുള്ളു; ബ്രാഹ്മണങ്ങൾക്കില്ല. ബ്രാഹ്മണങ്ങൾ മനുഷ്യരചിതങ്ങളാണ്, മന്ത്രങ്ങൾ അപൌരുഷേയങ്ങളാണ്. കാത്യായനമുനി ''മന്ത്രബ്രാഹ്മണയോർവ്വേദഃ'' മന്ത്രവും ബ്രാഹ്മണവും വേദമാണെന്ന് പറഞ്ഞിട്ടുണ്ടെങ്കി



digitized by www.sreyas.in

ല്ലം അതു ശരിയല്ല. ബ്രാഹ്മണങ്ങളിൽ പേരുകളും ഇതിഹാസങ്ങ ളുമുണ്ട്; അതുകൊണ്ട് അവ നിത്യങ്ങളല്ല. ഇതിഹാസപുരാണങ്ങ ളെന്നു പറയുന്നത് ബ്രാഹ്മണങ്ങളെയാണ്. ബ്രഹ്മവൈവർത്തകം, ഭാ ഗവതം മുതലായവയെ അല്ല. അഥർവ്വവേദത്തിൽ ''സ ബൃഹതീം ദിശമനുവ്യചലത്-തമിതിഹാസശ്ചപുരാണം ച ഗാഥാശ്ച നാരാ ശംസീശ്ചാനുവ്യചലൽ'' എന്ന മന്ത്രത്തിൽ ഇതിഹാസം, പുരാണം എന്ന പദങ്ങൾ ഉപയോഗിച്ചിട്ടുണ്ട്. അതുകൊണ്ട് ഇതിഹാസം മഹാഭാരതമല്ല, പുരാണം മഹാഭാഗവതം മുതലായവയുമല്ല.

വേദത്തിൽ ഏകേശ്വരനെപ്പററി മാത്രമേ പ്രതിപാദിക്കുന്നുള്ളു; രണ്ടാമതൊരീശ്വരനില്ല.

> ''ന ദ്വിതീയോ ന തൃതീയശ്ചതുർത്ഥോ നാപ്യുച്യതേ
> ന പഞ്ചമോ ന ഷഷ്ഠഃ സപ്തമോ നാപ്യുച്യതേ
> നാഷ്ടമോ ന നവമോ ദശമോ നാപ്യുച്യതേ
> തമിദം നിഗതം സഹഃ ഏഷ ഏകം ഏകവൃദേക ഏവ
> സർവ്വേ അസ്മിൻദേവാ ഏകവൃതോ ഭവന്തി.''

പരമേശ്വരൻ ഏകനാണ്. രണ്ടാമനൊ, മൂന്നാമനൊ, നാലാ മനൊ, അഞ്ചാമനൊ, ആറാമനൊ, ഏഴാമനൊ, എട്ടാമനൊ, ഒമ്പ താമനൊ, പത്താമനൊ ഇല്ല. ആ പരമേശ്വരൻ ഈ ജഗത്ത് മുഴുവൻ വ്യാപിച്ച് ജഗത്തിനെ നിശ്ചയിച്ചിരിക്കുന്നു. ആ പരമേശ്വരൻ എല്ലാം സഹിക്കുന്നതുകൊണ്ട് സഹനാണ്. ഏകനായി അസ ഹായനായി ഈ ജഗത്തിനെ സൃഷ്ടിച്ച് അതിനെ ധരിച്ചുകൊണ്ടേ യിരിക്കുന്നു; ഏകചേതനമായിത്തന്നെയിരിക്കുന്നു. വേദത്തിനു അനേകേശ്വരന്മാരുണ്ടെന്ന വാദത്തോടുള്ള വെല്ലുവിളിയാണ് ഈ മന്ത്രം. ഇങ്ങിനെ നിരവധി മന്ത്രങ്ങളുണ്ട്.

വേദത്തിൽ പ്രഖ്യാപിച്ച ധർമ്മം എന്താണ്? മനുഷ്യർ പരസ്പ രം വൈരം കാണിക്കാതെ എല്ലാവരും സുഖികളായിരിക്കേണ്ടതാ ണ്. നമ്മുടെ കർമ്മങ്ങൾ പ്രേമപ്രചുരങ്ങളായി അവിരുദ്ധങ്ങളായി ഭവിക്കട്ടെ. കാമം, സങ്കല്പം, വിചികിത്സാ, ശ്രദ്ധാ, അശ്രദ്ധാ, ധൃ തിഃ, അധൃതിഃ, ഹ്രീഃ, ധീഃ, ഭീഃ ഇവ അനുഷ്ഠിക്കേണ്ടതാണ്. ശു ഭഗുണങ്ങളുടെ ഇച്ഛയാണ് കാമം, ആദ്യം സംശയം ജനിച്ച് പി ന്നീട് നിശ്ചയം ചെയ്യുന്നതാണ് വിചികിത്സാ. ഈശ്വരനിലുള്ള അത്യന്തവിശ്വാസമാണ് ശ്രദ്ധാ; അനീശ്വരവാദത്തിൽ ഒരിക്കലും ഏർപ്പെടാതിരിക്കുകയാണ് അശ്രദ്ധാ; സുഖദുഃഖപ്രാപ്തിയെ വിഗ



digitized by www.sreyas.in

ണിച്ച് എപ്പോഴും ഈശ്വരനിൽ വിശ്വസിക്കുകയാണ് ധൃതിഃ, അ ശുഭകാര്യം ആചരിക്കുകയില്ലെന്ന അധൈര്യമാണ് അധൃതിഃ, അസ ത്യത്തിലും അധർമ്മത്തിലും ഉള്ള സങ്കോചമാണ് ഹ്രീ; ശുഭഗുണങ്ങ ളെ ശീഘ്രം ധരിക്കേണമെന്ന വൃത്തിയാണ് ധീ; ഈശ്വരൻ നമ്മു ടെ എല്ലാ കർമ്മങ്ങളും കാണുന്നുണ്ടെന്ന വിചാരമാണ് ഭീഃ.

വേദം പഠിച്ചുകഴിഞ്ഞു ഗുരുകുലത്തിൽനിന്നു വിട്ടുപോകുന്ന ശിഷ്യന്ന് ഗുരു നല്കുന്ന ഉപദേശം തൈത്തിരീയാരണ്യകത്തിൽ വിവരിക്കുന്നുണ്ട്.

''സത്യം വദ; ധർമ്മം ചര; സ്വാധ്യായാന്മാ പ്രമദഃ; ആചാര്യാ യപ്രിയം ധനമാഹൃത്യ പ്രജാതന്തും മാ വ്യവച്ഛേത്സീഃ, സത്യാന്ന പ്രമ ദിതവ്യം. ധർമ്മാന്ന പ്രമദിതവ്യം. കുശലാന്ന പ്രമദിതവ്യം. ഭൂത്യൈ ന പ്രമദിതവ്യം. സ്വാധ്യായപ്രവചനാഭ്യാം ന പ്രമദിതവ്യം. ദേവ പിതൃകാര്യാഭ്യാം ന പ്രമദിതവ്യം. മാതൃദേവോ ഭവ. പിതൃദേവോ ഭവ. ആചാര്യദേവോ ഭവ. അതിഥിദേവോ ഭവ. യാന്യനവദ്യാനി കർമ്മാണി താനി സേവിതവ്യാനി നോ ഇതരാണി.''

സത്യം പറയണം; ധർമ്മം ആചരിക്കണം; ശാസ്ത്രാഭ്യസനവും അദ്ധ്യാപനവും ഒരിക്കലും ഉപേക്ഷിക്കരുത്. ആചാര്യസേവ, പ്ര ജോൽപ്പത്തി ഇവ അനുഷ്ഠിക്കണം. സത്യധർമ്മങ്ങളിൽനിന്ന് ഒ രിക്കലും ഭ്രംശം വരരുത്. കുശലകാര്യങ്ങളിൽ ഉപേക്ഷചെയ്യരു ത്; സമ്പത്തിന്നുവേണ്ടി തെററു ചെയ്യരുത് (ഐശ്വര്യം നേടുന്ന തിൽ വൈമുഖ്യം കാണിക്കരുത്) ശാസ്ത്രാധ്യയനത്തിലും അധ്യാപ നത്തിലും ഉപേക്ഷ കാണിക്കരുത്; വിദ്വാന്മാരെയും ജ്ഞാനികളെ യും സേവിക്കുക; മാതാവിനെയും പിതാവിനെയും, ആചാര്യനെ യും അതിഥിയേയും പൂജിക്കുക; ഉത്തമങ്ങളായ കർമ്മങ്ങളെ മാത്രമേ ചെയ്യാവൂ, നിന്ദ്യകർമ്മങ്ങളെ ചെയ്യരുത്; ഗുരുഭൂതന്മാരായ ഞങ്ങ ളുടെ പ്രവൃത്തികളിൽ നല്ലതിനെ മാത്രം സ്വീകരിക്കുക, അല്ലാത്തവ യെ ത്യജിക്കുക.

''യതോ ƒഭ്യുദയ നിശ്രേയസ സിദ്ധിഃ'' എന്നാണ് വൈശേ ഷികസൂത്രം. ലൌകികാഭ്യുദയവും മോക്ഷവും ഉണ്ടാക്കുന്നത് ഏ തോ അതാണു ധർമ്മം.

''സത്യമേവ ജയതേനാƒനൃതം സത്യേന പന്ഥാ വിതതോ ദേവയാനഃ



digitized by www.sreyas.in

യേനാക്രമന്ത്യൃഷയോ ഹ്യാപ്തകാമാ യത്രതത്സത്യസ്യ
പരം നിധാനം''

സത്യമേ ജയിക്കുകയുള്ളൂ; അസത്യം പരാജയപ്പെടും; മോക്ഷ മാർഗം സത്യംകൊണ്ട് പ്രകാശിക്കപ്പെടുന്നു. സത്യത്തിന്റെ നിധാനമായ ബ്രഹ്മത്തിലേക്ക് ഋഷിമാർ സത്യംകൊണ്ടാണ് ആപ്തകാമന്മാരായി പ്രാപിക്കുന്നത്.

മൃഗങ്ങളെ ഹിംസിക്കുന്നത് വേദം നിരോധിച്ചിരിക്കുന്നു. യജുർവ്വേദം 'മാഹിംസീഃ' എന്ന് വിധിച്ചിരിക്കുന്നു, മറ്റൊരേടത്ത് 'പശൂൻ പാഹി' എന്നു പറഞ്ഞിരിക്കുന്നു. ബ്രഹ്മചര്യം അനുഷ്ഠിക്കാൻ അഥർവ്വവേദം ശാസിക്കുന്നു. 'ബ്രഹ്മചര്യേണ തപസാ ദേവാ മൃത്യുമപാഘ്നത''. വിദ്വാന്മാർ ബ്രഹ്മചര്യംകൊണ്ടു മൃത്യുവെ തടയുന്നു. ''ത്യക്തേനഭുഞ്ജീഥാഃ'' ത്യാഗം ചെയ്തുകൊണ്ടു് ജീവിക്കുക എന്നു് യജുർവ്വേദം കല്പിക്കുന്നു.

ആത്മാവും മനസ്സും മരണത്തിൽ ദേഹത്തോടുകൂടി നശിക്കുന്നില്ല. അവ ദേഹത്തിൽനിന്ന് വ്യത്യസ്തങ്ങളാണ്. മരണാനന്തരം അവ എവിടെ പോകുന്നു? ദേവയാനം, പിതൃയാനം എന്നു രണ്ടു മാർഗ്ഗങ്ങളുണ്ടു്. ദേവയാനം ധാർമ്മികരായ ജ്ഞാനികൾക്കുള്ളതാണ്. അവർ മരണത്തിനുശേഷം പിന്നീട് ജനിക്കുന്നില്ല; അവർ മോക്ഷം പ്രാപിക്കുന്നു. ഐഹികസുഖദുഃഖങ്ങൾ അനുഭവിച്ച് പുണ്യ പാപകർമ്മങ്ങൾ ചെയ്യുവർക്കുള്ളതാണ് പിതൃയാനം. അവർ മരണാനന്തരം പിന്നെയും പലതരത്തിൽ ജനിക്കുകയും ഈ ലോകത്തിൽതന്നെ ജീവിക്കുകയും ചെയ്യുന്നു. വേദത്തിൽ പുനർജ്ജന്മത്തെപ്പറ്റി ഒന്നും പറഞ്ഞിട്ടില്ലെന്നു് ചില പാശ്ചാത്യപണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. അതു ശരിയല്ല. ഋഗ്വേദത്തിൽ–

''അസുനീതേ പുനരസ്മാസു ചക്ഷുഃ പുനഃ പ്രാണമിഹ
നോ ധേഹി ഭോഗം
ജ്യോക് പശ്യേമ സൂര്യം ഉച്ചരന്തം അനുമതേ മൃഡയാന
സ്വസ്തി.''

ഹേ, സർവ്വേശ്വരാ! ഞങ്ങൾ ഈ ദേഹംവെടിഞ്ഞ് വേറെ ദേഹത്തിൽ പ്രവേശിക്കുമ്പോൾ പുനർജ്ജന്മത്തിൽ കണ്ണു് മുതലായ എല്ലാ ഇന്ദ്രിയങ്ങളും പ്രാണനും എല്ലാ ഭാഗങ്ങളും തരേണമേ. ഞങ്ങൾക്ക് എല്ലാ സമയവും സൂര്യോദയം കാണുവാനും സന്തോഷവും വിശ്രമവും കിട്ടുവാനും അനുഗ്രഹിക്കേണമേ.



digitized by www.sreyas.in

''പുനഃ നോ അസും പൃഥിവീ ദദാതു, പുനഃ ദ്യൌഃ ദേവീ,
പുനഃ അന്തരീക്ഷം,
പുനന്നഃ സോമം തന്വം ദദാതു, പുനഃ പൂഷാ പഥ്യാം
യാ സ്വസ്തി.''

ഹേ, സർവ്വേശ്വരാ! ഭൂമി ഞങ്ങൾക്ക് ഇനിയും ജീവൻ നല്ക ട്ടെ, പ്രകാശിക്കുന്ന ദ്യോവും അന്തരീക്ഷവും ഞങ്ങൾക്ക് ഇനിയും ജീ വൻ നല്കട്ടെ. സസ്യവർഗ്ഗം ഞങ്ങൾക്ക് ഇനിയും ദേഹം നല്കട്ടെ, പൂഷാവായ ഭഗവാൻ ഞങ്ങൾക്ക് ഇനിയും ധർമ്മമാർഗ്ഗം ഉപദേശി ക്കട്ടെ; ഞങ്ങൾക്ക് ശാശ്വതമായ വിശ്രമം ലഭിക്കട്ടെ.

''പൂർവ്വജന്മകൃത പാപപുണ്യഫല ഭോഗശീലോ ജീവാത്മാ പൂ ർവ്വദേഹം ത്യക്ത്വാ വായുജലൌഷധ്യാദിപദാർത്ഥാൻ പ്രവിശ്യ പുനഃ കൃതപുണ്യപാപാനുസാരിണീം യോനിം ആവിവേശ'' ജീവാത്മാ വ് പൂർവ്വജന്മത്തിൽചെയ്ത പുണ്യപാപങ്ങൾക്കനുസരിച്ച് യോ നിയിൽ പ്രവേശിച്ച പിന്നീടും ജനിക്കുന്നു. പുനർജ്ജന്മത്തിനുമു മ്പ് വെള്ളത്തിലൊ, വായുവിലൊ, ചെടികളിലൊ പ്രവേശിച്ചി ട്ടാണ് മനുഷ്യയോനികളിൽ പ്രവേശിക്കുന്നത്. മനുഷ്യയോനിക ളിൽ പ്രവേശിക്കുന്നതിനുപകരം ഘോരപാപികൾ തിര്യഗ്യോനി കളിൽ പ്രവേശിക്കുന്നു. ആപ്തപുരുഷന്മാരുടെ ആത്മാക്കൾ പൂർണ്ണ സ്വാതന്ത്ര്യത്തോടുകൂടി സർവ്വവ്യാപിയായ ഈശ്വരനിൽ യഥേ ഷ്ടം സഞ്ചരിക്കുന്നു. അവക്ക് ചക്ഷുസ്സു മുതലായ ഭൌതികേന്ദ്രി യങ്ങളില്ല. പക്ഷെ കാണുക, കേൾക്കുക മുതലായ ഇന്ദ്രിയവ്യാപാ രങ്ങൾ സാദ്ധ്യമാണ്. ശതപഥബ്രാഹ്മണത്തിൽ ഇങ്ങിനെ പറയുന്നു.

''ശൃണ്വൻ ശ്രോത്രംഭവതി, സ്പർശയൻ ത്വഗ്ഭവതി, പശ്യൻ ചക്ഷുഃർഭവതി, രസയൻ രസനാഭവതി, ജിഘ്രൻ ഘ്രാണംഭവ തി, മന്വാനോ മനോഭവതി, ബോധയൻ ബുദ്ധിർഭവതി, ചേതയം ശ്ചിത്തം ഭവതി, അഹംകുർവ്വാണോ /ഹംകാരോ ഭവതി.'' ആത്മാ വ് അതിന്റെ സ്വതഃ ശക്തികൊണ്ട് കേൾക്കുമ്പോൾ ശ്രോത്രമാ യും മററ് ഇന്ദ്രിയവ്യാപാരങ്ങൾ നടത്തുമ്പോൾ അതാത് ഇന്ദ്രിയ മായും തീരുന്നു.

വേദത്തിൽ മോക്ഷം എന്നാലെന്താണ്? മരണത്തിനുശേഷം അനുഭവിക്കുന്ന ആനന്ദമാണ് മോക്ഷം; ഐഹികജീവിതം തീ രെ സ്പർശിക്കുന്നില്ല. ഈശ്വരനോടുള്ള സായൂജ്യംകൊണ്ട് മനസ്സ് ജ്ഞാനസമ്പൂർണ്ണവും പ്രദീപ്തവുമായിത്തീരുന്നു. ആത്മാവ് ഭൌതി



digitized by www.sreyas.in

സ്പർശമില്ലാതെ സഹജങ്ങളായ ശക്തികളെല്ലാം സമ്പൂർണ്ണമായി അനുഭവിക്കുന്നു. ഈ ശക്തികൾ 24 ആണ്. ബലം, ധൈര്യം, ആകർഷണം, ആവേശം, ചലനം, ഭീ, വിവേകം, പ്രവൃത്തി, ഉത്സാഹം, സ്മൃതി, ശ്രദ്ധാ, ആഗ്രഹം, സ്നേഹം, വിദ്വേഷം, സംയോജനം, വിഭജനം, രൂപവല്ക്കരണം, ശിഥിലീകരണം, ശ്രവണം: സ്പർശനം, ദർശനം, രസനം, ഘ്രാണനം, വേദനം ഇവയാണ് ശക്തികൾ.

സർവ്വേശ്വരജ്ഞാനമാണ് മോക്ഷസാധനമെന്നു വേദം പറയുന്നു. മാർഗ്ഗങ്ങൾ ആന്തരവും ബാഹ്യവുമാണ്. യജുർവ്വേദത്തിലെ ഒരു മന്ത്രം ആന്തരമാർഗ്ഗത്തെപ്പററി പറയുന്നു.

''വേദാഹമേതം പുരുഷം മഹാന്തം ആദിത്യവർണ്ണം
തമസഃ പരസ്താൽ
തമേവ വിദിത്വാ ƒതിമൃത്യുമേതി നാ ƒന്യഃ പന്ഥാ
വിദ്യതേ ƒ യനായ.''

അജ്ഞാനത്തിന്നും അന്ധകാരത്തിന്നും അപ്പുറമായി ആദിത്യനെപ്പോലെ ശോഭിക്കുന്ന ഒരു മഹാപുരുഷനുള്ളതായി ഞാനറിയുന്നു. ആ തേജസ്സിനെ അറിഞ്ഞാൽ മരണത്തെ കടന്നുവെക്കാം. മോക്ഷത്തിന്നായിട്ടുണ്ട് വേറെ മാർഗ്ഗമില്ല.

ബാഹ്യമാർഗ്ഗം വേദം നിർദ്ദേശിച്ചിട്ടുള്ളവ സുപരിചിതങ്ങളാണ്. ഈ ജഗത്ത് മുഴുവനും ഈശ്വരനാൽ വ്യാപ്തമാണ്; അതുകൊണ്ട് ആരുടേയും ധനം ആഗ്രഹിക്കാതെ ത്യാഗബുദ്ധിയോടുകൂടി ജീവിക്കണം. നല്ലകർമ്മങ്ങളെ ചെയ്തുകൊണ്ട് നൂറുകൊല്ലം ജീവിക്കണം. ആത്മാവിനെ (മനസ്സാക്ഷിയെ)കൊല്ലുന്നവർ സൂര്യനില്ലാത്ത അന്ധകാരം നിറഞ്ഞ ലോകത്തിൽ ജീവിക്കേണ്ടിവരും. എല്ലാവരും പരസ്പരം മൈത്രീഭാവം കാണിക്കേണ്ടതാണ്. പ്രജാപതി സത്യത്തേയും അസത്യത്തേയും വേർതിരിച്ച് സത്യത്തിൽ ശ്രദ്ധ പതിപ്പിക്കുകയും അസത്യത്തിൽ പതിപ്പിക്കാതിരിക്കുകയും ചെയ്തു. സത്യം മാത്രമേ ആചരിക്കുള്ളുവെന്ന് വ്രതം എടുക്കണം. ശുഭകർമ്മങ്ങൾ മാത്രമേ ചെയ്യാവൂ. എപ്പോഴും വിദ്വാന്മാരുടേയും ജ്ഞാനികളുടേയും സജ്ജനങ്ങളുടേയും സംഗം മാത്രമേ പാടുള്ളു. ചരാചരങ്ങളുടെ പ്രഭുവായ സർവ്വേശ്വരനെ എപ്പോഴും സ്തുതിക്കുക. ഇവയൊക്കെയാണ് സുപരിചിതങ്ങൾ. യോഗവും ഉപാസനയും ബാഹ്യമാർഗങ്ങളിൽപ്പെട്ടവയാണ്.



digitized by www.sreyas.in

ഉപാസന സാമൂഹ്യവും വ്യക്തിപരവുമുണ്ട്. ''സന്ധ്യ'' സാമൂഹ്യോപാസനയാണ്. വ്യക്തിപരമായ ഉപാസനയാണ് ''തേജോ ƒസി തേജോ മയി ധേഹി; വീര്യമസി വീര്യം മയി ധേഹി; ബലമസി ബലം മയി ധേഹി; ഓജോ ƒസ്യോജോ മയി ധേഹി; മന്യുരസി മന്യം മയി ധേഹി; സഹോ ƒസി സഹോ മയി ധേഹി'' എന്ന സൂക്തത്തിലുള്ളത്.

മരിച്ചവക്ക് ശ്രാദ്ധം കഴിക്കുന്നതിന്ന് വേദത്തിൽ വിധിയില്ല. മരിച്ചവരോട് കാണിക്കുന്ന സ്നേഹവും ബഹുമാനവും യഥാത്ഥത്തിൽ വയസ്സു മൂത്തവരോട് കാണിക്കാനുള്ള ശ്രദ്ധയാണ്. യജുർവ്വേദത്തിലെ ഒരു മന്ത്രമാണ് ശ്രാദ്ധത്തിന്ന് അടിസ്ഥാനമായി സാധാരണ പറഞ്ഞുവരുന്നത്.

''ഊർജം വഹന്തീരമൃതം ഘൃതം പയഃ കീലാലം പരിസ്രുജം. സ്വധാസ്ഥ തർപയത മേ പിതൄൻ''.

എന്റെ പിതാക്കരു തൃപ്തിപ്പെട്ടാലും. ഞാൻ ബലമുണ്ടാക്കുന്നതും, വാസനയുള്ളതും, സുഖകരവും, ആയ പാനീയങ്ങളും, പാലും നെയ്യും, തേനും, പലവിധത്തിലും സംസ്കരിച്ച ഭക്ഷണവും ഇതാ സമപ്പിക്കുന്നു.

''പിതൃഭ്യഃ സ്വധായിഭ്യഃ സ്വധാ നമഃ പിതാമഹേഭ്യഃ; സ്വധായിഭ്യഃ സ്വധാ; നമഃ പ്രപിതാമഹേഭ്യഃ; അക്ഷൻപിതരോ ƒമീ മദന്ത പിതരോ ƒതീതൃപന്ത പിതരഃ; പിതരഃ ശുന്ധധ്വം.''

ബ്രഹ്മചര്യം അനുഷ്ഠിച്ച് 24 കൊല്ലം പഠിച്ചതിനുശേഷം അധ്യാപനം നടത്തുന്നവരാണ് വസുക്കരു, 44 കൊല്ലം പഠിച്ചതിനുശേഷം അധ്യാപനം നടത്തുന്നവരാണ് പിതാമഹന്മാർ. 48 കൊല്ലം ബ്രഹ്മചര്യം അനുഷ്ഠിച്ച് പഠിച്ചതിന്നുശേഷം അധ്യാപനം നടത്തുന്നവരാണ് പ്രപിതാമഹന്മാർ. ഈ മൂന്നു വിധത്തിലുള്ള പിതാക്കരുക്കും ഞങ്ങരു ഭക്ഷണവും മററു സാധനങ്ങളും സമപ്പണം ചെയ്യുന്നു. സത്യോപദേശത്തിലും വിദ്യാദാനകമ്മത്തിലും സന്തോഷത്തോടുകൂടി പ്രവത്തിക്കേണമേ. ഞങ്ങളുടെ സേവകൊണ്ട് സംതൃപ്തന്മാരായി ഞങ്ങളെ പവിത്രന്മാരാക്കേണമേ

ഈ രണ്ടു സൂക്തങ്ങളും, ജീവിച്ചിരിക്കുന്ന പിതാക്കളുടെ സേവയെപ്പററിയാണെന്നു വ്യക്തമാണ്. മരിച്ചവക്ക് ഭക്ഷണവും മററു സാധനങ്ങളും സ്വീകരിക്കുവാൻ സാധിക്കുകയില്ലല്ലോ. എന്നാൽ



digitized by www.sreyas.in

മരിച്ചുപോയ പിതാക്കറാക്കം വേദത്തിൽ സ്തുതികളുണ്ടു്. ആ സ്തുതികറാകൊണ്ടു് അവരെ പ്രസാദിപ്പിക്കുവാനും അവരുടെ അനുഗ്രഹവും സഹായവും വാങ്ങുവാനും സാധ്യമാണ്. സ്വധാ മോക്ഷം പ്രാപിച്ച പിതാക്കളുടെ ഭക്ഷണമാണ്. സ്വധാ എന്ന പദത്തിന്റെ അത്ഥം ഇതാണ്, സ്വ = ആത്മാവ്, ഈശ്വരൻ. ധാ = സ്ഥിതിചെയ്യുന്നു, സ്വധാ = ആത്മാവിൽ, ഈശ്വരനിൽ സ്ഥിതിചെയ്യുന്നു. ദേവയാനത്തിൽ മൃതരായ മഹാത്മാക്കറാ എപ്പോഴും ഈശ്വരസാക്ഷാല്ക്കാരം സിദ്ധിക്കുന്നവരായതുകൊണ്ടു് അമൃതമാണ് അവരുടെ ഭക്ഷണം. അതുകൊണ്ടു് സ്വധാ ശബ്ദത്തിന്നു് അമൃതകമെന്നു അത്ഥം സിദ്ധിക്കുന്നു.

''പുനന്തു മാ പിതരഃ സൗമ്യാസഃ; പുനന്തു മാ പിതാമഹാഃ; പുനന്തു മാ പ്രപിതാമഹാഃ പവിത്രേണ ശതായുഷാ. പുനന്തു മാ പിതാമഹാഃ പുനന്തു പ്രപിതാമഹാഃ പവിത്രേണ ശതായുഷാ വിശ്വമായുവ്യ്യശ്നവൈ.'' അല്ലയോ പിതാക്കളെ, പിതാമഹന്മാരെ, പ്രപിതാമഹന്മാരെ, എന്നെ പവിത്രകമ്മം ചെയ്യുന്നവനാക്കേണമേ. നൂറു കൊല്ലം ജീവിക്കാൻവേണ്ടിയുള്ള ബ്രഹ്മചയ്യനിഷ്ഠകൊണ്ടു് എന്നെ പവിത്രമാക്കാനനുഗ്രഹിക്കേണമേ.

ഇത് ദേവയാനത്തിൽക്കൂടി മൃതരായ പിതാക്കളോടുള്ള അഭ്യത്ഥനയാണ്. ഇവക്കു് ഭക്ഷണവും മററു സാധനങ്ങളും ആവശ്യമില്ല. ഭക്തിയോടും ആദരവോടുംകൂടിയുള്ള പ്രാത്ഥന മാത്രമേ വേണ്ടതുള്ളു, അഭീഷ്ടം സാധിക്കും.

ഈശ്വരോന്മുഖമായി ജീവിതം നയിക്കുവാൻവേണ്ടി വേദത്തിൽ ചില സ്ഥാപനങ്ങളുണ്ടു്. അതിലൊന്നാണ് വണ്ണവ്യവസ്ഥ. വണ്ണങ്ങളെ വ്യവസ്ഥചെയ്തത് ജനനത്തെ അടിസ്ഥാനമാക്കിയായിരുന്നില്ല. കർമ്മത്തേയും ഗുണങ്ങളേയും മാത്രം ആശ്രയിച്ചായിരുന്നു. ഇതിന്നു് ആലംബമായി നില്ക്കുന്നത്—

''ബ്രാഹ്മണോ ƒസ്യ മുഖമാസീൽ ബാഹൂരാജന്യഃകൃതഃ
ഊരൂതദസ്യയദ്വൈശ്യഃ പദ്ഭ്യാം ശൂദ്രോ അജായത.''

എന്ന മന്ത്രമാണ്. ഇതു തെററായി വ്യാഖ്യാനിക്കപ്പെട്ടിരിക്കയാണ്. ഇതിന്റെ ശരിയായ അത്ഥം മാനവസമുദായം മുഴുവനും ഈശ്വരൻ സൃഷ്ടിച്ച ഒരുവലിയ മനുഷ്യനാണെന്നു വിചാരിക്കുന്നതായാൽ ആ മനുഷ്യന്റെ തലക്കു് ബ്രാഹ്മണനെന്നും ബാഹുക്കറാക്കു് ക്ഷത്രിയനെന്നും ഊരുക്കറാക്കു വൈശ്യനെന്നും പാദങ്ങറാക്കു് ശൂ



digitized by www.sreyas.in

ദ്രനെന്നും പറയാവുന്നതാണ്. ഈ വർണ്ണവ്യവസ്ഥയിൽ ഓരോ വർണ്ണത്തിൻേറയും കവാടം അടച്ചിട്ടതായിരുന്നില്ല. ബ്രാഹ്മണനായ മനുവിൻെറ മകൻ ഇക്ഷ്വാകു ഒരു ക്ഷത്രിയവംശത്തിൻെറ സ്ഥാപകനായിരുന്നു. ക്ഷത്രിയനായി പിറന്ന വിശ്വാമിത്രൻ ബ്രാഹ്മണനായി ബ്രഹ്മർഷിയായിത്തീർന്നു.

''ശൂദ്രോബ്രാഹ്മണതാമേതി ബ്രാഹ്മണശ്ചൈതി ശൂദ്രതാം
ക്ഷത്രിയാജ്ജാതമേവംതു വിദ്യാൽ വൈശ്യാൽ
തഥൈവച.''

വർണ്ണവ്യത്യാസമില്ലാതെ അങ്ങോട്ടുമിങ്ങോട്ടും പോകുന്നതിന്നു യാതൊരു വിരോധവുമുണ്ടായിരുന്നില്ല. ഇന്നു ഹിന്ദുക്കളുടെ ഇടയിൽക്കാണുന്ന ജാതിസമ്പ്രദായത്തിന്ന് അവലംബമായി വേദത്തിൽ യാതൊന്നുമില്ല (ഇന്നത്തെ വിദ്യഭ്യാസസമ്പ്രദായംകൊണ്ടും തൊഴിൽ സ്വാതന്ത്ര്യംകൊണ്ടും സംസ്കാരത്തിൻെറ ഐകരൂപ്യം കൊണ്ടും സംസർഗംകൊണ്ടും പൊതുജനാഭിപ്രായംകൊണ്ടും ജാതിവ്യത്യാസം തകർന്നിരിക്കുന്നു. അതു പാടേ നശിക്കുവാൻ വളരെനാരം കഴിയേണ്ടതില്ല.)

വേദത്തിൽക്കാണുന്ന മറെറാരു വ്യവസ്ഥ മനുഷ്യൻെറ ജീവിതകാലം ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്യാസം ഇങ്ങിനെ നാലു് ആശ്രമങ്ങളിലായി വിഭജിച്ചതാണ്. ഉപനയനം കഴിഞ്ഞ് ശാസ്ത്രാഭ്യാസം ചെയ്യുന്ന കാലമാണ് ബ്രഹ്മചാരിയുടെ ആശ്രമം. പിന്നീട് വിവാഹംചെയ്ത് ഗൃഹസ്ഥധർമ്മങ്ങൾ പരിപാലിക്കുന്ന കാലമാണ് ഗാർഹസ്ഥ്യജീവിതം. ഒരു ഗൃഹസ്ഥൻെറ ധർമ്മങ്ങളിൽ മുഖ്യമായിട്ടുള്ളത് പഞ്ചമഹായജ്ഞനിർവ്വഹണമാണ്. ബ്രഹ്മയജ്ഞം, ദേവയജ്ഞം, ഭൂതയജ്ഞം, പിതൃയജ്ഞം, അതിഥിയജ്ഞം ഇവയാണ് പഞ്ചമഹായജ്ഞങ്ങൾ. ബ്രഹ്മയജ്ഞം സന്ധ്യാവന്ദനമാണ്. 16 മന്ത്രങ്ങളടങ്ങിയ ഈശ്വരസ്തുതിയും പ്രാർത്ഥനയുമാണ് അത്. അഗ്നികുണ്ഡമുണ്ടാക്കി വേദമന്ത്രങ്ങളുദ്ധരിച്ചുകൊണ്ട് അതിൽ ആജ്യവും സുഗന്ധദ്രവ്യങ്ങളും ഹോമിക്കുകയാണ് ദേവപൂജ. അഗ്നിയിൽ ഹോമിക്കുമ്പോൾ സ്വാഹാ ശബ്ദം ഉച്ചരിക്കേണ്ടതാണ്. സ്വാഹാ പദത്തിൻെറ അർത്ഥം എല്ലാമനുഷ്യരും (സു = സുഷ്ഠു) കല്യാണകരമായ വചനം സംസാരിക്കണം എന്നാണ്. (സ്വാ വാഗാഹേതി വാ) അവനവൻെറ മനസ്സാക്ഷിക്കൊത്ത വാക്കു മാത്രമേ പറയാവൂ. (സ്വം പ്രാഹേതി വാ.) സ്വകീയപദാർത്ഥത്തെപ്പററിയേ പറയാവൂ; പരപദാർത്ഥത്തെ പററിയല്ല. (സ്വാഹുതം ഹവിർ



digitized by www.sreyas.in

ജുഹോതീതി വാ) നല്ല രീതിയിൽ സംസ്കരിച്ച ഹവിസ്സ് ഹോത വ്യമാണ്. പിതൃയജ്ഞത്തെപ്പററി വിവരിച്ചുകഴിഞ്ഞു. മൃഗപക്ഷികഠംക്കും സാധുക്കഠംക്കും ഭക്ഷണംകൊടുക്കുന്നതാണ് ഭൂതയജ്ഞം. അതിഥികളെ പൂജിക്കുകയാണ് നൃയജ്ഞം; എന്നാൽ ഈ അതിഥികഠം വിദ്വാന്മാരും, ദാന്തന്മാരും, സത്യവാന്മാരും കരുണയുള്ളവരുമായിരിക്കണം.

എല്ലാ വർണ്ണങ്ങഠംക്കും അതാതാളുടെ ധർമ്മം നിർവ്വഹിച്ചാൽ ക്ഷേമം (മോക്ഷം) സിദ്ധിക്കുന്നതാണ്.

''രുചം നോ ധേഹിബ്രാഹ്മണഷു രുചം രാജസു നഃ കൃധി
രുചം വൈശ്യേഷ്ഠശൂദ്രേഷു രുചം ധേഹി രുചാ രുചം.

രുചം എന്ന പദത്തിന്ന് ക്ഷേമം (മോക്ഷം) എന്നർത്ഥമാണ്.

മൂന്നാമത്തെ വാനപ്രസ്ഥാശ്രമത്തിൽ സമ്പാദിച്ച ശാസ്ത്രജ്ഞാനവും ഗൃഹസ്ഥാശ്രമത്തിൽ സമ്പാദിച്ച ലോകവിജ്ഞാനവും നല്ലപോലെ യോജിപ്പിച്ച് സത്യവും അസത്യവും മനസ്സിലാക്കി അസത്യത്തെ ത്യജിച്ച് സത്യത്തേയും മററു വിശിഷ്ടഗുണങ്ങളേയും സ്വീകരിച്ച് ഏകാന്തസ്ഥലത്തിരുന്ന് ജീവിതം പൂർണ്ണമാക്കുന്നു. ഗൃഹസ്ഥനാണ് മററു മൂന്നു ആശ്രമികളുടേയും ഭാരം വഹിക്കുന്നതെന്നു മനസ്സിലാക്കുന്നു. ഈ ആശ്രമത്തിന്നുശേഷം സന്യാസത്തിൽ പ്രവേശിക്കുന്നു. ബ്രഹ്മചര്യാശ്രമത്തിൽനിന്നുനേരെ സന്യാസത്തിലേക്കുപോകുന്നതിന്നു വിരോധമില്ല. അപ്രകാരം ഗൃഹസ്ഥാശ്രമത്തിൽനിന്നും സന്യാസത്തിലേക്കും നേരെപോകാം.

**വേദത്തിൽ പ്രതിമയേയോ, പ്രതീകത്തെയോ ആരാധിക്കുവാൻ വിധിച്ചിട്ടില്ല. യജുർവ്വേദത്തിലെ ഒരു മന്ത്രത്തിൽ ''പ്രതിമാ'' എന്ന ഒരു പദമുണ്ടെന്നുമാത്രമേയുള്ളു.**

''ന തസ്യ പ്രതിമാ അസ്തി യസ്യ നാമ മഹദ്യശഃ! ഹിരണ്യഗർഭ ഇത്യേഷാ, മാ മാ ഹിംസീദ് ഇത്യേഷാ, യസ്മാൽ ന ജാത ഇത്യേഷാ''

ഈശ്വരന്ന് പ്രതിമയില്ല. (സാമ്യത, തത്സ്വരൂപത, പ്രതീകം) ഈശ്വരന്റെ നാമം മഹത്തായതാണ്. ഈശ്വരൻ ഹിരണ്യഗർഭനാണ്. (സൂര്യന്റേയും മററു പ്രകാശമാനവസ്തുക്കളുടേയും മൂലകാരണമാണ്)

ഗംഗ മുതലായ നദികഠം തീർത്ഥസ്നാനത്തിന്നു വിധിച്ചിട്ടുള്ള



digitized by www.sreyas.in

പുണ്യനദികളാണെന്നുള്ളതിന്ന് വേദവിധിയില്ല. ഋഗ്വേദത്തിലെ ഒരു മന്ത്രത്തെ അവലംബിച്ചാണ് ഈ നദികൾക്ക് മാഹാത്മ്യം കല്പിക്കുന്നത്. ആ മന്ത്രത്തിന്റെ അത്ഥം തെററിദ്ധരിച്ചിരിക്കയാണ്.

ഇമം മേ ഗംഗേ യമുനേ സരസ്വതി ശുതുദ്രി സ ച ത
പരുഷ്ണ്യാ
അസിക്ന്യാ മരുദ്വൃധേ വിതസ്തയാർജീകീയേ ശൃണു
ഹ്യാസുഷോമയാ''

ഈ മന്ത്രത്തിൽ 10 നദികളുടെ പേരുകൾ ഉൾക്കൊള്ളുന്നതായി കാണുന്നു. ഈ നദികൾ ഗംഗാ, യമുനാ, സരസ്വതി, ശതദ്രു, പരുഷ്ണീ, മരുദ്വൃധാ, ആർജികീയ ഇവയും ഇവയുടെ പോഷകനദികളായ അസിക്നീ, വിതസ്താ, സുഷോമ ഇവയുമാണ്. ഗംഗയല്ലാതെ മററുള്ള നദികൾ തീത്ഥസ്നാനത്തിന്നുതകുന്നവയാണെന്നു ഹിന്ദുക്കൾ കരുതുന്നില്ല. അതുകൊണ്ട് ഈ പേരുകൾകൊണ്ട് യഥാത്ഥനദികളെയാണ് ഉദ്ദേശിച്ചിട്ടുള്ളതെന്നു വിചാരിപ്പാൻ പാടില്ല. ഈ മന്ത്രം അടങ്ങിയിട്ടുള്ള സൂക്തം സിന്ധുവിനെ ഉദ്ദേശിച്ചിട്ടുള്ളതാണ്. ''സിന്ധു'' എന്നു നദിക്കും കടലിനും പേരുണ്ട്. എന്നാൽ വേദത്തിൽ അതിന്റെ അർത്ഥം അതല്ല. ആ പദം സ്യന്ദ് = ഇളകുക എന്ന ധാതുവിൽനിന്നുണ്ടായതാണ്. സർവ്വ വസ്തുക്കളും സർവ്വേശ്വരനിൽ ചലിക്കുന്നതുകൊണ്ട് സിന്ധു എന്ന പദത്തിന്റെ അത്ഥം ഈശ്വരൻ എന്നാണ്. പത്തു നദികൾ ദശപ്രാണങ്ങളാണ്. ഈ പ്രാണങ്ങളെ ദമനംചെയ്താൽ ഇന്ദ്രിയങ്ങളെ നിയന്ത്രിക്കാൻ സാധിക്കും; ഇങ്ങിനെ ഈശ്വരസാക്ഷാല്ക്കാരം സാധിക്കും. അതുകൊണ്ട് പ്രാണങ്ങളേയും മനസ്സിന്റെ ശക്തികളേയും ഇന്ദ്രിയനിഗ്രഹം സാധിക്കാൻവേണ്ടി സംബോധനം ചെയ്യുകയാണ് ഈ മന്ത്രം. യാസ്കാചാര്യൻ ഈ നദികളുടെ പേരുകൾക്ക് ധാത്വത്ഥം നല്കിയിരിക്കുന്നു. ഗമനംചെയ്യുന്നത് ഗംഗാ; മെല്ലെപ്പോകുന്നതുകൊണ്ടും വേറെ ഒന്നിനോടുചേരുന്നതുകൊണ്ടും യമുനാ; സരസ്വതി എന്ന പേർ ഒഴുകുന്നതുകൊണ്ടാണ്; ശീഘ്രഗാമിയായതുകൊണ്ട് ശുതുദ്രി; വളവുള്ളതുകൊണ്ടും കൂട്ടുകെട്ടുള്ളതുകൊണ്ടും പരുഷ്ണി; അപ്രകാശവും അസിതവുമായതുകൊണ്ട് അസിക്നി; മററുള്ള നദികളെക്കൊണ്ടും വായുക്കളെക്കൊണ്ടും നിറഞ്ഞത് മരുദ്വൃധാ; വളരെ വലിപ്പമുള്ളതുകൊണ്ട് വിതസ്താ; നേരെ ഒഴുകുന്നതുകൊണ്ട് ആർജികീയ. സുഷോമ സിന്ധുവാണ്, മററു നദികൾ അതിലേക്ക് ഒഴുകുന്നതുകൊണ്ട് ആ പേർ ഉണ്ടായി. ഈ ധാത്വത്ഥങ്ങളെല്ലാം പ്രാണങ്ങളോട് ബന്ധപ്പെടുത്താവുന്നതാണ്.



digitized by www.sreyas.in

വേദം ഏകഭാര്യാത്വത്തെയാണ് വിധിച്ചിട്ടുള്ളത്. വിവാഹത്തിന്നു പര്യായപദം പാണിഗ്രഹണമെന്നാണ്. വിവാഹമന്ത്രം ഇതാണ്.

''ഗൃഹ്ണാമിതേ സൗഭഗത്വായ ഹസ്തം മയാ പത്യാ ജരദഷ്ടിര്യഥാ സഃ
ഭഗോ അര്യമാ സവിതാ പുരന്ധിർമഹ്യം ത്വാ ദുർഗാഹ്പത്യായ ദേവാഃ''

വരൻ വധുവോടു പറയുന്നു; ''ഞാൻ സൗഭഗത്തിന്നുവേണ്ടി (സൽപുത്രോല്പാദനത്തിന്നുവേണ്ടി) നിന്റെ ഹസ്തത്തെ ഗ്രഹിക്കുന്നു. ഞാൻ ഭർത്താവായി നിന്നോടുകൂടി വാർധക്യംവരെ ഒന്നായി ജീവിക്കുമാറാകട്ടെ. സകലൈശ്വര്യസമ്പന്നനും, ന്യായവ്യവസ്ഥാകർത്താവും സർവ്വ ജഗദുല്പാദകനുമായ പരമേശ്വരന്റെ ഗൃഹസ്ഥാശ്രമത്തിന്നു വേണ്ടി നിന്നെ എനിക്കു നല്കിയിരിക്കുന്നു. എല്ലാ വിദ്വാന്മാരും ഇതിന്നു സാക്ഷികളാണ്.''

വിധവാവിവാഹം വേദംനിഷേധിച്ചിട്ടില്ല. വേദം സ്ത്രീകൾക്കു പുരുഷന്മാരോടു് തുല്യമായ നില അനുവദിച്ചിട്ടുണ്ട്. വേദാധ്യയനം സ്ത്രീകൾക്കു് നിഷേധിച്ചിട്ടില്ല. സ്ത്രീകൾക്കും ബ്രഹ്മചര്യം കല്പിച്ചിരുന്നു. ബ്രഹ്മചര്യം എന്ന പദത്തിന്ന് അവിവാഹിതത്വം എന്ന അർത്ഥമില്ല. ബ്രഹ്മ, ചര്യ എന്ന രണ്ടു പദങ്ങൾ ചേർന്നിട്ടാണ് ബ്രഹ്മചര്യ എന്ന പദമുണ്ടായിട്ടുള്ളത്. ബ്രഹ്മപദത്തിന്ന് ഈശ്വരനെന്നും വേദമെന്നും അർത്ഥമുണ്ട്. ചര്യഎന്നതിന്നു പോകുക, ജീവിക്കുക എന്നർത്ഥമാണ്. അതുകൊണ്ട് വേദത്തിൽ ജീവിക്കുന്നവൻ–ഈശ്വരനിൽ ജീവിക്കുന്നവൻ എന്നാണ് ബ്രഹ്മചാരി എന്ന പദത്തിന്റെ അർത്ഥം. സ്ത്രീകൾക്കു് ഭർത്താക്കന്മാരോടുകൂടെ എവിടെ പോകുവാനും സ്വാതന്ത്ര്യമുണ്ടായിരുന്നു. യുദ്ധത്തിന്നു ഭർത്താവു പോകുമ്പോൾകൂടിയും ഭാര്യകൂടെ പോയിരുന്നു. കൈകേയി ദശരഥന്റെകൂടെപ്പോയത് പ്രസിദ്ധമാണല്ലോ. പ്രായപൂർത്തി വന്നതിന്റെ ശേഷം മാത്രമേ സ്ത്രീകൾക്ക് വിവാഹം ഉണ്ടായിരുന്നുള്ളു. ചില സ്ത്രീകൾ ബ്രഹ്മചാരിണികളായി അവിവാഹിതകളായി ഇരുന്നിട്ടുണ്ടു്. വേദത്തിലെ ചില സൂക്തങ്ങളുടെ ദ്രഷ്ടാക്കൾ ഋഷിത്വമുള്ള സ്ത്രീകളാണ്. 40 ഓളം അങ്ങിനെയുള്ള ഋഷിണിമാരുടെ പേർ വേദത്തിലുണ്ട്. ബ്രഹ്മവിദുഷിയായ ''വാക്ക്''. എന്ന ഋഷിണിയുടെ ഒരു മന്ത്രം ഇവിടെ ഉദ്ധരിക്കുന്നു.

''അഹം രുദ്രേഭിർവ്വസുഭിശ്ചരാമ്യഹ മാദിത്യൈരുത വിശ്വദേവൈഃ



digitized by www.sreyas.in

അഹം മിത്രാവരുണോ ഭാ വിഭർമൃഹ മിന്ദ്രാഗ്നീ അഹ-
മശ്വിനോ ഭാ

ഈ ഋഷിണി സർവ്വഭൂതാത്മഭൂതഭാവം പ്രാപിച്ച് ആ നില യിൽ സർവ്വേശ്വരനമായി തന്മയത്വം പ്രാപിച്ച നിലയിലുള്ള മന്ത്ര മാണ് ഇതു്. ഈ സൂക്തത്തിൽ ഇങ്ങിനെ കുറെ മന്ത്രങ്ങളുണ്ട്.

ഞാൻ രുദ്രന്മാരിലും (11 പ്രാണങ്ങൾ) വസുക്കളിലും (വാസാ ഹങ്ങളായ ആകാശഗോളങ്ങൾ) സൂർയ്യന്മാരിലും എല്ലാ വിദ്വാന്മാ രിലും പാർക്കുന്നു. ഞാൻ സൂർയ്യചന്ദ്രന്മാരേയും ഊർജ്ജശക്തി, കാന്ത ശക്തി, നക്ഷത്രങ്ങൾ, സ്ത്രീ, പുരുഷൻ ഇവരേയും ധരിക്കുന്നു.

വേദത്തിൽ രാജനീതി, സൈനികശാസ്ത്രം, വൈദ്യശാസ്ത്രം ജ്യോതിശ്ശാസ്ത്രം, രസതന്ത്രം മുതലായ പല വിഷയങ്ങളെക്കുറിച്ചും പ്രതിപാദിച്ചിട്ടുണ്ട്. ആധുനികങ്ങളായ പല ശാസ്ത്രതത്വങ്ങ ളേയും പലേടത്തുമായി സൂചിപ്പിച്ചിട്ടുണ്ട്. അവ ശരിയായി മ നസ്സിലാക്കുവാൻ ഇനിയും നല്ലപോലെ കഴിഞ്ഞിട്ടില്ല.

മദ്യനിർമ്മാണത്തിന്നുവേണ്ടുന്ന സാമഗ്രികൾ മനുഷ്യന്ന് കുറെ യെല്ലാം പരിഷ്കാരം സിദ്ധിച്ചതിന്നുശേഷം മാത്രമേ സമ്പാദിക്കാൻ സാധിക്കയുള്ളു. അതു വേദദർശനകാലത്ത് ലഭ്യമല്ലാത്തതുകൊണ്ട് ആ കാലത്ത് മദ്യം ഉണ്ടായിട്ടില്ലെന്നുതന്നെ വിശ്വസിക്കാം. എ ന്നാൽ പരിഷ്കൃതമനുഷ്യസമുദായത്തെപ്പററി പറയുന്നേടത്ത് മദ്യ പാനം, മാംസഭക്ഷണം, ചൂതുകളി വ്യഭിചാരം ഇവയെ ആക്ഷേപി ച്ച് നിരോധിച്ചിട്ടുണ്ട്. എന്നാൽ ''വേദത്തിൽ പലേടത്തും ''സോ മ'' എന്ന മദ്യത്തെ സ്തുതിക്കുകയും അതു പാനം ചെയ്യുവാൻ ദേവത കളേക്കൂടി ആഹ്വാനം ചെയ്യുയുമുണ്ടായിട്ടില്ലേ?'' എന്ന ഒരു ചോദ്യമു ണ്ടാവാം. ''സോമ'' എന്നത് ഒരു പാനീയമായിരുന്നില്ല. അതു ഒരു ഓഷധിയായിരുന്നുവെന്നും അതു പിഴിഞ്ഞ വെള്ളമായിരുന്ന പാനീയമായ മദ്യമെന്നുമാണ് പറയുന്നത്. ഈ ഓഷധിയെ ക ണ്ടവരില്ല; ഇന്ന് അത് എവിടേയുമില്ല. യഥാർത്ഥത്തിൽ അത് ഒരു പാനീയമായിരുന്നില്ല. ആ പദം സു = ഉത്ഭവിപ്പിക്കുക എന്ന ധാതു വിൽനിന്നുണ്ടായതാണ്. അതിന്ന് ചൈതന്യം, ജീവനം എന്ന ർത്ഥമാണ്. അതുകൊണ്ട് ''സോമ'' ആദ്ധ്യാത്മികദേഹികളുടെ ഭ ക്ഷണമായ അമൃതമാകുന്നു. അതുപ്രകാരംതന്നെ ദേവവൈദ്യന്മാ രെന്നു പറയുന്ന നാസത്യന്മാർ രണ്ടു ദേവതകളല്ല, ഒരു ദേവതയാ ണ്. സംസ്കൃതത്തിൽ ആപഃ, ദാരാഃ, എന്നതുപോലെ ചില പദ



digitized by www.sreyas.in

ങ്ങൾ എപ്പോഴും ബഹുവചനത്തിൽ മാത്രമേ പ്രയോഗിക്കാവൂ അതു പോലെ നാസത്യൗ, അശ്വിനൗ ഇങ്ങിനെയുള്ള പദങ്ങൾ എപ്പോഴും ദ്വിവചനത്തിൽ മാത്രമേ പ്രയോഗിക്കുകയുള്ളൂ. അതുകൊണ്ടു നാസത്യൗ എന്ന പദം ഒരു ദേവതയെ മാത്രമേ നിർദ്ദേശിക്കുന്നുള്ളൂ. അത് ഒരിക്കലും അസത്യമല്ലാത്ത (നാസത്യൗ) സർവ്വേശ്വരൻ തന്നെയാണ്.

ആർ. സി. ദത്ത് അദ്ദേഹത്തിൻെറ ''ഇന്ത്യാചരിത്രം'' എന്ന ഗ്രന്ഥത്തിൽ ''ഋഗ്വേദത്തിൽ പലേടത്തും പശുക്കളേയും പോത്തുക്കളേയും മൂരികളേയും യാഗത്തിന്നു അറുത്തതായും വേവിച്ചതിന്നതായും കാണുന്നുണ്ട്'' എന്നു പ്രസ്താവിച്ചിരിക്കുന്നു. എന്നാൽ വേദസംഹിതയുടെ മൂലഗ്രന്ഥങ്ങൾ താൻ പരിശോധിച്ചിട്ടില്ലെന്നും മാക്സ്മുള്ളർ പ്രസിദ്ധപ്പെടുത്തിയ ഇംഗ്ലീഷ് പരിഭാഷയാണ് നോക്കിയതെന്നും അദ്ദേഹം സമ്മതിക്കുന്നുണ്ട്. പാശ്ചാത്യപണ്ഡിതന്മാരുടെ അഭിപ്രായത്തെ ആർ. സി. ദത്ത് ഏററുപാടി എന്നാണിതിൻെറ അർത്ഥം. ഋഗ്വേദമന്ത്രങ്ങളെ പരിശോധിച്ചുനോക്കേണ്ടത് അത്യാവശ്യമായിത്തീർന്നിരിക്കുന്നു. (ചരിത്രകാരൻെറ അഭിപ്രായം പുലർത്തിവരുന്നവരാണ് ഇപ്പോഴും അധികമുള്ളത്)

''അസ്മാ ഇദു പ്രഭരാതൂതുജാനോ വൃത്രായ വജ്രമീശാനഃ ക്രിയേധാഃ
ഗോർന പർവ്വവിരദാ തിരശ്ചേഷ്യന്നർണാംസ്യപാം ചരധ്യൈ''

ഇരുട്ടാകുന്ന അസുരൻെറ നേരെ വജ്രം അയച്ചാലും. സർവ്വേശ്വര, ഭവാൻ അധർമ്മം വളരെ വേഗത്തിൽ നശിപ്പിക്കുന്നു. മിന്നൽ പർവ്വതങ്ങളിൽത്തട്ടി വലിയ പാറകൾ ഉരുണ്ട് നിലത്തുവീഴുന്നതു പോലെ മേഘങ്ങളിൽനിന്ന് മഴ ഭൂമിയിൽവീണ് ഒഴുകുമാറാകേണമേ. ''ഗൗർനപർവ്വ'' എന്നതിന്ന് സായനാചാര്യൻ പശുവിൻെറ കഷണങ്ങൾ എന്ന് വ്യാഖ്യാനം നല്കിയിരിക്കുന്നു. ''യഥാ മാംസസ്യ വികർത്താരോ ലൗകികാഃ പുരുഷാഃ പശോരവയവാനി തസ്തതോ വിഭജന്തി തദ്വൽ''. സ്വാമി ദയാനന്ദസരസ്വതി ''ത്വം യഥാ പ്രാണവായുനാ താല്വാദിഷു താഡനംകൃത്വാ ഭിന്നാന്യക്ഷരാണി പദാനി വിഭജ്യന്തേ തഥൈവ ശത്രോർബലം ഛിന്നം ഭിന്നം കൃത്വാം ഗാനി വിഭക്താനി കൃത്വാ.'' 'ഗോ' ശബ്ദത്തിന്ന് സായനാചാര്യൻ പശു എന്ന അർത്ഥം കൊടുത്തു. സ്വാമി ദയാനന്ദസരസ്വതി വാക്കെന്ന അർത്ഥം നല്കി. ഈശ്വരൻ വൃഷ്ടിയുണ്ടാക്കുന്നത് പശുവി



digitized by www.sreyas.in

നെ കൊല്ലുന്നതോട്ടപമിക്കുന്നത് അനുചിതമാണ്. സായനാചാര്യന്റെ വ്യാഖ്യാനമാണ് പാശ്ചാത്യപണ്ഡിതന്മാർ സ്വീകരിച്ച് പരിഭാഷപ്പെടുത്തിയത്. മററൊരു മന്ത്രംകൂടി പരിശോധിക്കാം.

''ത്വം നോ അസി ഭാരതാഗ്നേ വശഭിരുക്ഷഭിഃ
അഷ്ടപദീഭിരാഹുതഃ''

8 മാത്രകളുള്ള ഗായത്രീഛന്ദസ്സുകൾകൊണ്ട് ഞങ്ങളുടെ സ്ത്രീകളും പുരുഷന്മാരും ഏററവും തേജസ്വിയായ അങ്ങയെ സ്തുതിക്കുന്നു. ''അഷ്ടപദീഭി'' എന്നുള്ളതിന്ന് ഗർഭമുള്ള പശുക്കൾ എന്ന് സായനാചാര്യൻ വ്യാഖ്യാനിച്ച് ഈശ്വരന്ന് ഭക്ഷണത്തിന്നായി ഗർഭവതികളായ പശുക്കളെ നല്കുന്നു എന്ന് അർത്ഥം കൊടുത്തിരിക്കുന്നു. പാശ്ചാത്യപണ്ഡിതന്മാർ ആ അർത്ഥത്തിൽത്തന്നെ അതിനെ പരിഭാഷപ്പെടുത്തിയിരിക്കുന്നു. 'ആഹുതഃ' എന്നതിന്ന് 'വിളിക്കപ്പെട്ട' എന്നാണർത്ഥം. ഗർഭവതികളായ പശുക്കൾ ഈശ്വരനെ വിളിക്കുമോ? അതുതന്നെ, തങ്ങളെ കൊല്ലുവാൻ വേണ്ടി! ഇങ്ങിനെ തെററായി വ്യാഖ്യാനിക്കപ്പെട്ട വേറെയും മന്ത്രങ്ങളുണ്ട്. വേദത്തിൽ മാംസഭക്ഷണത്തെ പ്രോത്സാഹിപ്പിച്ചിട്ടില്ല. 'മാംസം' എന്ന വാക്ക് 'മന്' ധ്യാനിക്കുക എന്ന ധാതുവിൽനിന്നുണ്ടായതാണ്. മസ്തിഷ്കത്തിന്ന് ശക്തി കൊടുക്കുന്നത് എന്നാണ് അതിന്റെ അർത്ഥം. ശതപഥബ്രാഹ്മണത്തിൽ ''ഏതദ് ഹ വൈ പരമമന്നമാദ്യം യന്മാംസം'' (മുഖ്യമായ പരമാന്നമേതോ, അതാണ് മാംസമെന്നു പറഞ്ഞിരിക്കുന്നു. 'ന മാംസമശ്നീയാത്'' മാംസം (മൃഗത്തിന്റേത്) ഭക്ഷിക്കരുത് എന്ന് ആ ബ്രാഹ്മണംതന്നെ നിരോധിച്ചിരിക്കുന്നു. വേദത്തിൽ പശുവിന്ന്, കൊല്ലുവാൻ പാടില്ലാത്തത് എന്നർത്ഥമുള്ള 'അഘ്ന്യാ' എന്ന പര്യായപദമുണ്ട്. അതുകൊണ്ട് പൊതുവിൽ ഒന്നിനേയും ഭക്ഷണത്തിന്ന് കൊല്ലാൻ പാടില്ലെന്നും പശുവിനെ, ഒരിക്കലും കൊല്ലാൻ പാടില്ലെന്നും വേദം ശാസിക്കുന്നു. യജുർവ്വേദം 13–ാമദ്ധ്യായത്തിൽ 'ഗാം മാ ഹിംസീഃ', 'ഇമം പശും മാ പശും ദ്വിപാദം ഹിംസീഃ', 'മായാം അഗ്നിം മാ ഹിംസീഃ', 'ഇമം മാ ഹിംസീരേകശഫം' എന്നീ മന്ത്രങ്ങൾ മൃഗങ്ങളെ ഹിംസിക്കുന്നത് നിരോധിക്കുന്നുണ്ട്. ഇതിൽനിന്നൊക്കെ വേദശാസനം മൃഗവധത്തിന്നെതിരാണെന്നല്ലാതെ ആ കാലത്തെ സാമാന്യജനങ്ങൾ മാംസഭക്ഷണത്തിൽനിന്നു വിമുക്തരായവരാണെന്നർത്ഥമില്ല.

വേദത്തിൽ യുദ്ധങ്ങളെപ്പററി പലേടത്തും വിവരണം കൊടുത്തതായി കാണുന്നുണ്ട്. ഇവയൊക്കെ യുദ്ധങ്ങൾതന്നെയാണൊ?



digitized by www.sreyas.in

ആര്യന്മാർ മദ്ധ്യേഷ്യയിൽനിന്ന ഇന്ത്യയിലേക്ക് അതിക്രമിച്ചുവന്ന വെന്നും ഇന്ത്യയിലുണ്ടായിരുന്നവരുമായി യുദ്ധങ്ങൾ ചെയ്തുവെന്ന മാണ് പാശ്ചാത്യചരിത്രകാരന്മാർ തീരുമാനിച്ചിട്ടുള്ളത്. എന്നാൽ ആര്യന്മാരെന്ന പറയപ്പെടുന്നവർ വിദേശത്തിൽനിന്ന വന്നവരാണെന്നുള്ളതിന്നു് യാതൊരു തെളിവുമില്ല; വെറും ഊഹാപോഹങ്ങളാണ്. ഈ ഊഹാപോഹങ്ങളുടെ അടിസ്ഥാനം സംസ്കൃതത്തിലെ അനേകം പദങ്ങളോട് സാമ്യമുള്ള പദങ്ങൾ പാശ്ചാത്യഭാഷകളിലുണ്ടെന്നുള്ളതാണ്. ഭാഷകളുടെ ശാസ്ത്രം ശരിയായ ഒരു ശാസ്ത്രമായിത്തീർന്നിട്ടില്ലെന്നും അതിനെ ആശ്രയമാക്കി പൂർവ്വകാലചരിത്രത്തെ കെട്ടിപ്പടുക്കുന്നത് ശരിയല്ലെന്നും പല പണ്ഡിതന്മാരും അഭിപ്രായപ്പെടുന്നുണ്ട്. സ്വാമി ദയാനന്ദസരസ്വതിയുടേയും അഭിപ്രായമതാണ്. ഇന്ത്യയുടെ പുരാതനനാമധേയം 'ആര്യാവർത്തം' എന്നായിരുന്നു. അലക്സാണ്ടറായിരുന്ന ഇന്ത്യ എന്ന പേർ നല്കിയത്. അദ്ദേഹത്തെ എതിർത്തിരുന്നത് ഇന്ദുവംശ (ചന്ദ്രവംശ) രാജാക്കന്മാരായിരുന്നു; 'ഇന്ദു'രാജ്യം ഇന്ത്യാരാജ്യമായതാണ്. ആര്യന്മാർ ഇന്ത്യയിലെ ആദിനിവാസികളല്ലെന്ന പറയാൻ മതിയായ കാരണമില്ല. വേറേയും ജനങ്ങൾ ഇവിടെ നിവസിച്ചിട്ടുണ്ടായിരിക്കാം. ഇവരെല്ലാം പലപ്പോഴും മാറിമാറിത്താമസിച്ചിരിക്കാം. അപ്പോൾ ചില്ലറ യുദ്ധങ്ങളുമുണ്ടായിരിക്കാം. അതല്ലാതെ വിദേശീയരായ ആര്യരും ആദിവാസികളായ ദസ്യുക്കളും തമ്മിൽ വലിയ യുദ്ധങ്ങളുണ്ടായതായി ഒരു പൂർവ്വികഗ്രന്ഥത്തിലും കാണുന്നില്ല. ഹിന്ദുക്കൾ ഏതെങ്കിലും കാലത്ത് ഇന്ത്യയിലല്ലാതെ മറ്റെവിടേയും പാർത്തതായി വല്ല തെളിവോ ഐതിഹ്യമോ ഇല്ല. അതുകൊണ്ട് പാശ്ചാത്യചരിത്രകാരന്മാരുടെ ആര്യാക്രമണ കഥ സ്വീകാര്യമായി ത്തോന്നുന്നില്ല. യുദ്ധങ്ങളെപ്പററിയുള്ള മന്ത്രങ്ങൾ പരിശോധിച്ചാൽ അവ ഭൂലോകത്തിൽ മനുഷ്യന്മാർ തമ്മിൽ നടക്കുന്ന സായുധസമരങ്ങളല്ലെന്നും ആധ്യാത്മികവും ആധിദൈവികവുമായ സംഭവങ്ങളാണെന്നും വ്യക്തമാണ്.

''ദസ്യൂൻ ശിമ്യൂംശ്ച പുരുഹൂത ഏവൈഹത്വാ പൃഥിവ്യാം ശർവ്വാനി വർഹിത്
സനത് ക്ഷേത്രസഖിഭിഃ ദിവത്രേഭിഃ സനത് സൂര്യ്യ
സനത് അപഃ സുവജ്രഃ''

ഇന്ദ്രൻ പലരാലും അഭ്യർത്ഥിതനായിട്ട് തൻെറ സ്നേഹിതന്മാരോടുകൂടി ദസ്യുക്കളേയും ശിമ്യുക്കളേയും നശിപ്പിച്ച് അവരുടെ



digitized by www.sreyas.in

ഭൂമി തന്റെ വെളുത്ത സ്നേഹിതന്മാക്ക് വിതരണം ചെയ്യുവെന്നാണ് പാശ്ചാത്യരുടെ പരിഭാഷ. ഇതു ശരിയല്ല. അടുത്ത മന്ത്രത്തിൽ ഇന്ദ്രൻ അളവററ ശക്തിയുള്ള സവ്വേശ്വരനാണെന്നു പറയുന്നുണ്ട്. അതുകൊണ്ട് ഈ മന്ത്രത്തിലും അതേ അത്ഥംതന്നെയാണ് നല്ലേണ്ടത്. ജനങ്ങളാൽ അഭ്യത്ഥിതനായ ഈശ്വരൻ തന്റെ ശക്തികൾകൊണ്ട് ദുഷ്ടന്മാരുടെ (ദസ്യൂൻ) ദൌഷ്ട്യത്തേയും ഘാതുകന്മാരുടെ (ശിമ്യൂൻ) ഹനന സ്വഭാവത്തേയും നശിപ്പിച്ച് ഈ ഭൂമിയും വെള്ളവും സൂയ്യനും അനുഭവയോഗ്യമാക്കിത്തീത്തു എന്നാണ് ശരിയായ പരിഭാഷ. യുദ്ധങ്ങളെപ്പററിയുള്ള മന്ത്രങ്ങളെയൊക്കെ ഈ വിധത്തിൽ വ്യാഖ്യാനിക്കേണ്ടതാണ്. 'ഇന്ദ്ര' ശബ്ദം ഈശ്വരന്റെ പയ്യായപദമാണ്. 'ദസ്യുക്കൾ ദുഷ്ടന്മാരാണ്. 'ശിമ്യുക്കൾ' ഘാതുകന്മാരാണ്. ഇവരെ ആദിനിവാസികളാക്കി വ്യാഖ്യാനിക്കുന്നതു ശരിയല്ല.

വൈദികമന്ത്രങ്ങൾക്ക് ബാഹ്യാത്ഥവും ആന്തരാത്ഥവുമുണ്ട്. ബാഹ്യാത്ഥത്തിൽ ഇന്ദ്ര ശബ്ദത്തിന്നു വിദ്യുച്ഛക്തി എന്നാണത്ഥം. ഈ അത്ഥത്തിൽ ഇന്ദ്രൻ മേഘങ്ങളെ പിളക്കുകയും മഴ പെയ്യിക്കുകയും ചെയ്യുന്നതായിപ്പറയുന്നു. ആന്തരാത്ഥത്തിൽ ഈശ്വരൻ, തന്നെ സമീപിക്കുന്നവരുടെ അജ്ഞതയെ നീക്കി, തന്റെ അനുഗ്രഹങ്ങളെ വഷിക്കുന്നു. വേദത്തിൽ യജ്ഞങ്ങളെ യുദ്ധങ്ങളായും, യുദ്ധങ്ങളെ യജ്ഞങ്ങളായും വിവരിച്ചതു കാണാം. യജ്ഞങ്ങളെല്ലാം ഇഷ്ടസമ്പ്രാപ്തിക്കും അനിഷ്ടനിവാരണത്തിന്നുമാണ്. അവയുടെ ആന്തരാത്ഥം ഈശ്വരോപാസനയാണ്.

ജഗൽസൃഷ്ടിയെപ്പററി വേദത്തിൽ പറഞ്ഞിട്ടുള്ളത് ശ്രദ്ധേയമാണ്. ഋഗ്വേദം 10-ാം മണ്ഡലത്തിലെ 130-ാം സൂക്തം ഈ വിഷയത്തിൽ പഠനീയമാണ്.

> ''നാസദ് ആസീൽ നോ സദ് ആസീൽ തദാനീം
> നാസീദ് രജോ നോ വ്യോമാപരോ യത്
> കിം ആവരീവഃ കുഹകസ്യ ശർമൻ
> അംഭഃ കിം ആസീൽ ഗഹനം ഗഭീരം.''

സൃഷ്ടിക്ക് മുമ്പ് അസത്ത് (ജഗത്തിന്റെ മൂലകാരണമായ അവ്യക്തം) ഉണ്ടായിരുന്നില്ല; സത്ത് (വ്യക്തവസ്തുജ്ഞാനം) ഉണ്ടായിരുന്നില്ല; രജസ്സ് (ഗ്രഹങ്ങളുടേയും ലോകങ്ങളുടേയും സമൂഹം) ഉണ്ടായിരുന്നില്ല; വ്യോമവും ഉണ്ടായിരുന്നില്ല.; തുഷാരജലം ബ്രഹ്മാ



digitized by www.sreyas.in

ണ്ഡത്തെ മറക്കുവാൻ ശക്തമാകുമോ? സമുദ്രജലം ഗഹനവും ഗഭീരവുമാണോ? (സർവ്വേശ്വരന്റെ അപരിമിതശക്തിയോട് ഇവയെ താരതമ്യപ്പെടുത്തിക്കൂടാ)

''ന മൃത്യുരാസീൽ അമൃതം ന തർഹി
ന രാത്ര്യാ അൻഹമാസീൽ പ്രകേതഃ
ആനീദവാതം സ്വധയാ തദേകം
തസ്മാദ്ധാന്യന്ന പരഃ കിഞ്ചനാസം

തമ ആസീത്തമസാ ഗൂഢമഗ്രേ
പ്രകേതം സലിലം സർവ്വം ആ ഇദം
തുച്ഛ്യേനാഭ്വപിഹിതം യദാസീത്
തപസസ്തന്മഹിനാജായതൈകം

കാമസ്തദഗ്രേ സമവർത്തതാധി
മനസോരേതഃ പ്രഥമം യദാസീത്
സതോ ബന്ധുമസതി നിരവിന്ദൻ ഹൃദി
പ്രതീഷ്യാം കവയോ മനീഷാ

തിരശ്ചീനോ വിതതോരശ്മിരേഷാം
അധസ്വിദാസീദ്ദുപരിസ്വിദാസീത്
രേതോധാ ആസൻ മഹിമാന ആസൻ
സ്വധാ അവസ്താത് പ്രയതിഃ പരസ്താത്

കോ അദ്ധാ വേദക ഇഹ പ്രവോചൽ
കുത ആജാതാ കുത ഇയം വിസൃഷ്ടിഃ
അർവ്വാഗ്ദേവാ അസ്യ വിസർജനേന
അഥ കോ വേദ യത ആബഭൂവ

ഇയം വിസൃഷ്ടിര്യത ആബഭൂവ
യദി വാ ദധേ യദി വാ ന
യോ യസ്യാദ്ധ്യക്ഷഃ പരമേ വ്യോമൻ
സോ അംഗ വേദ യദി വാ ന വേദ.''

അപ്പോഴം മൃത്യു ഇല്ല, അമൃതം ഇല്ല, രാത്രി ഇല്ല, പകൽ ഇല്ല, പ്രജ്ഞാഘനവും ശ്വാസനിശ്വാസരഹിതവും ഏകവുമായ അത് (ബ്രഹ്മാഖ്യതത്ത്വം) സ്വസാമർത്ഥ്യംകൊണ്ട് നിലനിന്നിരുന്നു. തമസ്സുകൊണ്ടുമൂടപ്പെട്ട തമസ്സും അജ്ഞാതവും അജ്ഞാതവ്യവുമായ സലിലവും (സ്പന്ദനശക്തിയുള്ള അവ്യക്തപരമാണുസഞ്ചയം) ഉണ്ടായിരുന്നു. അത് തുച്ഛവും വ്യാപിയുമായ തമസ്സാൽ മൂടപ്പെട്ടിരുന്നു. സർവ്വേശ്വരന്റെ പരമശക്തികൊണ്ട് എല്ലാം ഒന്നുപോലെയായി.



digitized by www.sreyas.in

ഈ മന്ത്രങ്ങളുടെയെല്ലാം അത്ഥം വിശദമായി ഒടുവിൽ ഒരദ്ധ്യായത്തിൽ കൊടുക്കുന്നതാണ്. സൃഷ്ടിക്കുമുമ്പ് എല്ലാം പ്രളയമായിരുന്നുവെന്നും സവ്വേശ്വരൻമാത്രമേ ഉണ്ടായിരുന്നുള്ളുവെന്നും എല്ലാം സവ്വേശ്വരനിൽ അടങ്ങിക്കിടന്നിരുന്നുവെന്നും സവ്വേശ്വരൻെറ അപാരശക്തികൊണ്ട് സൃഷ്ടി ഉണ്ടായെന്നുമാണ് സാരം.

ദേവതാപദങ്ങൾക്ക് സ്വാമി ദയാനന്ദസരസ്വതി നല്കിയ അത്ഥങ്ങൾ താഴെ കൊടുക്കുന്നു:–

ഓം – 'അ, ഉ, മ' ഈ മൂന്നക്ഷരങ്ങൾ ചേൎന്നുണ്ടായതാണ്. ഈശ്വരൻെറ നാമങ്ങളിൽ ഏററവും ശ്രേഷ്ഠമായിട്ടുള്ളതാണ്. 'അ'കാരംകൊണ്ട് വിരാട്, അഗ്നി, വിശ്വൻ മുതലായ പേരുകളേയും, 'ഉ' കാരംകൊണ്ട് ഹിരണ്യഗഭൻ, വായു, തൈജസൻ, മുതലായ പേരുകളേയും, 'മ'കാരംകൊണ്ട് ഈശ്വരൻ, ആദിത്യൻ, പ്രാജ്ഞൻ മുതലായ പേരുകളേയും സംഗ്രഹിച്ചിരിക്കുന്നു.

**വിരാട്** – 'രാജൃ ദീപ്തൗ' എന്ന ധാതുവോടു 'വി' എന്ന ഉപസൎഗ്ഗം ചേൎന്നാണ് ഈ വാക്ക്. വിവിധചരാചരസ്വരൂപമായ വിശ്വത്തെ തൻെറ തേജസ്സുകൊണ്ടു പ്രകാശിപ്പിക്കുന്നവൻ.

**അഗ്നി** – അഞ്ചു ഗതിപൂജനയോഃ. 'ഗതി' പദത്തിന്ന് ജ്ഞാനം, ഗമനം, പ്രാപ്തി എന്നീ മൂന്നത്ഥങ്ങളുണ്ട്. പൂജനം എന്നതിന്ന് സല്ക്കാരം എന്നത്ഥം. യാതൊരുവൻ ജ്ഞാനസ്വരൂപനും സവ്വജ്ഞനും, അറിയപ്പെടുവാനും പ്രാപിക്കപ്പെടുവാനും പൂജിക്കപ്പെടുവാനും യോഗ്യൻ ആകുന്നുവോ അയാളാണ് അഗ്നി.

**വിശ്വൻ** – വിശ് പ്രവേശനേ. ആകാശാദി സവ്വഭൂതങ്ങളും യാതൊരുവനിൽ പ്രവേശിച്ച് സ്ഥിതിചെയ്യുന്നുവോ, അല്ലെങ്കിൽ ആകാശാദിഭൂതങ്ങളിൽ യാതൊരുവൻ പ്രവേശിച്ച് വത്തിക്കുന്നുവോ അവൻ. വിരാട്, അഗ്നി, വിശ്വൻ ഇവ 'ഓം'കാരത്തിലെ 'അ' കാരത്തിൽ സംഗ്രഹിച്ചിരിക്കുന്നു.

**ഹിരണ്യഗൎഭൻ** – ''ജോതിവൈഹിരണ്യം'', ''തേജോ വൈ ഹിരണ്യം'' എന്ന് ഐതരേയബ്രാഹ്മണത്തിലും ശതപഥബ്രാഹ്മണത്തിലും പറഞ്ഞിരിക്കുന്നു. തേജഃസ്വരൂപങ്ങളായ സൂയ്യാദിപദാത്ഥങ്ങളുടെ ഉൽപത്തിസ്ഥാനമെന്നത്ഥം.

**വായു** – വാ ഗതിഗന്ധനയോഃ – ഗന്ധന പദത്തിന്ന് ഹിംസനം



digitized by www.sreyas.in

എന്നർത്ഥമാകുന്നു. ചരാചരാത്മകമായ ഭുവനത്തെ ധരിക്കുകയും സം ഹരിക്കുകയുംചെയ്യുന്ന ബലിഷ്ഠന്മാരിൽവെച്ച് ബലിഷ്ഠൻ.

**തൈജസൻ** — തിജ നിശാനേ-സ്വയം പ്രകാശസ്വരൂപനും സൂര്യാദി ലോകങ്ങളെ പ്രകാശിപ്പിക്കുന്നവനും—

ഹിരണ്യഗർഭൻ, വായു, തൈജസൻ ഈ പദങ്ങൾ ഓംകാരത്തിലെ ഉകാരത്തിൽ സംഗ്രഹിക്കപ്പെട്ടിരിക്കുന്നു.

**ഈശ്വരൻ** — ഈശ ഐശ്വര്യേ - ജ്ഞാനം, സത്യം മുതലായ സ ർവ്വൈശ്വര്യങ്ങളുമുള്ള പരമാത്മാവ്.

**ആദിത്യൻ** — ദോ അവഖണ്ഡനേ - നാശമില്ലാത്തവൻ അദിതി. അദിതിതന്നെയാണ് ആദിത്യൻ.

**പ്രാജ്ഞൻ** — പ്ര എന്ന ഉപസർഗത്തോടുകൂടിയ, ജ്ഞാ - അവ ബോധനേ എന്ന ധാതു. സകല ചരാചരങ്ങളുടേയും യഥാർത്ഥ ജ്ഞാനത്തോടു കൂടിയവൻ.

ഈശ്വരൻ, ആദിത്യൻ, പ്രാജ്ഞൻ ഈ പദങ്ങളെല്ലാം ഓംകാരത്തിലെ മകാരത്തിൽ സംഗ്രഹിക്കപ്പെട്ടിരിക്കുന്നു.

**മിത്രൻ** — ഞിമിദാ സ്നേഹനേ - മേദ്യതി, സ്നിഹ്യതി, സ്നിഹ്യതേ വാ സ മിത്രഃ — എല്ലാവരേയും സ്നേഹിക്കുന്നവൻ. അഥവാ എല്ലാവരാലും പ്രസാദിപ്പിക്കപ്പെടുവാൻ യോഗ്യൻ.

**വരുണൻ** — വൃഞ്‌വരണേ; വര ഈപ്സായാം - ആത്മയോഗികളാലും മുക്തികാമന്മാരാലും ഭക്തന്മാരാലും അംഗീകരിക്കപ്പെട്ടവൻ.

**അര്യമാ** — ഋ ഗതിപ്രാപണയോഃ - പുണ്യപാപങ്ങളെ ചെയ്യുന്നവർക്ക് ഫലത്തെ യഥാവിധി നല്കുന്നവൻ.

**ഇന്ദ്രൻ** — ഇദി പരമൈശ്വര്യേ - സകലൈശ്വര്യങ്ങളോടു കൂടിയവൻ.

**ബൃഹസ്പതി** — ബൃഹത് എന്ന പദം ഉപപദമായ പാ - രക്ഷണേ എന്ന ധാതു. ബ്രഹ്മാണ്ഡങ്ങളുടെയെല്ലാം രക്ഷിതാവ്.

**വിഷ്ണു** — വിഷ്ഌ വ്യാപ്തൗ - വേവേഷ്ടി വ്യാപ്നോതി ചരാചരം ജഗത് സ വിഷ്ണുഃ. ഈ ലോകത്തിൽ മുഴുവൻ വ്യാപിച്ചിരിക്കുന്നവൻ.

**ഉരുക്രമൻ** — അളവററ പരാക്രമമുള്ളവൻ.



digitized by www.sreyas.in

**സൂര്യൻ** – സൂര്യ ആത്മാ ജഗതഃ തസ്ഥുഷശ്ച -സർവ്വ ചരാചരങ്ങളുടേയും ആത്മാവ്.

**പരമാത്മാവ്** – അത സാതത്യ ഗമനേ - യോƒതതി വ്യാപ്നോതി സ ആത്മാ. യാതൊന്ന് ജഗത്തിൽ മുഴവനും വ്യാപകമായിരിക്കുന്നുവോ അത് ആത്മാവ്. പരശ്ചാസാവാത്മാ ച പരമാത്മാ സർവ്വ ജീവാത്മാക്കളേക്കാരം ഉൽകൃഷ്ടതരനും അതിസൂക്ഷ്മനും ജീവാത്മാക്കളുടെ അന്തര്യാമിയുമാകയാൽ പരമാത്മാവ്.

**പരമേശ്വരൻ** – ഈശ്വരൻ - സാമർത്ഥ്യമുള്ളവൻ – പരമേശ്വരൻ സമർത്ഥന്മാരിൽവെച്ച് ശ്രേഷ്ഠൻ.

**സവിതാ** – ഷൂഞ് അഭിഷവേ, ഷൂങ് - പ്രാണിഗർഭവിമോചനേ - സർവ്വലോകങ്ങളേയും ഉല്പാദിപ്പിക്കുന്നവൻ.

**ദേവൻ** – ദിവ് ക്രീഡാവിജിഗീഷാവ്യവഹാരദ്യുതിസ്തുതിമോദമദസ്വപ്നകാന്തിഗതിഷു - യാതൊരുവൻ ക്രീഡയായി ഈ സകല ജഗത്തിനേയും സൃഷ്ടിക്കുന്നുവോ, ആരാലും ജയിക്കപ്പെടുവാൻ കഴിയാത്തവനായിരിക്കുന്നുവൊ, സകല വ്യവഹാരങ്ങളേയും അറിയുന്നുവൊ, ചരാചരാത്മകമായ ഭുവനത്തെ പ്രകാശിപ്പിക്കുന്നുവൊ, സകല മനുഷ്യരാലും സ്തുതിക്കപ്പെടുന്നുവൊ, ആനന്ദസ്വരൂപനായി എല്ലാവർക്കും ആനന്ദം നല്കുന്നവനായിരിക്കുന്നുവൊ, മഹാപ്രളയകാലത്തിൽ ജീവാത്മാക്കളെ അവ്യക്തത്തിൽ ഉറക്കുന്നുവോ, എവിടെ ശിഷ്ടജനങ്ങളെല്ലാം ചെന്നുചേരുവാൻ ആഗ്രഹിക്കുന്നുവൊ, അറിയപ്പെടുവാൻ യോഗ്യനായിരിക്കുന്നുവൊ ആ ആരം ദേവൻ.

**കുബേരൻ** – കുബി ആച്ഛാദനേ - തന്റെ വ്യാപ്തികൊണ്ട് ലോകത്തെ മുഴവൻ ആച്ഛാദനം ചെയ്യുന്നവൻ.

**പൃഥിവീ** – പ്രഥ വിസ്താരേ - യഃ പ്രഥതേ സർവ്വം ജഗൽ വിസ്തൃണോതി – ഈ ജഗത്തിനെ വിസ്താരമുള്ളതാക്കിത്തീർക്കുന്നവൻ.

**ജലം** – ജല ഘാതനേ - ദുഷ്ടന്മാരെ നശിപ്പിക്കുകയും പരമാണുക്കളെ കൂട്ടിച്ചേർക്കുകയും വേർതിരിക്കുകയും ചെയ്യുന്നവൻ.

**ആകാശം** – കാശൃ ദീപ്തൗ - ലോകത്തെ പ്രകാശിപ്പിച്ചുകൊണ്ടിരിക്കുന്നവൻ.

**അന്നം** – അദ ഭക്ഷണേ - ഭൂതങ്ങളെ ഭക്ഷിക്കുന്നതുകൊണ്ട്.



digitized by www.sreyas.in

**അന്നാദഃ** _ അഹമന്നമഹമന്നമഹമന്നം; അഹമന്നാദോഹമന്നാ ദോഹമന്നാദഃ

**അത്താ** – ചരാചരഗ്രഹണാൽ. യാതൊരുവനിൽ സർവ്വവും പ്രതിഷ്ഠിക്കപ്പെട്ടന്നുവൊ, യാതൊരുവൻ എല്ലാവരാലും ഗ്രഹിക്കപ്പെട്ടവാൻ യോഗ്യനായിരിക്കുന്നുവൊ, യാതൊരുവൻ ചരാചരാത്മകമായ ലോകത്തെ ഗ്രഹിക്കുന്നുവൊ ആ പരമേശ്വരൻ എന്നാണ് ഈ മൂന്നു പദങ്ങളുടേയും അർത്ഥം.

**വസുഃ** – വസ് നിവാസേ. യാതൊരുവനിൽ സർവ്വലോകങ്ങളും സ്ഥിതിചെയ്യുന്നുവൊ, അല്ലെങ്കിൽ യാതൊരുവൻ സർവ്വലോകങ്ങളിലും സ്ഥിതിചെയ്യുന്നുവൊ അവൻ.

**രുദ്രഃ** – രുദിര് അശ്രുവിമോചനേ. ദുഷ്കർമ്മം ചെയ്യുന്നവരെ രോദനം ചെയ്യിക്കുന്നവൻ.

**നാരായണൻ**–

ആപോ നാരാ ഇതി പ്രോക്താ ആപോ വൈ നരസൂനവഃ
താസ്മദസ്യായനം പൂർവ്വം തേന നാരായണഃ സ്മൃതഃ

ജീവാത്മാക്കളിൽ വ്യാപിച്ചുകൊണ്ടിരിക്കുന്ന പരമാത്മാവാണ് നാരായണൻ.

**ചന്ദ്രൻ** – ചദി ആഹ്ലാദേ - സ്വയം ആനന്ദസ്വരൂപനും എല്ലാവക്കും ആനന്ദമുണ്ടാക്കുന്നവനും.

**മംഗലഃ** – മഗി ഗത്യർത്ഥകം - സ്വയം മംഗലരൂപനും സകലജീവികറംക്കും മംഗലം പ്രദാനം ചെയ്യുന്നവനും.

**ബുധഃ** – ബുധ അവഗമനേ - സ്വയം ബോധസ്വരൂപനും സകലജീവികറംക്കും ജ്ഞാനം നല്കുന്നവനും.

**ശുക്രഃ** – ശുചിര് പൂതീഭാവേ – ഏററവും പവിത്രനായിട്ടുള്ളവൻ, അല്ലെങ്കിൽ ജീവികളെ പവിത്രമാക്കുന്നവൻ.

**ശനൈശ്ചരൻ** – ചര ഗതിഭക്ഷണയോഃ എന്ന ധാതുവോട് ശനൈഃ എന്ന ഉപപദംചേർത്ത് ഈ പദം ഉണ്ടാക്കുന്നു. നിസർഗസിദ്ധമായ ധൈര്യമുള്ളവൻ.



digitized by www.sreyas.in

**രാഹുഃ** – രഹ ത്യാഗേ– ഏകാന്തസ്വരൂപനും ദുർജ്ജനങ്ങളെ ത്യജിക്കുന്നവനും.

**കേതുഃ**– കിത നിവാസേ രോഗാപനയനേ ച. സമസ്തജഗത്തിനും നിവാസവും, സംസാരികങ്ങളായ എല്ലാ രോഗങ്ങളെയും ഇല്ലാതാക്കുന്നവനും യാതൊരു രോഗവുമില്ലാത്തവനും.

**യജ്ഞം** – യജ ദേവപൂജാസംഗതികരണദാനേഷു– ''യജ്ഞോ വൈ വിഷ്ണുഃ'' എന്ന് ബ്രാഹ്മണത്തിൽ പറഞ്ഞിരിക്കുന്നു. ലോകത്തിലുള്ള സകല പദാർത്ഥങ്ങളെയും യോജിപ്പിക്കുന്നവൻ – എല്ലാ വിദ്വാന്മാരാലും പൂജിക്കപ്പെടുന്നവൻ.

**ഹോതാ** – ഹു ദാനാദാനയോഃ – യോഗ്യങ്ങളായ പദാർത്ഥങ്ങളെ ആത്മാക്കൾക്ക് കൊടുക്കുകയും അവരിൽനിന്നു സ്വീകരിക്കുകയും ചെയ്യുന്നവൻ.

**ബന്ധുഃ**– ബന്ധ ബന്ധനേ –സകല ലോകങ്ങളേയും നിയമങ്ങൾകൊണ്ട് ബന്ധിച്ചവനും എല്ലാവരോടും സ്നേഹംകൊണ്ട് ബന്ധപ്പെട്ടവനും.

**പിതാ** – പാ രക്ഷണേ– അച്ഛൻ മക്കളെയെന്നപോലെ എല്ലാ ജനങ്ങളെയും രക്ഷിക്കുന്നതുകൊണ്ട്.

**പിതാമഹഃ**– യഃ പിതൄണാം പിതാ സ പിതാമഹഃ പിതാക്കന്മാരുടെ പിതാവ്.

**പ്രപിതാമഹൻ** – പിതാമഹന്മാരുടെ പിതാവ്.

**മാതാ**– യോ മിമീതേ മാനയതി സർവ്വാൻ ജീവാൻ സ മാതാ–സകല പ്രാണികളുടേയും അഭ്യുദയത്തെ കാംക്ഷിച്ചുകൊണ്ടിരിക്കുന്നവൻ.

**ആചാര്യൻ** – ആങ് എന്ന ഉപസർഗ്ഗത്തോടുകൂടിയ ചര ഗതിഭക്ഷണയോഃ എന്ന ധാതു – സത്യങ്ങളായ ആചാരങ്ങളെയും സകല വിദ്യകളെയും ഉപദേശിക്കുന്നവൻ.

**ഗുരുഃ** – ഗൃ ശബ്ദേ –ധർമ്മത്തേയും സകല വിദ്യകളേയും ഉപദേശിക്കുന്ന വേദത്തെ ഉപദേശിച്ചവൻ.

**അജഃ** – അജ ഗതിക്ഷേപണയോഃ, ജനീഃ പ്രാദുർഭാവേ എന്നീ ര



digitized by www.sreyas.in

ണ്ടു ധാതുക്കളിൽനിന്ന്. പരമാണുക്കളെക്കൂട്ടിച്ചേർത്ത് പ്രാണികളെ ജനിപ്പിക്കുന്നവൻ, ജനനമില്ലാത്തവൻ.

**ബ്രഹ്മാ** — ബൃഹ, ബൃഹി വൃദ്ധൌ—ലോകത്തെ നിർമ്മിക്കുകയും വലുതാക്കുകയും ചെയ്യുന്നവൻ. ''സത്യം ജ്ഞാനമനന്തം ബ്രഹ്മ.''

**സത്യം** — സന്തീതി സന്തഃ, തേഷുസത്സു, സാധു തത് സത്യം-എല്ലാപ്പോഴും നിലനില്ക്കുന്നത് സത്ത് — ആ സത്ത് ഉള്ളത് സത്യം. യഥാർത്ഥമായ സത്തയോടുകൂടിയത്.

**ജ്ഞാനം** — യത് ജാനാതി ചരാചരം ജഗത് തത് ജ്ഞാനം—ലോകത്തിന്റെ മുഴുവൻ തത്വങ്ങളെ അറിയുന്നവൻ.

**അനന്തം** — ന വിദ്യതേ/ന്തോ/വധിർമര്യാദാ യസ്യ തദനന്തം—അതിർകല്പിക്കുവാൻ സാധിക്കാത്തത്.

**ബ്രഹ്മ** — സർവ്വേഭ്യോ ബൃഹത്വാൽബ്രഹ്മ— ഏററവും വലിപ്പമുള്ളതിൽവെച്ച് വലിപ്പമുള്ളത്.

**അനാദിഃ** — ആങ് എന്ന ഉപസർഗ്ഗത്തോടുകൂടിയ ഡുദാഞ് ദാനേ എന്ന ധാതു — യാതൊന്നിന്റെ മുമ്പ് കാരണമായി ഒരു സത്തയില്ലയോ അത് അനാദി.

**ആനന്ദം** — ആങ് എന്ന ഉപസർഗത്തോടുകൂടിയ ടുനദീ സമൃദ്ധൌ എന്ന ധാതുവിൽനിന്നുണ്ടായി. മുക്തന്മാരായ ജീവാത്മാക്കൾ യാതൊരുവനിൽ ആനന്ദം പ്രാപിക്കുന്നുവോ അവൻ.

**സത്** — അസ് ഭുവി— ഭൂതവർത്തമാനഭാവികാലങ്ങളിൽ എന്നുമൊരുപോലെ നാശരഹിതനായി വർത്തിക്കുന്നവൻ.

**ചിത്** — ചിതി സംജ്ഞാനേ— ചേതനാസ്വരൂപനായ യാതൊരുവൻ എല്ലാ വസ്തുക്കൾക്കും ചൈതന്യം നല്കുന്നുവോ അവൻ.

**നിത്യൻ** — യോനിത്യധ്രുവോ/ചലോ/വിനാശീ സ നിത്യഃ—നിശ്ചലനും ഒരിക്കലും നശിക്കാത്തവനും.

**ശുദ്ധൻ** — ശുന്ധ് ശുദ്ധൌ -സ്വയം ശുദ്ധനും മററുള്ളവരെ ശുദ്ധരാക്കുന്നവനും.

**ബുദ്ധൻ** — ബുധ അവഗമനേ— എല്ലാററിനെയും എപ്പോഴും അ



digitized by www.sreyas.in

റിഞ്ഞുകൊണ്ടിരിക്കുന്നവൻ.

**മുക്തൻ** – മുച്ഌ മോക്ഷണേ– അശുദ്ധികളിൽനിന്നെല്ലാം അകന്നുനില്ക്കുന്നവനും മുമുക്ഷുക്കളുടെ ക്ലേശങ്ങളെ അകററുന്നവനും. പരമേശ്വരൻ നിത്യശുദ്ധബുദ്ധമുക്തസ്വഭാവൻ.

**നിരാകാരൻ** – നിര് ആങ്ങ് എന്ന ഉപസർഗ്ഗത്തോടുകൂടിയ ഡുകൃഞ്കരണേ എന്ന ധാതു. ആകൃതിയൊന്നുമില്ലാത്തവൻ.

**നിരഞ്ജനൻ** – അഞ്ജൂ വ്യക്തിമ്ലക്ഷണകാന്തിഗതിഷു എന്ന ധാതുവോട് നിര് എന്ന ഉപസർഗ്ഗം ചേർന്ന് പദം ഉണ്ടായി– ആകൃതി, മ്ലേച്ഛാചാരം, ദുഷ്ടങ്ങളായ ആഗ്രഹങ്ങൾ, ഇന്ദ്രിയവിഷയകമായ ജ്ഞാനം ഇവയൊന്നുമില്ലാത്തവൻ.

**ഗണേശൻ, ഗണപതിഃ** ഗണ സംഖ്യാനേ– പ്രകൃത്യാദികളായ ജഡപദാത്ഥങ്ങളുടേയും ജീവാത്മാക്കളുടെയും നാഥൻ.

**വിശേശ്വരൻ** – സകല ജഗത്തിന്റെയും അധിഷ്ഠാനദൈവതമായി വത്തിക്കുന്നവൻ.

**കൂടസ്ഥൻ**– യഃ കൂടേ അനേകവിധവ്യവഹാരേ സ്വസ്വരൂപേണൈവ തിഷ്ഠതി സ കൂടസ്ഥഃ – എല്ലാ വ്യവഹാരങ്ങളുടേയും ആധാരഭൂതനാണെങ്കിലും തന്റെ സ്വരൂപത്തിന്നു യാതൊരു മാററവും വരാതെ വത്തിക്കുന്നവൻ –

**ദേവീ** – ദേവശബ്ദത്തിന്റെ എല്ലാ അത്ഥങ്ങളും ഈ പദത്തിന്നുണ്ട്, ഈശ്വരന്റെ നാമങ്ങൾ മൂന്നു ലിംഗത്തിലുമുണ്ട്.

**ശക്തിഃ** – ശക്ഌ ശക്തൌ - യാതൊരുവൻ ലോകം മുഴവൻ സൃഷ്ടിക്കുവാൻ ശക്തനാകുന്നുവൊ അവൻ.

**ശ്രീഃ** – ശ്രിഞ് സേവായാം - ലോകത്തിലുള്ള സകല ജനങ്ങളാലും സേവിക്കപ്പെടുന്നവൻ.

**ലക്ഷ്മീഃ** – ലക്ഷ ദശ്നാങ്കനയോഃ - യോ ലക്ഷയതി പശ്യതി, അങ്കതേ ചിന്തയതി ചരാചരം ജഗൽ, അഥവാ വേദൈരാപ്തൈര്യോഗിഭിശ്ച യോ ലക്ഷ്യതേ സ ലക്ഷ്മീഃ സർവ്വപ്രിയേശ്വരഃ – ചരാചരാത്മകമായ ലോകം മുഴവനും കണ്ടുകൊണ്ടിരിക്കുന്നവൻ - യോഗികളുടെ ദിവ്യദൃഷ്ടിക്ക് ഗോചരമായിത്തീരുന്നവൻ.



digitized by www.sreyas.in

**സരസ്വതീ** – സൃ ഗതൌ – സരോ വിവിധം ജ്ഞാനം വിദ്യതേ യസ്യാം ചിതൌ സാ സരസ്വതീ - ശബ്ദാർത്ഥങ്ങളുടെ സംബന്ധം പ്രയോഗം മുതലായ എല്ലാ വിഷയങ്ങളുടേയും ജ്ഞാനത്തോടുകൂടി യ ചിതി ശക്തിയാണ് സരസ്വതീ.

**സർവ്വശക്തിമാൻ** – മററാരുടേയും സഹായമില്ലാതെ എല്ലാ കാര്യങ്ങളും നിർവ്വഹിക്കാൻ ശക്തിയുള്ളവൻ.

**ന്യായകാരീ** – ണീഞ് പ്രാപണേ - പക്ഷപാതംകൂടാതെ ധർമ്മം നടത്തുന്നവൻ.

**ദയാലുഃ** – ദയ ദാനഗതിരക്ഷണഹിംസാദാനേഷു – ഭീതന്മാർക്കും അഭയം നല്കുന്നവനും സകല സജ്ജനങ്ങളെയും രക്ഷിക്കുന്നവനും ദുഷ്ടന്മാരെ ശിക്ഷിക്കുന്നവനും.

**അദ്വൈതം** – രണ്ടിൻെറ ഭാവം ദ്വൈതം. ദ്വൈതമില്ലാത്തത് അദ്വൈതം. സജാതീയവിജാതീയസ്വഗതഭേദങ്ങളില്ലാത്തത്. വേറെ ഒരീശ്വരനില്ലാത്തത്.

**നിർഗുണൻ** – സത്വം, രജസ്സ്, തമസ്സ് ഇവയും രൂപരസഗന്ധാദികളും ജഡപദാർത്ഥങ്ങളുടെ ഗുണമാകുന്നു. അല്പജ്ഞത്വം, അജ്ഞത്വം, രാഗദ്വേഷാദികൾ ഇവ ജീവാത്മാവിൻെറ ഗുണങ്ങളാകുന്നു. ഈ രണ്ടു വിധത്തിലുള്ള ഗുണങ്ങളുമില്ലാത്തവനാണ് പരമേശ്വരൻ.

**സഗുണൻ** – സർവ്വജ്ഞത്വം, ആനന്ദമയത്വം, പരിശുദ്ധത്വം, അപരിമേയത്വം, ബലവത്വം, മുതലായ ഗുണങ്ങളുള്ളവൻ.

**അന്തര്യാമി** – അന്തര്യന്തും നിയന്തും ശീലം യസ്യ സഃ – സകല ചരാചരങ്ങളുടേയും അന്തർഭാഗത്തിൽ ഇരുന്നുകൊണ്ട് എല്ലാററിനേയും നിയന്ത്രിച്ചുനടത്തുന്നവൻ.

**ധർമ്മരാജൻ**– യോ ധർമ്മേ രാജതേ – ധർമ്മത്തിൽ പ്രകാശിക്കുന്നവനും ധർമ്മത്തെ പ്രകാശിപ്പിക്കുന്നവനും.

**യമൻ** – യമ് ഉപരമേ– യഃ സർവ്വാൻപ്രാണിനോ നിയച്ഛതിസ യമഃ– എല്ലാ പ്രാണികൾക്കും കർമ്മഫലംകൊടുക്കുന്നതിന്നുള്ള വ്യവസ്ഥകൾ ചെയ്യുന്നവൻ.

**ഭഗവാൻ** – ഭജ സേവായാം –ഭഗഃ സർവ്വൈശ്വര്യം സേവനം വാ



digitized by www.sreyas.in

വിദ്യതേ യസ്യ സ ഭഗവാൻ–സർവ്വൈശ്വര്യങ്ങളോടുകൂടിയവനും ഭജിക്കപ്പെടുവാൻ യോഗ്യനും.

**മനുഃ** – മന ജ്ഞാനേ–യോ മന്യതേ സ മനുഃ – വിജ്ഞാനശീലൻ അല്ലെങ്കിൽ മാനിക്കപ്പെടേണ്ടവൻ.

**പുരുഷ** :– പൃ പാലനപൂരണയോഃ –ലോകത്തിൽ എല്ലായിടത്തും നിറഞ്ഞിരിക്കുന്നവൻ.

**വിശ്വംഭരൻ** – ഡുഭൃഞ് ധാരണപോഷണയോഃ – ജഗത്തിനെ ധരിക്കുകയും പോഷിപ്പിക്കുകയും ചെയ്യുന്നവൻ.

**കാലൻ** – കല സംഖ്യാനേ–കലയതി സംഖ്യാതി സർവ്വാൻ പദാർത്ഥാൻ ഇതി കാലഃ – ലോകത്തിലുള്ള സകല ജഡപദാർത്ഥങ്ങളേയും ജീവാത്മാക്കളെയും എണ്ണിക്കണക്കാക്കുന്നവൻ.

**ശേഷൻ** – ശിഷ്‌ള വിശേഷണേ – യഃ ശിഷ്യതേ സ ശേഷഃ– ഉല്പത്തിരഹിതനും പ്രളയത്തിൽ നശിക്കാത്തവനും.

**ആപ്തൻ** – ആപ്‌ള വ്യാപ്തൗ_ ധർമ്മാത്മാക്കളെ പ്രാപിക്കുന്നവനും ധർമ്മാത്മാക്കളാൽ പ്രാപിക്കപ്പെടുന്നവനും.

**ശംകരൻ** – ഡുകൃഞ് കരണേ എന്ന ധാതുവോട് ശം എന്ന ഉപസർഗ്ഗം ചേർന്നുണ്ടായത് - കല്യാണം അതായത് സുഖം ഉണ്ടാക്കുന്നവൻ.

**പ്രിയഃ** – പ്രീഞ് അപ്പ്ണേ കാന്തൗച - ശിഷ്ടന്മാരെ സന്തോഷിപ്പിക്കുന്നവൻ, ശിഷ്ടന്മാരാൽ കാമിക്കപ്പെടുവാൻ യോഗ്യൻ.

**സ്വയംഭൂഃ** – ഭൂ സത്തായാം-യഃ സ്വയം ഭവതി. സ സ്വയംഭൂഃ- മററൊരുവനിൽനിന്നു ഉല്പത്തിയെ പ്രാപിക്കാത്തവൻ, സ്വയമേവ ഉള്ളവൻ.

**കവിഃ** – ക ശബ്ദേ-യഃ കൗതി ശബ്ദയതി സഃ കവിഃ–സകല വിദ്യകളെയും വേദങ്ങൾ മുഖേന ഉപദേശിക്കുന്നവൻ.

**ശിവഃ** – ശിവ കല്യാണേ - സ്വയം കല്യാണസ്വരൂപിയും ജനങ്ങൾക്ക് കല്യാണത്തെ പ്രദാനംചെയ്യുന്നവനും. (ഈ ധാതു ധാതുപാഠത്തിലില്ല. വശ് കാന്തൗ എന്ന ധാതുവിലെ 'വശ്' വർണ്ണവ്യത്യയംകൊണ്ടു് 'ശിവ'നായതെന്നു ചിലർ).



digitized by www.sreyas.in

ഈശ്വരൻെറ നാമങ്ങൾക്കു് കണക്കില്ല. ഗുണത്തെയും കർമ്മത്തെയും സ്വഭാവത്തെയുമനുസരിച്ചു് എത്രയോ നാമങ്ങളുണ്ടു്. സ്വാമി ദയാനന്ദസരസ്വതിയുടെ വേദവ്യാഖ്യാനം മുഴുവനും സ്വീകരിച്ചു് അതിനനുസരിച്ചു് ജീവിതരീതി രൂപപ്പെടുത്തിയിട്ടുള്ളവരുടെ സംഘടനയാണു് ആര്യസമാജം. അവർക്കു് ജാതിവ്യത്യാസമില്ല. വിഗ്രഹാരാധനയില്ല. വേദപാരായണം എല്ലാവർക്കുമുണ്ടു്.

## പാശ്ചാത്യപണ്ഡിതന്മാർ

ഈസ്റ്റിന്ത്യാകമ്പനിയുടെ കീഴിൽ ഇന്ത്യയിലെ പല ഭാഗങ്ങളുമായതിന്നുശേഷം പല പാശ്ചാത്യപണ്ഡിതന്മാരും സംസ്കൃതം പഠിച്ചു് വേദങ്ങളും ഹൈന്ദവശാസ്ത്രങ്ങളും മനസ്സിലാക്കുവാനും വിമർശിക്കാനും ഇംഗ്ലീഷിൽ പരിഭാഷപ്പെടുത്താനും തുടങ്ങി. ഡോ. മാക്സ്മുള്ളർ, ഡോ. വിത്സൺ, ഡോ. ബെൻഫി, ഡോ. ബാത്ത്, ഗ്രീഫിത്ത്, പ്രൊഫസർ വിൻറർനിററ്സ് മുതലായവരാണു് ഇവർ. ഇവരെല്ലാവരും പ്രായേണ മിക്ക കാര്യങ്ങളിലും യോജിപ്പുള്ളവരാണു്. മാക്സ്മുള്ളർ ഇവരിലെല്ലാംവെച്ചു് അധികം വൈദികസംസ്കാരത്തോടു് ബഹുമാനമുള്ള ആളായിരുന്നുവെന്നാണു് സാധാരണ പറഞ്ഞുവരുന്നതു്. അദ്ദേഹത്തിന്നു് ക്രിസ്തുമതത്തോടുള്ള പക്ഷപാതം മുമ്പൊരദ്ധ്യായത്തിൽ പ്രസ്താവിച്ചിട്ടുണ്ടു്. അദ്ദേഹത്തെപ്പററിയും മിസ്റ്റർ ബാത്തിനെപ്പററിയും മാത്രമേ ഇവിടെ എടുത്തുപറയുന്നുള്ളു.

മാക്സ്മുള്ളരും മററു മിക്ക പാശ്ചാത്യപണ്ഡിതന്മാരും ക്രിസ്തുവിന്നു് സുമാർ 1500കൊല്ലം മുമ്പാണു് വേദങ്ങൾ ആവിർഭവിച്ചതെന്നു് അഭിപ്രായപ്പെട്ടിട്ടുണ്ടു്. ഈ അഭിപ്രായം ശരിയല്ലെന്നു മുമ്പൊരദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ടു്. ക്രിസ്തുവിന്നു് സുമാർ 1700കൊല്ലംമുമ്പു് ജീവിച്ച ലവി എന്ന കവി ഇന്ത്യയെ സ്തുതിച്ചുകൊണ്ടെഴുതിയ ഒരു ചെറുകവിതയുടെ മലയാളപരിഭാഷ ഇവിടെ ചേർക്കാം.

1. പുണ്യഭൂമിയായ ഹിന്ദു്. ഈശ്വരൻ സത്യമായ ജ്ഞാനം നിൻെറ ഭൂമിയിൽ പ്രത്യക്ഷപ്പെടുത്തിയതുകൊണ്ടു് നീ പൂജ്യതന്നെയാണു്.

2. ഉഷസ്സിൻെറ ശീതപ്രകാശം എന്നപോലെ ഈ നാലു് പ്രകാശിതഗ്രന്ഥങ്ങൾ മനസ്സിൻെറ കണ്ണുകൾക്കു് എത്രമാത്രം പ്രസന്നത നല്കുന്നു!



digitized by www.sreyas.in

3. ഞാൻ വേദങ്ങളിൽക്കൂടി നല്കിയ ജ്ഞാനത്തിനെ അനുസരിക്കുക എന്ന് ഈശ്വരൻ ഭൂമിയിലുള്ള എല്ലാവരോടും ഉപദേശിക്കുന്നു.

4. സാമവും യജുസ്സുമാണ് ആ നിധികൾ. അവ മോക്ഷമാർഗ്ഗങ്ങൾ ഉപദേശിക്കുന്നു; അവയെ പൂജിക്കുക.

5. ബാക്കി രണ്ട്, ഋക്, അഥർവ്വന് ഇവ സർവ്വസാഹോദര്യം നമ്മെ പഠിപ്പിക്കുന്നു, അവ നമ്മെ ആ ലക്ഷ്യത്തിലേക്ക് തിരിയുവാൻ ഉപദേശിക്കുന്നു.

ഈ പദ്യങ്ങൾ ആ കാലത്ത് വേദങ്ങൾക്ക് പ്രചുരപ്രചാരമുണ്ടായിരുന്നുവെന്ന് വ്യക്തമാക്കുന്നുണ്ട്.

ബാത്തിന്റെ അഭിപ്രായം ഇങ്ങിനെയാണ്. ''ക്രിസ്തുവിന്ന് 1100കൊല്ലം മുമ്പാണ് ഈ സാഹിത്യം (വേദങ്ങൾ) ആവിർഭവിച്ചതെന്ന് സ്ഥാപിക്കുവാൻ ശ്രമിക്കുന്നുണ്ട്. എന്നാൽ എല്ലാ സംഗതികളും കണക്കിലെടുക്കുന്നതായാൽ അത് എത്രയോ ആധുനികമായ ഒരു കാലമായിപ്പോയെന്നും ഋഗ്വേദത്തിലെ സൂക്തങ്ങൾ അതിന്ന് എത്രയോ മുമ്പുണ്ടായിരുന്നവയാണെന്നും അപ്രകാരംതന്നെ അഥർവ്വണവേദത്തിലെ സൂക്തങ്ങളും എത്രതന്നെ പൌരാണികങ്ങളാണെന്നും യജുർവ്വേദത്തിലെ സൂക്തങ്ങളും ആ കാലത്തുതന്നെയുള്ളവയാണെന്നും പറയേണ്ടിയിരിക്കുന്നു. സൂക്തങ്ങൾ പൊതുജനങ്ങളിൽനിന്നുണ്ടായതല്ലെന്നും ചുരുങ്ങിയ ഒരു പുരോഹിതവർഗ്ഗത്തിൽ നിന്നുണ്ടായവയാണെന്നുമാണ് എന്റെ അഭിപ്രായം.''

പാശ്ചാത്യപണ്ഡിതന്മാരെല്ലാവരും ഇന്ത്യയിലെ ആദിനിവാസികൾ ദ്രാവിഡന്മാരായിരുന്നുവെന്നും ആര്യന്മാർ മദ്ധ്യേഷ്യയിൽ നിന്ന് ഇന്ത്യയെ ആക്രമിച്ച് ദ്രാവിഡരോട് യുദ്ധംചെയ്ത് അവരെ തെക്കോട്ട് ഓടിച്ചതാണെന്നും വിശ്വസിക്കുകയും ആ വിശ്വാസത്തിന്മേൽ വേദങ്ങളും ശാസ്ത്രങ്ങളും വ്യാഖ്യാനിക്കുകയും ചരിത്രം സൃഷ്ടിക്കുകയും ചെയ്തിരിക്കുന്നു. പൌരസ്ത്യപണ്ഡിതന്മാരിൽ മിക്കപേരും ഇവരുടെ മാർഗ്ഗത്തെതന്നെ അവലംബിച്ച് അവരെ അനുകരിക്കുകയാണു ചെയ്തിട്ടുള്ളത്. ഹരപ്പ, മൊഹൻജദാരൊ ഈ സ്ഥലങ്ങളിലെ ഖനനഗവേഷണങ്ങളുടെ ഫലം മേല്പറഞ്ഞ നിഗമനങ്ങൾക്ക് ഉൽപാദ്ബലകമാണെന്നും ശക്തിയായി അഭിപ്രായപ്പെട്ടു. സിന്ധുതാഴ്‌വരയിലെ സംസ്കാരം ദ്രാവിഡസംസ്കാരമായിരുന്നു



digitized by www.sreyas.in

വെന്നും അതു വൈദികസംസ്കാരത്തെക്കാരം പഴക്കമുള്ളതായിരുന്നു വെന്നും മററുമായിരുന്നു ഖനനഗവേഷണത്തിൻെറ ആദിമകാലത്തെ നിഗമനം. എന്നാൽ ആ അഭിപ്രായം കുറെയെല്ലാം ഇപ്പോരം മാറിയിരിക്കുന്നു. പല ആധുനികപൌരസ്ത്യപണ്ഡിതന്മാരും ആർയ്യന്മാരുടെ ആക്രമണസിദ്ധാന്തത്തിൽ സംശയം പ്രദശിപ്പിച്ചിട്ടുണ്ട്. ഇന്ത്യയിലെ പുരാണേതിഹാസങ്ങളിലോ വേദങ്ങളിലോ അങ്ങിനെയുള്ള ഒരാക്രമണത്തെപ്പററി യാതൊരു സൂചനയുമില്ല. 'ആർയ്യ' എന്നത് ഒരു വംശത്തിൻെറ നാമമായിരുന്നില്ല. ആർയ്യശബ്ദം വേദത്തിൽ പലേടത്തുമുണ്ട്. ധാർമ്മികനായ ഒരാരം എന്നു മാത്രമേ വേദത്തിൽ ആ പദത്തിന്നത്ഥമുള്ളു. സിന്ധുതാഴ്‌വരയിലെ ദേവന്മാരും ദേവികളും ഇന്നും ഹിന്ദുദേവന്മാരുടേയും ദേവിമാരുടേയും പേരുകളിൽ നിലനിന്നുപോരുന്നുണ്ട്. വേദത്തിലെ 'ക' ശബ്ദം പാത്രങ്ങളിന്മേൽ കൊത്തിവെച്ചിട്ടുണ്ട്. ''അവക്ക് ശിവൻ ഒരു ദേവനായിരുന്നുവെന്നും ശിവൻ വേദത്തിലില്ലെന്നും'' ചിലർ അഭിപ്രായപ്പെട്ടിട്ടുണ്ട്. ഇതു ശരിയല്ല. 'നമഃശിവായ' എന്ന മന്ത്രം യജുർവ്വേദത്തിൽ ഉള്ളതാണ്. രുദ്രനെപ്പററി ഋഗ്വേദത്തിൽ പറഞ്ഞിട്ടുള്ളതെല്ലാം ശിവനും ബാധകമാണ്. രുദ്രനും ശിവനും ഒന്നുതന്നെയാണ്. മൊഹൻജൊദാരൊ, ഹരപ്പ ഈ സ്ഥലങ്ങളിലെ ഖനനഗവേഷണങ്ങളിൽനിന്നു മനസ്സിലായിട്ടുള്ളത് ആ കാലത്തെ അവിടത്തെ മതം സമ്പൂർണ്ണമായ ഹിന്ദുമതമായിരുന്നുവെന്നും ആ ഗവേഷണത്തിൽ പങ്കെടുത്ത ഒരു സ്വിസ്സ് പണ്ഡിതൻ അഭിപ്രായപ്പെട്ടിരിക്കുന്നു.

വൈദികമഹർഷിമാർ വെറും പ്രാകൃതരായിരുന്നുവെന്നും വൈദികമന്ത്രങ്ങരം അർത്ഥമില്ലാത്ത വെറും പറച്ചിലുകരം മാത്രമായിരുന്നുവെന്നും അഭിപ്രായപ്പെടുന്ന പാശ്ചാത്യപണ്ഡിതന്മാരുണ്ട്. ഭാരതീയരെ ആകമാനം പുച്ഛിക്കുന്നവരാണ് അവർ, ക്രിസ്ത്യൻമിഷണറിമാക്കും ബ്രിട്ടീഷ്ഭരണത്തിന്നും അനുകൂലമായ അന്തരീക്ഷം സൃഷ്ടിക്കുകയാണ് അവരുടെ ഉദ്ദേശം. അതേ ഉദ്ദേശംതന്നെ ഉണ്ടെങ്കിലും വേദങ്ങളെപ്പററിയും ഹിന്ദുക്കളെപ്പററിയും കുറെ നല്ല അഭിപ്രായമുള്ള ആളായിരുന്നു മാക്സ്മുള്ളർ. വേദങ്ങളുടെ ആവിർഭാവകാലം കൃത്യമായിപ്പറയുവാൻ ആക്കും സാധിക്കുകയില്ലെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടതായി മുമ്പൊരദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. വേദങ്ങരം ഉണ്ടായത് ഭാരതത്തിലല്ലെന്നും സുമീരിയ, ബാബിലോൺ മുതലായ രാജ്യങ്ങളിലെ മതത്തിൽനിന്ന് പലതും അതിലുണ്ടെന്നുമുള്ള അഭിപ്രായത്തെപ്പററി അദ്ദേഹം പറഞ്ഞതിതാണ്. ''വൈ



digitized by www.sreyas.in

ദികസാഹിത്യത്തിലോ; മതത്തിലോ, സംസ്കാരത്തിലോ വൈദേശികമായി യാതൊന്നുമില്ലെന്നും, ഹിമാലയപർവ്വതം വടക്കും, സിന്ധുനദിയും മരുഭൂമിയും പടിഞ്ഞാറും, ഗംഗാനദി കിഴക്കും, സമുദ്രം തെക്കുമായി സ്വയം ഉണ്ടായി സ്വയം വളർന്നുവന്ന സാഹിത്യവും മതവുമാണ് വേദമെന്നു തീർത്തുപറയാം. മനുഷ്യന്ന് സ്വർഗ്ഗത്തെക്കൂടി നരകമാക്കുവാനുള്ള കഴിവുണ്ടായിരുന്നില്ലെങ്കിൽ, മനുഷ്യന്ന് ഭൂമിയിൽ സ്വർഗ്ഗസുഖം അനുഭവിക്കുമാറുള്ള ജീവിതം സാധിപ്പിക്കാൻ കഴിവുള്ള ഈ ഒരു സ്മാരക(ഇന്ത്യ)മെങ്കിലും ചരിത്രം നമുക്കുതന്നുവല്ലോ എന്നാശ്വസിക്കാം.'' വേദത്തിലുള്ള മതത്തെപ്പററി അദ്ദേഹം പറയുന്നതിതാണ്. ''വേദത്തിലെ മതം ഏകദൈവികമോ ബഹുദൈവികമോ എന്ന് എനിക്ക് പറയുവാൻ കഴികയില്ല. ബൈബിളിലും ഖുറാനിലും കാണുന്നതുപോലെ ഈശ്വരൻെറ ഏകത്വത്തെ ഊന്നിപ്പറയുന്ന മന്ത്രങ്ങളുണ്ട്. കേവലം ഒന്നുമാത്രമായ ഈശ്വരന്ന് വിപ്രന്മാർ പല പേരുകളും നല്കിയിരിക്കുന്നുവെന്ന് ഒരു ഋഷി പറയുന്നു. ആദ്യം ഹിരണ്യഗർഭൻ മാത്രമേ ഉണ്ടായിട്ടുള്ളു. ഈശ്വരൻ ഈ ഭൂമിയെയും ആകാശത്തേയും ഉണ്ടാക്കി എന്നു മറെറാരു ഋഷി പറയുന്നു. അതെ സമയം 33 ദേവന്മാരുള്ളതായും അവരെ ആരാധിക്കുന്നതായും പറയുന്നു. ഞാൻ ഇതിന്നു ബഹുദൈവത്വ (പൊളിതിസം) മെന്നല്ല, ഹിനോതീസം (Henotheism) എന്നാണു പേർ കൊടുക്കുക. പല ദേവന്മാരുമുള്ളതിൽ ഒരു ദേവനെമാത്രം പരമേശ്വരനായി ആരാധിക്കുകയാണ് ഹിനോതീസം.''





digitized by www.sreyas.in

## അധ്യായം_5

(തുടർച്ച)

# ശ്രീ അരവിന്ദമഹായോഗി - 1872

വേദവ്യാഖ്യാനത്തെ ഒരു പുതിയ പ്രസ്ഥാനത്തിൽക്കൂടി നയിച്ച യോഗിവര്യനായിരുന്നു ശ്രീ. അരവിന്ദൻ. പാശ്ചാത്യപൌരസ്ത്യസംസ്കാരങ്ങളെ ഒരുപോലെ മഥനംചെയ്തു് സാരാംശങ്ങളെ ഗ്രഹിച്ചു് അസാധാരണശക്തിയുള്ള ഭാഷാശൈലിയിൽക്കൂടി ഗഹനതത്വങ്ങളെ പ്രതിപാദിക്കുന്നതിൽ അനിതരസാധാരണമായ സാമർത്ഥ്യം സ്വതഃസിദ്ധമായിട്ടുള്ള മഹാനാണദ്ദേഹം. വേദങ്ങൾക്കു് ആധിഭൌതികമായ അർത്ഥത്തിന്നുപുറമെ ആധിമാനസികവും ആധ്യാത്മികവുമായ രഹസ്യാർത്ഥമുണ്ടെന്നാണു് അദ്ദേഹത്തിൻെറ അഭിപ്രായം. ഈ അഭിപ്രായത്തിൻെറ ഉത്ഭവത്തെപ്പററി അദ്ദേഹം ''On The Vedas'' എന്ന ഗ്രന്ഥത്തിൽ ഇങ്ങിനെ എഴുതിയിരിക്കുന്നു. ''ഞാൻ യോഗാഭ്യാസം ശീലിക്കുമ്പോൾ യോഗനിഷ്ഠനായിരിക്കുന്ന അവസരത്തിൽ എൻെറ ചില അനുഭവങ്ങൾക്കു് ചില പ്രതീകനാമങ്ങൾ മനസ്സിൽ ഉദിക്കുകയും വേദത്തിലെ മൂന്നു ദേവിമാരുടെ രൂപം എൻെറ യോഗദൃഷ്ടിയിൽ പ്രത്യക്ഷപ്പെടുകയും ചെയ്തു. അവർ സരസ്വതി, ഇള, സരമ ഇവരായിരുന്നു. സരസ്വതിയെയും ഇളയെയുംപററി പുരാണങ്ങളിൽ പറഞ്ഞ ചില തൊക്കെമാത്രമെ അറിഞ്ഞിരുന്നുള്ളു. സരമയെപ്പററി കുറച്ചു് അധികം അറിയാമായിരുന്നു. ഭൌതികപ്രകാശം അന്ധകാരത്തെ പിന്തുടന്നു നശിപ്പിക്കുന്നതുപോലെയാണു് സഹജബോധം അബോധമനസ്സിൽ പ്രവേശിച്ചു് ജ്ഞാനത്തെ പ്രകാശിപ്പിക്കുന്നതെന്നു സൂചിതാർത്ഥം എനിക്കു മനസ്സിലായി. അതിന്നുമുമ്പു് വേദത്തിന്നു് നമ്മുടെ ദേശീയചരിത്രത്തിൽ പ്രാധാന്യമുണ്ടെന്നല്ലാതെ തത്വചിന്തയിലൊ ആധ്യാത്മികാനുഭവങ്ങളിലൊ സാംഗത്യമുണ്ടെന്നു് ഞാൻ മനസ്സിലാക്കിയിരുന്നില്ല.''



digitized by www.sreyas.in

ശ്രീ. അരവിന്ദൻ പുതുശ്ശേരിയിൽ സ്ഥിരതാമസമാക്കിയതിന്നുശേഷം ആര്യദ്രാവിഡപ്രശ്നത്തിലും അദ്ദേഹത്തിൻെറ അഭിപ്രായത്തിന്നു മാററംവന്നു. പാശ്ചാത്യപണ്ഡിതന്മാരുടെ ആര്യാക്രമണസിദ്ധാന്തവും അവരുടെയും ദ്രാവിഡരുടെയും സംസ്കാരവ്യത്യാസവും അദ്ദേഹം സ്വീകരിച്ചിരുന്നു. എന്നാൽ തമിഴരോടും തമിഴ്ഭാഷയോടും അധികമധികം ബന്ധം പുലർത്തുവാൻ സാധിച്ചപ്പോൾ കായികമായി ഉത്തരേന്ത്യക്കാരും ദക്ഷിണേന്ത്യക്കാരും തമ്മിൽ വർണ്ണത്തിലല്ലാതെ മററു വ്യത്യാസങ്ങൾ പറയത്തക്കതായില്ലെന്നും സംസ്കൃതവും തമിഴും തമ്മിൽ മൌലികമായി വലിയ വ്യത്യാസമില്ലെന്നും ഏകദേശം അൻപത് ശതമാനം വാക്കുകൾ രണ്ടു് ഭാഷയിലും സാമ്യമുള്ളവയാണെന്നും അദ്ദേഹത്തിന്നു വ്യക്തമായി. സംസ്കൃതവും തമിഴും തമ്മിൽ ആദിമകാലങ്ങളിൽ അടുത്ത ബന്ധമുണ്ടായിരുന്നുവെന്ന് അദ്ദേഹം തീരുമാനിച്ചു. അങ്ങിനെയാണെങ്കിൽ വേദത്തിൽകാണുന്ന ദസ്യുശബ്ദം ഇന്ത്യയിലെ ആദിമനിവാസികളായ ദ്രാവിഡന്മാരെ നിർദ്ദേശിച്ചുകൊണ്ടാണെന്ന പാശ്ചാത്യരുടെ നിഗമനവും ആര്യന്മാർ വിദേശത്തിൽനിന്നുവന്ന് ദ്രാവിഡരെ കീഴടക്കിയതാണെന്നുള്ള അവരുടെ വാദവും അടിസ്ഥാനം കുറഞ്ഞതാണെന്നും ആര്യന്മാരും ദ്രാവിഡരുമെല്ലാം ഇന്ത്യയിൽതന്നെ പണ്ടുപണ്ടെയുള്ളവരാണെന്നും, അഥവാ, ആര്യന്മാർ വിദേശത്തുനിന്നു വന്നവരാണെങ്കിൽതന്നെ അവർ ഇന്ത്യയിലാകെ വ്യാപിച്ച് ഇവിടത്തെ ആദിമനിവാസികളെ തങ്ങളിൽ ലയിപ്പിച്ചിരിക്കുന്നുവെന്നും കരുതേണ്ടിയിരിക്കുന്നുവെന്നാണ് അദ്ദേഹം പറയുന്നത്.

അദ്ദേഹത്തിൻെറ അഭിപ്രായങ്ങളുടെ സംഗ്രഹം ഇവിടെ കൊടുക്കാം. പുരാണകഥകളിൽക്കൂടി പണ്ടുള്ളവർ വേദങ്ങളിലെ ഋക്കുകൾ, യജുസ്സുകൾ, സാമങ്ങൾ ഇവയുടെ അർത്ഥം ഭാഗികമായി വിപുലീകരിച്ച് വിശദീകരിച്ചു. ധർമ്മത്തിൻെറയും മതാധിഷ്ഠിതങ്ങളായ സാമുദായികാചാരങ്ങളുടെയും മൂലം വേദമാണെന്ന് പുരാതനന്മാർ വിശ്വസിച്ചുവന്നു. വിവേകികളായ ചിലർ അധ്യാത്മജ്ഞാനത്തിൻെറയും യോഗചര്യയുടേയും ഈശ്വരവിശ്വാസത്തിൻെറയും ഭണ്ഡാഗാരമാണ് വേദമെന്നു മനസ്സിലാക്കി; എല്ലാ ക്രിയകളുടെയും ഉറവിടമാണ് വേദമെന്ന് വേറെ ചിലർ കരുതിവന്നു. അതുകൊണ്ട് വേദത്തിന്ന് ജ്ഞാനകാണ്ഡമെന്നും കർമ്മകാണ്ഡമെന്നും രണ്ടു ഭാഗങ്ങളുണ്ടെന്നു ഭാരതത്തിലെ എല്ലാ ആചാര്യന്മാരും അഭിപ്രായപ്പെട്ടിട്ടുണ്ട്. കർമ്മകാണ്ഡമാണ് ആദിമഭാഗമെന്നും ജ്ഞാ



digitized by www.sreyas.in

നകാണ്ഡമാണ് ഉത്തരഭാഗമെന്നും അവർ പറയുന്നു. പൂർവ്വകാണ്ഡ
ത്തെ—അതായത് പൂർവ്വമീമാംസയെ ബ്രാഹ്മണങ്ങളുടെ ആധാരമുള്ള
തായും ജ്ഞാനകാണ്ഡമായ ഉത്തരമീമാംസക്ക് ഉപനിഷത്തുകളുടെ
അവലംബമുള്ളതായും പറയുന്നു. ഋക്കുകളും യജുസ്സുകളുമായ മന്ത്ര
ങ്ങൾ അവയുടെ വിനിയോഗവുമായി കൂട്ടിപ്പിണക്കിയിട്ടുള്ളതു
കൊണ്ടാണ് കർമ്മങ്ങൾക്കുവേണ്ടിയാണു മന്ത്രങ്ങളെന്ന അഭിപ്രായം
പ്രബലപ്പെട്ടുവന്നത്. മന്ത്രങ്ങൾ ദേവതമാരെ സ്തുതിക്കുവാനും, അ
ന്തഃശ്ശുദ്ധിക്കും, ഇഷ്ടപ്രാപ്തിക്കും അനിഷ്ടനിവാരണത്തിന്നും ജപത്തി
ന്നുമെല്ലാം ഉപയോഗിക്കുന്നുവെങ്കിലും മന്ത്രങ്ങളെക്കാൾ പ്രാധാന്യം
കർമ്മങ്ങൾക്കാണെന്നുവന്നുകൂടി. യജ്ഞാദികർമ്മം മുഖ്യധർമ്മമായി
കരുതിയ പൂർവ്വന്മാരായ സൂത്രകാരന്മാർ മന്ത്രത്തെ മാത്രമല്ല ബ്രാ
ഹ്മണങ്ങളെയും വേദമായിക്കരുതി ''മന്ത്രബ്രാഹ്മണയോർവേദഃ'' എ
ന്നു പ്രഖ്യാപിച്ചു. സാംപ്രദായികമായി ഇങ്ങിനെ സിദ്ധിച്ച മ
തത്തിൻെറ ഒരു ഭാഗമായി വേദമന്ത്രങ്ങളെ വ്യാഖ്യാനിച്ചു. ഉവ്വ
ടനും മഹീധരനും യജുസ്സുകളെ വ്യാഖ്യാനിച്ചു; സ്കന്ദസ്വാമിയും
വെങ്കടമാധവനും ഋക്കുകളെ വ്യാഖ്യാനിച്ചു. പണ്ഡിതനായ സാ
യനമാധവൻ നാലു വേദങ്ങൾക്കും അവയുടെ ബ്രാഹ്മണങ്ങൾക്കും
വ്യാഖ്യാനമെഴുതി. ഈ ഭാഷ്യത്തിന്നാണ് പ്രസിദ്ധി. പാശ്ചാ
ത്യരും പൌരസ്ത്യരുമായ പണ്ഡിതന്മാരെല്ലാം ഈ വ്യാഖ്യാനത്തെ
യാണ് സ്വീകരിച്ചത്. ചില പാശ്ചാത്യപണ്ഡിതന്മാർ കഥകള
റിയേണ്ടുന്ന കൌതുകംകൊണ്ട് ഭാരതീയപണ്ഡിതന്മാരുടെ സഹാ
യത്തോടുകൂടി വേദത്തിൽ പ്രവേശം സമ്പാദിച്ച് സ്വന്തം പരിചി
തസംസ്കാരത്തിൻെറ പ്രകാശത്തിൽ വേദത്തിൻെറ അർത്ഥം നിർണ്ണ
യിക്കാൻ തുടങ്ങി. ഇവക്ക് സായനൻ ഉത്തമസഹായിയായി
ത്തീന്നു. തങ്ങൾക്ക് ആവശ്യമായേടത്തോളംമാത്രം സായനവ്യാ
ഖ്യാനത്തെ സ്വീകരിച്ചും മററുള്ളേടങ്ങളിൽ സ്വേച്ഛയാ വ്യാഖ്യാ
നിച്ചും മന്ത്രങ്ങളെപ്പററിയും ദേവതമാരെപ്പററിയും മന്ത്രങ്ങളിലെ
തത്ത്വവിചാരത്തെപ്പററിയും അഭിപ്രായങ്ങൾ ആവിഷ്കരിച്ചു. നാ
ലു വേദങ്ങളിൽ ഋഗ്വേദം മാത്രമെ പ്രാമാണ്യം അർഹിക്കുന്നുള്ളവെ
ന്നും ഋഷിമാർ മന്ത്രകൃത്തുകളെന്ന നിലക്ക് കവികളുടെ പദവിയിൽ
സ്മരണീയരാണെന്നും യജ്ഞത്തിന്നുവേണ്ടിമാത്രം അവർ മന്ത്രങ്ങ
ളെ രചിച്ചതാണെന്നും പ്രാകൃതരായ ഋഷിമാർ പേടികൊണ്ടും ചി
ലപ്പോൾ സ്നേഹംകൊണ്ടും കാററ്,മഴ, തീ, സൂര്യൻ മുതലായ ദേവ
തകളെ ഇഷ്ടസിദ്ധിക്കും അനിഷ്ടനിവാരണത്തിന്നുമായി പ്രീതി
പ്പെടുത്തുവാൻവേണ്ടി സൂക്തങ്ങളെ രചിച്ചതാണെന്നും ദേവതകൾ
ചില ഭൌതികശക്തികളും ചിലവ ജഡവസ്തുക്കളും മററു ചിലവ



digitized by www.sreyas.in

ഓരോ ഋഷിയുടെ സങ്കല്പത്തിന്നനുസരിച്ച് സൃഷ്ടമായി സജീവ ങ്ങളെന്നപോലെ സ്തുതിക്കപ്പെട്ടവയുമാണെന്നാണ് ഈ ആധുനിക ഗവേഷകന്മാരെന്നു പറയുന്നവരുടെ അഭിപ്രായം. ഇങ്ങിനെ യജ്ഞങ്ങൾ വർദ്ധിച്ചതോടുകൂടി യജുർവ്വേദവും ബ്രാഹ്മണവും ഉണ്ടായി. ഋഗ്വേദം പത്താം മണ്ഡലത്തിലും മററു ചിലേടങ്ങളിലും തത്വചിന്തകൾ കാണുന്നുണ്ടെങ്കിൽ അവയൊക്കെ പിന്നീട് കൂട്ടിച്ചേർത്തതാണെന്നാണ് അവരുടെ അഭിപ്രായം. പാശ്ചാത്യ പണ്ഡിതന്മാരുടെ ഇങ്ങിനെയുള്ള അഭിപ്രായങ്ങളെ ഭാരതീയരായ പണ്ഡിതന്മാരും സ്വീകരിച്ച് വേദത്തിന്ന് പണ്ടൊരിക്കലും ഉണ്ടായിട്ടില്ലാത്ത വികൃതാർത്ഥങ്ങൾ നല്കുകയാണു ചെയ്യുന്നത്. താൻ അതിനെപ്പററിയൊന്നും ആലോചിക്കാതെ ഇരുന്നപ്പോൾ അഹൈതുകമായി വേദത്തിലെ ഇള, സരസ്വതി, സരമ എന്ന മൂന്നു ദേവതകൾ യോഗചക്ഷുസ്സിൽ പ്രത്യക്ഷപ്പെടുകയും വേദത്തിന്നു രഹസ്യാർത്ഥമുണ്ടെന്ന് ശ്രീ. അരവിന്ദന്ന് ബോദ്ധ്യപ്പെടുകയും ചെയ്തു. അതിന്നുശേഷം അദ്ദേഹം വേദാർത്ഥത്തെക്കുറിച്ച് ചിന്തിക്കുന്നതിൽ അധികമധികം ശ്രദ്ധപതിപ്പിച്ചു. ഋക്കുകളെയും ഋഷിമാരെയും ദേവതകളെയുംപററി പല സത്യങ്ങളും തനിക്കുണ്ടായ അനുഭവത്തിൻെറ വെളിച്ചത്തിൽ പ്രകാശിപ്പിക്കുകയും ചെയ്തു.

ബ്രാഹ്മണങ്ങളിലും മന്ത്രങ്ങളിലും ഉപനിഷത്തുക്കളിലും നിരുക്തത്തിലും പുരാണങ്ങളിലും ഇതിഹാസങ്ങളിലും മററു പല ശാസ്ത്രങ്ങളിലും വേദത്തിന്ന് ഒരു ഗൂഢാർത്ഥമുണ്ടെന്ന് സൂചിപ്പിച്ചു കാണാം. ആ ഗൂഢാർത്ഥം ഋക്കുകളിലായിരിക്കണമെന്നു വ്യക്തമാണ്. ഭാഷയുടെ ചില പ്രത്യേകപ്രയോഗംകൊണ്ട് ഈ ഗൂഢാർത്ഥം അന്യാപദേശം, രൂപകം, പ്രതീകം, സൂചിതപദം (symbol) ഇങ്ങിനെ പലവഴിക്കുമാണ് രക്ഷിക്കപ്പെട്ടിട്ടുള്ളത്. ഈ വഴികൾ മനസ്സിലായിക്കഴിഞ്ഞാൽ വേദത്തിൻെറ ഗൂഢാർത്ഥം സ്പഷ്ടമാകുന്നതാണ്, നമുക്ക് കാണാൻ കണ്ണുണ്ടെങ്കിൽ ഋഷിമാരുടെ മന്ത്രങ്ങൾകൊണ്ടുതന്നെ ഈ ഗൂഢാർത്ഥം മനസ്സിലാക്കുവാനുള്ള മാർഗ്ഗം ഗ്രഹിക്കാം. മധുച്ഛന്ദസ്സ് മുതലായ ഋഷിമാർ മന്ത്രദ്രഷ്ടാക്കളായിരുന്നു. അവരുടെ അന്തശ്ചക്ഷുസ്സിന്ന് ദേവതകൾ ഗോചരങ്ങളായിരുന്നു. ബുദ്ധിവൈഭവംകൊണ്ടോ ഭാഷാപ്രയോഗസാമർത്ഥ്യംകൊണ്ടോ അവർ സൂക്തങ്ങൾ രചിച്ചതല്ല. തങ്ങളിൽ അന്തർഭവിച്ച ശക്തികളെ അനശ്ഗളം വികസിപ്പിച്ച് ദേവതമാരുടെ അനുഗ്രഹംകൊണ്ട് അവക്ക് ദിവ്യദർശനവും ദിവ്യശ്രവണവും ദേവത



digitized by www.sreyas.in

മാരോട്ട് അതിർകവിഞ്ഞ ഭക്തിയും ഉണ്ടായതുകൊണ്ട് ഈ സൂക്ത ങ്ങൾ അവരിൽനിന്നു ലഭിച്ചതാണ്. അതുകൊണ്ടാണ് സൂ ക്തങ്ങൾ മന്ത്രങ്ങളായത്; ഋഷിമാർ കവികളായത്.

ദേവതകൾ പ്രത്യേക നാമങ്ങളോടുകൂടിയവയാണ്, അനേക ങ്ങളാണ്; സർവ്വേശ്വരൻെറ വിവിധവൃത്തികൾകൊണ്ട് സൃഷ്ടാ ത്മാവായ ആ ഏകപുരുഷൻ നാനാദേവതാത്മാവായിത്തീർന്നതാ ണ്. സത്യത്തിൽ പരനായ ഏകൻെറ വിവിധ നാമങ്ങളാണ് വി വിധദേവതകൾ. നാനാമൂർത്തിസ്വരൂപനായ ആ പരൻ സർവ്വദേവ തകളെക്കാളും മഹസ്സുള്ള പരംപുരുഷനാണ്. ദേവതകൾ വെറും പേ രുകളല്ല; അവ ശക്തികളാണ്; മൂർത്തികളാണ്. മുഖത്ത് ദേവതാ വൈവിദ്ധ്യമുണ്ടെങ്കിലും പിന്നിൽ സർവ്വദേവതകളുടെയും മൂലമായി സർവ്വദേവമയനായ പരം ജ്യോതിസ്സാണ്.

ഒരു ദേവിയുടെ അവയവങ്ങൾ വ്യത്യസ്തങ്ങളായതുപോലെ വൃ ത്തിഭേദംകൊണ്ട് ദേവതകൾക്ക് പൃഥക്ത്വം സിദ്ധിച്ചുവെന്നേ ഉ ള്ളു. അതുകൊണ്ട് സൂക്തങ്ങളിൽ ദേവതകളെ പ്രത്യേകംപ്രത്യേ കം സ്തുതിച്ചതാണ്. ഈ വിശ്വത്തിൽ ബാഹ്യമായും ആഭ്യന്തരമായും പല ഭൂമികകളിലായി പല അധികാരങ്ങളോടുകൂടി ദിക്പാലക ന്മാരുണ്ട്. ബാഹ്യലോകവും ആഭ്യന്തരലോകവും ദേവതകൾക്കധീ നമാണ്; ഈ രഹസ്യം ഋഷിമാക്കറിയാമായിരുന്നു. അതുകൊണ്ട് മന്ത്രദ്രഷ്ടാക്കളായ ഋഷിമാർ പ്രാണൻ, ദേഹം, മനസ്സ് എന്നുവേണ്ട സർവ്വസ്വവുംകൊണ്ടും ദേവതകളെ സ്തുതിച്ചു യജനംചെയ്തു. അന്തര്യാ ഗസമർത്ഥരായ ചുരുക്കം മഹാത്മാക്കളൊഴിച്ചുള്ള അനേകലക്ഷം പാ മരന്മാരായ സാധാരണജനങ്ങൾ ഈ രഹസ്യം മനസ്സിലാക്കുവാൻ അസമർത്ഥരായതുകൊണ്ട് മന്ത്രങ്ങളോടുകൂടി ബാഹ്യയാഗകർമ്മങ്ങൾ നടത്തി. അങ്ങനെ വേദമന്ത്രങ്ങൾക്ക് അന്തര്യാഗത്തിന്നും ബാഹ്യ യാഗത്തിന്നും വെവ്വേറെയായി രണ്ട് അർത്ഥങ്ങൾ ഉണ്ടായിവന്നു. അന്തര്യാഗത്തിന്നുള്ള മന്ത്രാർത്ഥമാണ് രഹസ്യാർത്ഥമെന്ന് ശ്രീ. അര വിന്ദൻ പറയുന്നു.

അരവിന്ദൻെറ രഹസ്യാർത്ഥസിദ്ധാന്തത്തിന്നെതിരായി മൂന്ന് ആക്ഷേപങ്ങളാണുള്ളത്. ഒന്നാമത്തേത്, അതു പാശ്ചാത്യപ ണ്ഡിതന്മാരുടെ വിദഗ്ദ്ധാഭിപ്രായത്തോട് യോജിക്കുന്നില്ലെന്നാ ണ്; രണ്ടാമത്തേത് സായനൻെറ പരമ്പരാഗതമായ വ്യാഖ്യാന ത്തിന്നെതിരാണെന്നാണ്; മൂന്നാമത്തേത് മീമാംസകമതത്തിന്ന്



digitized by www.sreyas.in

ന്ന് അതു പ്രതികൂലമാണെന്നുള്ളതാണ്. പാശ്ചാത്യഗവേഷകന്മാരുടെ അഭിപ്രായപ്രകാരം മനുഷ്യൻ പ്രാകൃതദശയിൽനിന്നു ക്രമേണ വളൎന്ന് ഇന്നത്തെ സ്ഥിതിയിലെത്തിയതാണ്. ശ്രീ. അരവിന്ദന്റെ അഭിപ്രായം ശരിയാണെങ്കിൽ ഋഗ്വേദകാലത്ത് മനുഷ്യൻ നല്ല സംസ്കാരം സിദ്ധിച്ചവനും പില്ക്കാലത്തു ക്രമേണ അധഃപതിച്ചവനുമായിരിക്കണം. ശ്രീ. അരവിന്ദന്റെ അഭിപ്രായം തെററിദ്ധരിച്ചാണ് ചിലർ ഇങ്ങിനെ പറയുന്നത്. ഋഗ്വേദകാലത്ത് എല്ലാ ജനങ്ങളും ആധ്യാത്മികസമ്പത്ത് സിദ്ധിച്ചവരാണെന്നു പറയുന്നില്ല. ചുരുക്കം ചിലർ തപഃശക്തികൊണ്ട് ഇന്ദ്രിയാതീതതത്വങ്ങളെ ദർശിക്കാനുള്ള അന്തർവ്വീക്ഷണസാമർത്ഥ്യം ലഭിച്ചവരായിരുന്നുവെന്നും അവൎക്ക് വിശ്വത്തിന്റെ പരമരഹസ്യങ്ങൾ നല്ലപോലെ ഗ്രഹിക്കാൻ സാധിച്ചിരുന്നുവെന്നും സാധാരണജനങ്ങൾ പാമരന്മാർതന്നെയായിരുന്നുവെന്നും ഋഷിമാൎക്കുശേഷം അവരെപ്പോലെ തപഃശക്തിയും ആത്മജ്യോതിസ്സുമുള്ളവർ കുറഞ്ഞുകുറഞ്ഞു ഇല്ലാതായിത്തീൎന്നുവെന്നുമാണ് ധരിക്കേണ്ടതു്. ഋഷിമാർ ദിവ്യദൎശനംകൊണ്ടും ദിവ്യശ്രവണംകൊണ്ടും സമ്പാദിച്ച രഹസ്യങ്ങൾ വേദത്തിൽ ഗുപ്തഭാഷയിൽ നിക്ഷേപിച്ചു. കുറെയെല്ലാം തപശ്ശക്തിയുള്ളവൎക്കു മാത്രമേ ആ ഭാഷ മനസ്സിലാകുകയുള്ളു, പാണ്ഡിത്യംകൊണ്ടു മാത്രം മനസ്സിലാകുകയില്ല. മാത്രവുമല്ല, ഋഷിമാൎക്ക് എല്ലാ ശാസ്ത്രങ്ങളിലും വിജ്ഞാനമുണ്ടായിരുന്നുവെന്നും ആൎക്കും വാദമില്ല. ഋഗ്വേദയുഗം യോഗവിത്തുകളും, അധ്യാത്മജ്ഞാനവും, അധിപിണ്ഡജ്ഞാനവും ദേവതാവ്യാപാരസ്വരൂപബോധവുമുള്ള ഋഷിമാരുടെ യുഗമായിരുന്നു. ഇപ്പോൾ ഭൌതികശാസ്ത്രയുഗമാണ്. എന്നാൽ ഭൌതികജ്ഞാനം എത്ര ചുരുക്കം പേൎക്കുമാത്രമാണുള്ളതു്? സായനാചാൎയ്യർ പരമ്പരാഗതമായ ഒരു സമ്പ്രദായത്തെ സ്വീകരിച്ചുവെന്നുപറയുന്നതും ശരിയല്ല. അദ്ദേഹത്തിനുമുമ്പ് അങ്ങിനെ വ്യക്തമായ ഒരു സമ്പ്രദായമുണ്ടായിരുന്നില്ല. കൎമ്മപരമായാണ് അദ്ദേഹം വേദങ്ങളെ വ്യാഖ്യാനിച്ചത്. എന്നാൽ ജ്ഞാനം, മോക്ഷം, അക്ഷരം മുതലായവയെ സ്തുതിക്കുന്ന സന്ദൎഭങ്ങളിൽ അദ്ദേഹത്തിന്നു ആധ്യാത്മികമായിത്തന്നെ വ്യാഖ്യാനിക്കേണ്ടിവന്നിട്ടുണ്ട്. ചിലപ്പോൾ അദ്ദേഹം ചരിത്രത്തിൽനിന്നു കഥകളെടുത്തിട്ടുണ്ട്. വേദത്തിന്റെ നിത്യത്വസിദ്ധാന്തത്തെ ബാധിക്കാതെ അതെങ്ങിനെയാണു സാധിക്കുക? സായനാചാൎയ്യൎക്കുമുമ്പ് കൎമ്മപരവ്യാഖ്യാനമുണ്ടായിരുന്നുവെന്നുള്ളതു ശരിയാണ്; പക്ഷെ, ഭൌതികമായും ഐതിഹാസികമായും ആധ്യാത്മികമായും വ്യാഖ്യാനങ്ങളുണ്ടായിരുന്നുവെന്നുള്ളതും വാസ്തവമാണ്. യാസ്കാചാൎയ്യർതന്നെ അങ്ങിനെയുള്ള ചില നൈരുക്തികന്മാരുടെ പേരുകൾ പറയുന്നുണ്ട്. അദ്ദേ



digitized by www.sreyas.in

ഹംതന്നെ മന്ത്രങ്ങളിൽനിന്ന് അധിഭൌതികവും, അധിദൈവതവും, അധ്യാത്മികവുമായ ജ്ഞാനം സിദ്ധിക്കുമെന്നു പറഞ്ഞിട്ടുണ്ട്. സായനാചാര്യരാണ് വേദങ്ങൾക്കു മുഴുവൻ വ്യാഖ്യാനം എഴുതിയ ആൾ; അദ്ദേഹംതന്നെയാണ് കർമ്മപരമായ പാരമ്പര്യം ഉണ്ടാക്കിയതും. മീമാംസകന്മാർ മന്ത്രസംഹിതക്ക് വ്യാഖ്യാനം എഴുതിയിട്ടില്ല; അവർ വ്യാഖ്യാനിച്ചത് ബ്രാഹ്മണങ്ങളെയാണ്. അവക്ക് ധർമ്മജിജ്ഞാസയായിരുന്നു ഉണ്ടായിരുന്നത്. വേദത്തിന്റെ അർത്ഥം കേവലം കർമ്മപരമാണെന്നുവന്നാൽ നിഗമങ്ങളിലും, ആഗമങ്ങളിലും, പുരാണങ്ങളിലുമെല്ലാം വേദങ്ങൾ സർവ്വവിദ്യകളുടേയും മൂലമാണെന്നും അവയിൽ എത്രയോ ആധ്യാത്മികരഹസ്യങ്ങളുണ്ടെന്നും മററും പൂർവ്വികന്മാർ പറഞ്ഞതും വിശ്വസിച്ചതുമെല്ലാം പൊള്ളയായിരുന്നുവെന്നല്ലെ വരിക? ഇതുകൊണ്ടുതന്നെയാണ് ഭഗവദ്ഗീതയിൽ പൂർവ്വമീമാംസാഗ്രസ്തമായ വേദവ്യാഖ്യാനത്തെ വളരെ കഠിനമായി ഖണ്ഡിച്ചിട്ടുള്ളത്? മന്ത്രങ്ങളുടേയും ദേവതകളുടേയും രഹസ്യങ്ങൾ തപഃശക്തിയില്ലാത്ത ആൾക്ക് ഗ്രാഹ്യമാകുന്നതല്ലെന്ന് യാസ്കാചാര്യൻ പ്രസ്താവിച്ചത് അവയുടെ അർത്ഥം കർമ്മപരമല്ലാത്തതുകൊണ്ടാണെന്നു തീർച്ചയാണ്.

ബാഹ്യമായ സർവ്വവും അന്തരർത്ഥത്തിന്റെ സങ്കേതമാണ്; അതുകൊണ്ട് യാഗങ്ങൾ അന്തര്യജ്ഞത്തിന്റെ സങ്കേതങ്ങളായിരിക്കണമല്ലോ. യാഗത്തിന്ന് മുഖ്യമായിട്ട് നാലംശങ്ങളാണ്. യജമാനൻ, ഋത്വിക്കുകൾ, ദ്രവ്യം, ഫലം. യജമാനൻ ജീവനാണ്. ഋത്വിക്കുകൾ ഹോതാ, അധ്വര്യു, ഉദ്ഗാതാ, ബ്രഹ്മ ഇവരാണ്. ഹോതാവാണ് മന്ത്രം ഉച്ചരിക്കുന്നത്, അതായത് ആഹ്വാതാവ്. അത് സർവ്വേശ്വരൻതന്നെയാണ്. അദ്ദേഹമാണ് അഗ്നി. അധ്വര്യു പ്രാണനായ വായുവാണ്. യജ്ഞത്തിന്നു വേണ്ടുന്നതെല്ലാം ചെയ്യിക്കുന്നതു് ഈ പുരോഹിതനാണ്. ഉദ്ഗാതാ ആദിത്യനാണ്. ബ്രഹ്മ ബ്രഹ്മണസ്പതിയാണ്. ഗോ ശബ്ദത്തിന്ന് പശുവെന്നും രശ്മിയെന്നും അർത്ഥമുണ്ട്. അതുകൊണ്ട് ഗവ്യം എന്നതിന്ന് പ്രകാശം എന്നർത്ഥമാണ്. ഘൃതം ആധ്യാത്മികപ്രകാശമാണ്. യജ്ഞഫലമായിട്ട് അശ്വം, ഗോവ് മുതലായവയാണ് ലഭിക്കുന്നത്. ഗോവ് പ്രകാശലക്ഷണമായ ജ്ഞാനമാണ്. അശ്വം ക്രിയാശക്തിസാമർത്ഥ്യമാണ്. മന്ത്രപദങ്ങൾക്ക് യൌഗികാർത്ഥം സ്വീകരിക്കണം. മററുചില പദങ്ങൾക്ക് അന്തഃകരണസംബന്ധിയായ അർത്ഥം യോജിപ്പിക്കണം.



digitized by www.sreyas.in

ലോകങ്ങളെക്കുറിച്ചും സാങ്കേതികാൎത്ഥമുണ്ടു്. ഭൂഃ, ഭുവഃ, സ്വഃ, എന്ന മൂന്നു വ്യാഹൃതികളുണ്ടു്. സ്വൎഗ്ഗത്തിന്നുപരിയായി മഹഃ എന്ന വ്യാഹൃതിയുണ്ടെന്നും അതിന്നും ഉപരിയായി ജന, തപ, സത്യ ഈ മൂന്നു വ്യാഹൃതികളുണ്ടെന്നും പറയുന്നു. ബാഹ്യമായ ഭുവനത്രയം ആന്തരത്രിലോകത്തിന്റെ സങ്കേതമാണു്. ഭൂഃ എന്നതു് അന്നമയവും ഇന്ദ്രിയഗോചരവുമായ ഭൗതികലോകത്തിന്റെ സങ്കേതമാണു്. ശുദ്ധമനസ്സത്വപ്രധാനമായ പ്രജ്ഞാലോകത്തിന്റെ സങ്കേതമാണു് സ്വർല്ലോകം. ഇവ രണ്ടിന്റേയും മദ്ധ്യത്തിലുള്ള പ്രാണപ്രജ്ഞാമയശക്തിവിശേഷമാണു് ഭുവർല്ലോകസങ്കേതം.

നമ്മുടെ അന്തർഭാഗത്തിലാവട്ടെ ബഹിർഭാഗത്തിലാകട്ടെ സൃഷ്ടി മുതലായ കാൎയ്യങ്ങൾ നിൎവ്വഹിക്കുന്ന ശക്തിവിലസിതങ്ങളെല്ലാം ദേവതാപ്രവൎത്തനമായിക്കരുതേണ്ടതാണു്. ദേവതകളുടെ നാമങ്ങളിൽ നിന്നുതന്നെ അവരുടെ ആന്തരാൎത്ഥം കുറെയെല്ലാം സ്പഷ്ടമാകുന്നുണ്ടു്. ഉദാഹരണമായി അഗ്നി ശബ്ദംകൊണ്ടു് സാധാരണജനങ്ങൾ തീയിനെയാണു് മനസ്സിലാക്കുക. യാജ്ഞികന്മാർ യജമാനന്നു് അശ്വം, ഗോവു് മുതലായവ ലഭ്യമാക്കുന്ന അമാനുഷശക്തിയാണെന്നും മനസ്സിലാക്കും. എന്നാൽ അന്തൎയ്യജനത്തിൽ അഗ്നി ദീപ്തിശക്ത്യാത്മികയായ ദേവതയാണു്.

ശ്രീ അരവിന്ദന്റെ ഗുപ്താർത്ഥദർശനത്തിന്റെ സാരം ഇവയാണു്.

1. വേദത്തിന്റെ മുഖ്യോദ്ദേശ്യം സത്യവും അമൃതത്വവും ജ്യോതിസ്സും ലഭിക്കുകയാണു്. പ്രത്യക്ഷമായ ജഗദാത്മകസത്യത്തിന്നും ഉപരിയായി ഒരു സത്യമുണ്ടു്. ദൎശനശ്രവണവിശേഷംകൊണ്ടു് ലഭ്യമാകുന്നതും മാനുഷജ്ഞാനത്തിനേക്കാളും മഹീയസ്സുമായ ഒരു പ്രകാശമുണ്ടു്. മനുഷ്യജീവൻ പ്രാപിക്കേണ്ടതായ ഒരു അമൃതത്വമുണ്ടു്. നാം ആ സത്യത്തിലും പ്രകാശത്തിലും അമൃതത്വത്തിലും രണ്ടാമതും ജനിക്കേണ്ടിയിരിക്കുന്നു.

2. അമൃതത്തോടു് മിശ്രിതമായതുകൊണ്ടു് ഈ ജഗത്തു് അവരസത്യമാണു്. ഋതത്തിന്റെ സദനമായ പരമായ സത്യം ഉപരിയായി ഉണ്ടു്. വേറെയും ലോകങ്ങളുണ്ടു്. പരമമായ ലോകം സത്യജോതിർലോകമാണു്. ആ ലോകത്തിലേക്കുള്ള മാൎഗ്ഗമാണു് കണ്ടുപിടിക്കേണ്ടതു്.



digitized by www.sreyas.in

3. നമ്മുടെ ജീവിതം ദേവാസുരയുദ്ധരംഗം ആണ്. ദേവന്മാർ സത്യത്തിന്റേയും പ്രകാശത്തിന്റേയും അമൃതത്വത്തിന്റേയും വിഭവങ്ങളോടുകൂടിയവരാണ്; അസുരന്മാർ എതിരായ അന്ധകാരത്തിന്റെ വിഭവത്തോടുകൂടിയവരാണ്. മന്ത്രംകൊണ്ട് നാം ദേവതമാരുടെ സഹായത്തിന്നായി പ്രാർത്ഥിക്കണം. നമ്മുടെ സർവ്വവും നാം ദേവതകൾക്ക് സമർപ്പിക്കുന്നു; ദേവതകൾ നല്കുന്നത് നാം സ്വീകരിക്കണം. അങ്ങിനെ നമുക്ക് നിർദ്ദിഷ്ടമാർഗ്ഗത്തിൽക്കൂടി കയറുവാൻ കഴിയും.

ഒടുവിൽ വേദത്തിൽ പരമമായ ഒരു രഹസ്യമുണ്ട്. എല്ലാ ഗുപ്തവിദ്യയുടെയും ശിരസ്സിലായി വെച്ചിട്ടുള്ളത് ''എല്ലാററിന്നും മേലെയായി ഒരു സത്യമുണ്ട്'' എന്നാണ്.

നമ്മുടെ പൂർവ്വികന്മാർ ദേവന്മാരെപ്പററി ചിന്തിക്കുമ്പോൾ അവക്ക് അതാതു ലോകത്തിന്റെ അദ്ധ്യക്ഷത്വവും അതാതു തത്വത്തിന്റെ അഭിമാനിത്വവും നല്കിയിരുന്നു. സൂർയ്യനെ സ്തുതിക്കുമ്പോൾ സൂർയ്യമണ്ഡലത്തിൽ അന്തർവ്വർത്തിയായ പുരുഷനെയായിരുന്നു സ്തുതിച്ചത്. അങ്ങിനെ തന്നെ അഗ്നി മുതലായ ദേവതകളെ സ്തുതിക്കുമ്പോൾ അവയുടെ അഭിമാനിദേവതകളെയായിരുന്നു സ്തുതിച്ചിരുന്നത്. പാശ്ചാത്യപണ്ഡിതന്മാർ ഈ കാർയ്യം വിസ്മരിച്ചിരിക്കുന്നു. ഗുപ്താർത്ഥസിദ്ധാന്തപ്രകാരം ബാഹ്യവസ്തുക്കൾക്ക് സാങ്കേതികാർത്ഥം നൽകുന്നതിന്നുപുറമെ ദേവതകൾക്ക് അധ്യക്ഷത്വവും അഭിമാനിത്വവും സമ്മതിക്കുന്നുണ്ട്. ഉദാഹരണമായി ഒരു ഋക്ക് പരിശോധിക്കാം. ''തദ്വിഷ്ണോഃ പരമം പദം സദാ പശ്യന്തി സൂരയഃ. ദിവീവ ചക്ഷുരാതതം.'' (വിഷ്ണുവിന്റെ പരമമായ പദത്തെ സൂരികൾ എല്ലായ്പോഴും കാണുന്നു, ദ്യോവിൽ കണ്ണു തുറന്നുവെച്ചതുപോലെ) വിഷ്ണുപദത്തിന്ന് ഇവിടെ സൂർയ്യനെന്നാണർത്ഥമെന്ന് പറയുന്നു. ആയിക്കൊള്ളട്ടെ, എന്നാലും അതു ദൃശ്യനായ ഭൗതികസൂർയ്യനാവാൻ തരമില്ല. സൂർയ്യൻ എപ്പോഴും മദ്ധ്യരേഖയിലുണ്ടാവുകയില്ല. സൂർയ്യനെ കാണുന്നത് സൂരികൾ മാത്രമല്ല, അതുകൊണ്ട് ഈ ഋക്കിന് ശരിയായ അർത്ഥം ഗുപ്തമാണ്. സൂർയ്യൻ മുതലായ ദേവതകൾ പ്രകൃതിയിലുള്ള വസ്തുക്കൾക്ക് ദേവത്വം നല്കി ഉണ്ടാക്കിയതാണെന്ന സിദ്ധാന്തം ശരിയല്ലെന്നു കാണിക്കാൻ ഈ ഉദാഹരണം കൊടുത്തതാണ്. ദേവന്മാരുടെ നാഥനായ ഇന്ദ്രൻ മേഘമാർഗ്ഗത്തിന്ന് മേലെനിന്നുകൊണ്ട് വജ്രായുധം പ്രയോഗിച്ച് വൃത്രൻ എന്ന മേഘത്തെ പിളർന്ന് വൃഷ്ടിയുണ്ടാക്കുന്നു എന്ന് ചില



digitized by www.sreyas.in

ഋക്കുകളെ വ്യാഖ്യാനിക്കുന്നുണ്ട്; ഇതും ശരിയല്ല. ''അവാച ചക്ഷം പദമസ്യ സ സ്വഃ ഉഗ്രംനിധാതുരന്വായമിച്ഛൻ. അപ്ര ച്ഛമന്യാൻ ഉത തേ മ ആഹുഃ ഇന്ദ്രം നരോ ബുബുധാനാ അശേമഃ'' (ഇന്ദ്രൻെറ രഹസ്യധാമം ഞാൻ കണ്ടു. ഞാൻ ഒന്നാമതായി വേ റെ ആളോട് ചോദിച്ചു. അപ്പോൾ ഞങ്ങൾ ഉണർത്തട്ടെ എന്നു പറ ഞ്ഞു) ഇന്ദ്രൻെറ ധാമം എവിടെയാണ്? മേഘത്തിന്ന് മേലെയാ ണൊ? കാണുന്നതിന്നുമുമ്പ് ഉറക്കത്തിൽനിന്നാണോ ഉണരേണ്ട ത്? ഇവിടെ ഗൂഢാത്ഥമുണ്ടെന്ന് തീച്ചയല്ലേ? മരുത്ദേവതയെ പ്പററിയും നോക്കുക. ചണ്ഡവാതമാണ് മരുത്തെന്നുപറയുന്നു. എ ന്നാൽ അഗസ്ത്യഋഷി മരുത്തോട് ''അംഘാൽ രക്ഷത '' (പാപ ത്തിൽനിന്നു രക്ഷിക്കുക) എന്നു പ്രാത്ഥിക്കുന്നു. വായുവിന്ന് പാപ ത്തിൽനിന്നു രക്ഷ നല്കാനുള്ള ശക്തിയില്ലെന്നതു തീർച്ചയാണ്. സോമശബ്ദംകൊണ്ട് ലതയെയാണ് നിർദ്ദേശിക്കുന്നത്. എന്നാൽ ഈ പദം ചിദാനന്ദക്ഷരണസ്വഭാവമുള്ള സവ്വേശ്വരൻെറ സങ്കേത പദമാണ്. ബാഹ്യാത്ഥം മാത്രം സ്വീകരിക്കുന്നതായാൽ സോമല തയെപ്പററിയുള്ള പല ഋക്കുകളും നിരത്ഥകങ്ങളായി കാണുന്നതാ ണ്. സുമാർ നൂറോളം ഋക്കുകൾ സോമലതയെക്കുറിച്ചുണ്ട്. ഇ വയെല്ലാം പാനമദലിപ്സകൊണ്ട് ഋഷിമാർ രചിച്ചതാണെന്നു പറയുന്നത് അസംബദ്ധമാണ്. ''വിശ്വാ ധാമാനി വിശ്വചക്ഷ ഋഭ്വസഃ പ്രഭോസ്തേ സതഃ പരിയന്തി കേതവഃ. വ്യാനശിഃ പവ സേ സോമധർമ്മഭിഃ പതിർവ്വിശ്വസ്യ ഭുവനസ്യ രാജസി.'' (അല്ല യോ സവ്വാത്ഥദശിയായ സോമ, പ്രഭോ, അങ്ങയുടെ പ്രകാശമാ നങ്ങളായ രശ്മികൾ എല്ലാ ധാമങ്ങളേയും പരിവേഷണം ചെയ്യുന്നു, ആനന്ദനിഷ്യന്ദങ്ങൾകൊണ്ട് അങ്ങുന്ന് വ്യാപിക്കുന്നു. ഭുവനത്തി ൻെറ നാഥനായി അങ്ങുന്ന് ഈശ്വരനായി ഭവിക്കുന്നു) ഇതാണി തിൻെറ സങ്കേതാത്ഥം. ബാഹ്യാത്ഥം യാതൊരുവിധത്തിലും യോ ജിക്കുന്നില്ല.

ഒരേ പരംജോതിസ്സ് ബഹ്വാകാരഭൂതമായി വണ്ണിക്കപ്പെട്ടിരി ക്കുന്നു. ''ഏകം വാ ഇദം ഹിബഭൂവസവ്വം.'' വേറെയും അനേകം ഋക്കുകൾ ഈ തരത്തിലുണ്ട്. ഇവയെല്ലാം ദേവന്മാരുടെ ഏകമൂലത്വ വും, ഏകാത്മകത്വവും, ഏകലക്ഷ്യത്വവും ഗ്രാഹ്യമാക്കുന്നു; അവ രുടെ പൃഥക്ത്വം നാമംകൊണ്ടും വ്യാപാരംകൊണ്ടും മാത്രമാണ്. അതുകൊണ്ടുതന്നെയാണ് പൂവ്വന്മാർ ദേവന്മാരുടെ ലക്ഷണങ്ങൾ മ ന്ത്രങ്ങളിൽനിന്ന് ഗ്രഹിക്കേണ്ടതാണെന്നു പറഞ്ഞത്. ദേവന്മാരു ടെ കമ്മങ്ങളെല്ലാം ഊദ്ധ്വമൂലങ്ങളാണെങ്കിലും അവരുടെ സാക്ഷാൽ



digitized by www.sreyas.in

സഹായം യജമാനന്റെ അന്തർഭാഗത്തിന്റെ നിലയെ ആശ്രയി ച്ചിരിക്കുന്നതാണ്. വിശ്വം മുഴുവനും ദേവതകളുടെ വ്യാപാരത്തി ന്നധീനമാണ്; എന്നാൽ ആ വ്യാപാരം സോപാനത്തിന്റെ പടി കളെന്നപോലെ ആവശ്യത്തിന്നനുസരിച്ച് ഭേദപ്പെട്ടവരും. മാർഗ്ഗ മദ്ധ്യത്തിൽ ഓരോ ദേവതക്ക് പ്രാധാന്യമുള്ളേടത്ത് അതാതഭിമാ നിദേവത സർവ്വേശ്വരന്റെ ഒരു മുഖം മാത്രമാണ്; ബാക്കിയുള്ള ദേവതകൾ പിന്നിലുണ്ടാകും. അതുകൊണ്ടാണ് യജമാനൻ ഓരോ ദേവതയെ സ്തുതിക്കുമ്പോൾ ആ ദേവതയെ സർവ്വേശ്വരനായി വാ ഴ്ത്തുന്നത്

സൂക്തകളുടെ ആന്തരാർത്ഥമാണ് പ്രധാനമെങ്കിലും അവയുടെ ബാ ഹ്യാർത്ഥം ഉപേക്ഷണീയമല്ല. അശ്വം, ഗോവ് മുതലായ സാങ്കേതിക പദങ്ങളെ തള്ളുവാൻ പാടില്ല. അഗ്നിയെപ്പോലെയുള്ള ഒരു ദേവത വെറും നാമമല്ല, ഒരു വെറും ശക്തിയോ ഗുണമോ, അവയവമോ അല്ല, ശക്തിയും ഗുണവുമുള്ള ഏകേശ്വരൻ തന്നെയാണ് അഗ്നി. ഓരോ ദേവതയും അങ്ങിനെതന്നെയാണ്. സൂത്രകാരന്മാർ ഓരോ മന്ത്രത്തിന്റെ വിനിയോഗത്തെകുറിച്ച് ആദേശങ്ങൾ നൽകിയി ട്ടുണ്ട്. എന്നാൽ നമ്മുടെ ജപത്തിന്നും അധ്യയനത്തിന്നും വേദത്തി ന്ന് ഒരു വിനിയോഗം മാത്രമേ ഉള്ളു.

ശ്രീ. അരവിന്ദന്റെ സിദ്ധാന്തത്തിന്റെ സംക്ഷേപം ഇതാ ണ്. വേദവ്യാഖ്യാനത്തിന്ന് ഐകരൂപ്യം ഒരിക്കലും ഉണ്ടായി രുന്നില്ല. ബ്രാഹ്മണങ്ങളായിരുന്നു വ്യാഖ്യാനത്തിന്നുള്ള ഒന്നാമ ത്തെ പരിശ്രമം. അപ്പോഴേക്കുതന്നെ സൂക്തകളുടെ ശരിയായ അ ർത്ഥം അസ്പഷ്ടമാവാൻ തുടങ്ങിയിരുന്നു. പിന്നീട് ശാകടായനൻ, ഗാലവൻ, ഉദുംബരൻ, തിത്തിരി, ഗർഗ്ഗൻ, ശാകപൂനി, സ്ഥൌലാ ഷ്ഠവി മുതലായവരുണ്ടായിരുന്നു. ഇവരുടെ ഗ്രന്ഥങ്ങളൊക്കെ നഷ്ട പ്പെട്ടുപോയിരിക്കുന്നു. പിന്നീടാണ് നിഘണ്ടുവും യാസ്കന്റെ നി രുക്തവും. യാസ്കന്റെ കാലമാകുമ്പോഴേക്ക് വേദത്തിന്റെ അർത്ഥം അധികമധികം മാഞ്ഞുപോകുകയും പല വൈദിക പദങ്ങളുടേയും അർത്ഥം അഗ്രാഹ്യമാകുകയും ചെയ്തിരുന്നു. അതിന്നുശേഷം സ്കന്ദസ്വാ മിയും വെങ്കടമാധവനും ചില ഭാഗങ്ങൾക്ക് വ്യാഖ്യാനം രചിച്ചി ട്ടുണ്ട്. ശ്രീ മാധ്വാചാര്യർ 40 സൂക്തകൾക്കുമാത്രം ഭാഷ്യം എഴുതി. അതിന്നുശേഷം സായനാചാര്യരാണ് എല്ലാ വേദങ്ങൾക്കും ഭാഷ്യം എഴുതിയത്. ഈ ഭാഷ്യം കേവലം കർമ്മപരമായിരുന്നു. അടുത്ത കാലത്തായി സ്വാമി ദയാനന്ദ സരസ്വതി ഏകദൈവത്തെ ഊ



digitized by www.sreyas.in

ന്നിപ്പറഞ്ഞുകൊണ്ടു് ഭാഷ്യം എഴുതിയിട്ടുണ്ടു്. ദ്വിമുഖമായ വ്യാഖ്യാനമാണ് വേദത്തിന്നു നല്ലേണ്ടതു് എന്നാണ് ശ്രീ അരവിന്ദന്റെ അഭിപ്രായം. ഒന്നു് കമ്മപരമായ സാധാരണക്കാരന്നു്, മറേറതു് ആധ്യാത്മികയത്നം ചെയ്യുന്നവക്കു്. യജ്ഞം ബഹിർഭാഗത്തിലും അന്തർഭാഗത്തിലും ഉണ്ടാകുന്നു. അഗ്നി ഹോമകുണ്ഡത്തിലെ ജ്വാലയും ഹൃദയത്തിൽ ജ്വലിക്കുന്ന ഇച്ഛാശക്തിയുമാണ്. സൂര്യൻ സൂര്യഗോളവും ആത്മപ്രകാശകനും ജ്ഞാനസ്വരൂപനുമാകുന്നു. അതുപ്രകാരം തന്നെ സോമശബ്ദംകൊണ്ടു് ലതാരസവും ആധ്യാത്മികാനന്ദവും അത്ഥമാണ്. ദേവതകരം ഭൌതികശക്തികളും അതേ അവസരത്തിൽ അന്തരംഗശക്തികളും ആധ്യാത്മികമൂത്തികളുമായിത്തീരും.

ദേവതകരം അപ്രമേയമായ അദിതിയുടെ മക്കളാണ്. അവരെല്ലാം സത്യത്തിൽനിന്നു ജനിച്ചതാണ്. സത്യമാണ് അവരുടെ നികേതം. അവർ മനുഷ്യനെ സത്യത്തിൽക്കൂടി അമൃതത്വത്തിലേക്കു് നയിക്കുന്നു. പൃഥിവീ, അന്തരീക്ഷം, സ്വർഗ്ഗം ഇവ ഭൌതിക, പ്രാണമയ, മനോമയലോകങ്ങളുടെ സങ്കേതങ്ങളാണ്; അവയ്ക്കും മേലെയായി ദേവതാലയമായ സത്യലോകമുണ്ടു്. യജ്ഞം ആരാധനയും സമപ്പണവുമാണ്. യജ്ഞത്തെ വേദത്തിൽ ഒരു യാത്രയായിട്ടും യുദ്ധമായിട്ടുമാണ് കല്പിച്ചിട്ടുള്ളതു്. അഗ്നിയാണ് അതിന്റെ അഗ്രണി. അതു സത്യലോകത്തിലേക്കുള്ള ഒരു യാത്രയാണ്; ആര്യപുരോഗമനത്തെ തടയുന്ന തമശ്ശക്തികളോടുള്ള യുദ്ധമാണ്. ദൈവിയായ ഇച്ഛാശക്തിയാണ് അഗ്നി. തമോമയശക്തികളാണ് ദസ്യുക്കളും പത്തികളും വൃത്രന്മാരും വലനും. ഈ അന്തരംഗയുദ്ധത്തിൽ വിജയം വരിക്കേണ്ടതു് പ്രകാശശക്തികളായദേവന്മാരുടെ സഹായംകൊണ്ടാണ്. യജ്ഞംകൊണ്ടു് ദേവന്മാർസന്തുഷ്ടരായാൽ ജ്ഞാനപ്രകാശമാകുന്ന ഗോക്കളെ സിദ്ധിക്കുന്നതാണ്, ചൈതന്യസമ്പത്തായ അശ്വങ്ങളെയും ആധ്യാത്മികാനന്ദമായ സോമനേയും മററു ആധ്യാത്മികശക്തികളേയും സമ്പാദിക്കാവുന്നതാണ്.

ഗൂഢാത്ഥം ലഭിക്കുവാൻ ഓരോ പദത്തിന്റേയും സൂക്തത്തിന്റെ ആകമാനവും അത്ഥം പരിശോധിക്കുകയും സമഗ്രമായി യോജിക്കുന്ന അത്ഥം കല്പിക്കുകയുമാണ് വേണ്ടതു്. ഓരോ പദത്തിന്നും നല്കുന്ന അത്ഥത്തിന്നു് സവ്വത്ര ഐകരൂപ്യം വേണം; സായനൻ ചെയ്തതുപോലെ വിവിധ സ്ഥലങ്ങളിൽ വിവിധമായ അത്ഥം നല്കരുതു്. ഭാഷയുടെ രഹസ്യവും ഛന്ദസ്സുകളുടെ തത്വവും അറിഞ്ഞിരുന്ന ഋഷിമാർ അത്ഥം നിണ്ണയിക്കാതെയാണ് സൂക്തങ്ങരം രചിച്ചതെന്നു പറയുന്നതു്



digitized by www.sreyas.in

അസംബദ്ധമാണ്. പദ്മാൻപദമായി അർത്ഥം വിചാരിക്കുമ്പോൾ തന്നെ പദങ്ങൾക്ക രഹസ്യാർത്ഥമുള്ളതായി വ്യക്തമാകും. അഗ്നിയെ കവിയെന്നും മന്ത്രദ്രഷ്ടാവെന്നും ജ്ഞാതാവെന്നും പറയുമ്പോഴും വെള്ളത്തെ ജ്ഞാനിയെന്നു പറയുമ്പോഴും, നദികളെ മനസ്സിലേക്ക് ആരോഹണംചെയ്യുന്നുവെന്നു പറയുമ്പോഴും ഇതിൻെറയൊക്കെ ഉള്ളിൽ ഒരു അർത്ഥം നിക്ഷിപ്തമായിട്ടുണ്ടെന്നു ധരിക്കേണ്ടിയിരിക്കുന്നു. സരസ്വതി എന്ന നദിയെപ്പററി ''ധിയം സാധയന്തീ, ചേതന്തീ സുമതീനാം'' എന്നൊക്കെ വിവരിക്കുമ്പോൾ ഒന്നിരുന്നു ചിന്തിക്കേണ്ടതായുണ്ട്. ധീ, മതി, മനീഷ, ചേതനാ, ജ്ഞാ, ബുധ്, ചിത്, അവധാ, മന്, വിപ്ര, മേധാവീ, കവിഃ, ഋഷിഃ, പ്രചേതാഃ വിചക്ഷണീ, വിപശ്ചിദ്, മയസ്സ്, ഭദ്രം, രക്തം, മോദ, പ്രമോദ, മുതലായ ഈഷദ്ഭേദവ്യത്യാസങ്ങളോടെ അന്തരംഗസംബന്ധികളായ പദങ്ങളുടെ പ്രയോഗംതന്നെ വേദാധ്യയനത്തിൽ കുറെ ഗാഢമായ ശ്രദ്ധ പതിപ്പിക്കേണ്ടതാണെന്നു കാണിക്കുന്നുണ്ട്. മാത്രവുമല്ല, ചില പദങ്ങൾ ഒരേ അർത്ഥത്തിൽ പലേടങ്ങളിലും ആവർത്തിച്ചതായിക്കാണാം. അങ്ങിനെയുള്ള വാക്കുകളാണ് ധീ, കേതു, ക്രതു, രായി, ശ്രവസ്സ്, ഘൃത, ഗോ, ആപഃ, അശ്വ, ദസ്യു, വാജ, രത്ന, യജ്ഞ, ഋതം മുതലായവ. പാശ്ചാത്യപണ്ഡിതന്മാർ സായനൻെറ കർമ്മപരമായ വ്യാഖ്യാനത്തെമാത്രം സ്വീകരിക്കുകയും മററുള്ളവയെയെല്ലാം തള്ളുകയും തങ്ങളുടെ ഇഷ്ടപ്രകാരം വാക്കുകൾക്ക് അർത്ഥം കല്പിക്കുകയും ചെയ്തു. അവർ ഭാഷാവ്യത്യാസത്തെ മാത്രം അടിസ്ഥാനമാക്കി ഭാരതീയപുരാണങ്ങളിലോ, ഇതിഹാസങ്ങളിലോ മററു വല്ല സാഹിത്യത്തിലോ കാണാത്ത ''ദ്രാവിഡമായ'' ദക്ഷിണഖണ്ഡത്തിലേക്ക് ഉത്തരേന്ത്യയിൽനിന്ന് ആര്യന്മാർ ആക്രമണം നടത്തിയെന്ന ഒരു സിദ്ധാന്തം പ്രചരിപ്പിക്കുകയും ചെയ്തു. വാമദേവഷിയും ഋഷി ദീർഘതമസ്സും ''നിത്യവചാംസി'' രഹസ്യദേവതകളെപ്പററിയും പരമമായ വ്യോമത്തിൽ ഗുപ്തങ്ങളായ വാക്കുകളെപ്പററിയും പ്രസ്താവിക്കുന്നുണ്ട്. ഋക്കുകൾ പവിത്രമായ വാക്കുകളാണെന്നും അവ പരമവ്യോമത്തിൽനിന്ന് അഭിവ്യക്തങ്ങളാണെന്നും വേദത്തിൽ പറയുന്നുണ്ട്. രഹസ്യാർത്ഥം എല്ലാവർക്കും അറിയുവാൻ സാധിക്കുകയില്ല; തപഃശക്തിയും സത്യവും അന്തശ്ശുദ്ധിയുമുള്ളവർക്കുമാത്രമേ അതറിയുവാൻ സാധിക്കുകയുള്ളൂ.

സംജ്ഞാനാമങ്ങൾക്ക് അന്തരംഗസംബന്ധിയായ അർത്ഥമുണ്ട്. അങ്ങിനെയുള്ളവയും മററുമായ ചില പദങ്ങൾ താഴെ ചേർക്കുന്നു.
ഇന്ദ്രഃ – ഐശ്വര്യവാൻ



digitized by www.sreyas.in

**പരാശരഃ** – പരാൻ ശാതയതി - ശത്രുക്കളെ ജയിക്കുന്നവൻ.

**അംഗിരസ്സ്** – ജ്വലിക്കുന്ന ഇച്ഛാശക്തിയുള്ളവൻ. അഗ്ധാതു. അം ഗിരസ്തമഃ - ഏററവും അംഗിരസ്സുള്ളവൻ.

**ഗോതമഃ** – ഏററവുമധികം ''ഗോ'' ഉള്ളവൻ – ഗോ - പ്രകാശം.

**കണ്വഃ**– പ്രകാശിക്കുന്നവൻ.

**നോധാ** – ഋക് ഉച്ചരിക്കുന്നവൻ.

**സവിതൃ** – സൃ - ജനിപ്പിക്കുക – ജനിപ്പിക്കുന്നവൻ.

**ദധിക്രമൻ** – ദധത് ക്രാമ്യതി – എടുത്തുകൊണ്ട് കയറുന്നവൻ.

**നവഗ്വാ** – ഒമ്പത് രശ്മികളോട് കൂടിയത്.

**ദശഗ്വാ** – പത്തു് രശ്മികളോടുകൂടിയത്.

**കൽസഃ** – ഭൂമിയെ പിളക്കുന്നവൻ - ഉഴുന്നവൻ.

**അഗസ്ത്യൻ** – അഗ്നിയുടെ ധാതുവിൽനിന്നുണ്ടായത് - ഇച്ഛാശ ക്തിയുള്ളവൻ.

**ച്യവന** – ഋക് ആരിൽനിന്നുണ്ടാകുന്നുവൊ അവൻ.

**വസിഷ്ഠൻ** – വസ് കാന്തൌ – ഏററവും പ്രകാശമാനൻ

**വിശ്വാമിത്രൻ** – സർവ്വസുഹൃത്ത്– സർവ്വസ്നേഹി.

**ഭരദ്വാജഃ** – സാരമായതിനെ വഹിക്കുന്നവൻ.

**അത്രി** – വിഴുങ്ങുന്നവൻ.

**ദീർഘതമസ്സ്** – ഏറെക്കാലം അന്ധകാരത്തിൽ കഴിയുന്നവൻ.

**ഗവിഷ്ഠിര** – പ്രകാശത്തിൽ സുസ്ഥിരൻ.

**ജമദഗ്നി** – ജ്വലിക്കുന്ന അഗ്നിയുള്ളവൻ.

**വൃത്രവാൻ** – വൃത്രനെ കൊല്ലുന്ന ഗുണം ഉള്ളവൻ.

**ഉർവ്വശീ** – വിപുലഭോക്താവ്, വിപുലാനന്ദം.

**ഗൃൽസമദ**– സ്തുതിയിൽ സന്തോഷമുള്ള ആരം. ജ്ഞാനിയും ക്ഷേ മവാനും,

**ഭൃഗുഃ** – പ്രകാശിക്കുന്ന ശരീരമുള്ളവൻ.

**ഋഭു** – ഉരു ഭാസഃ വിപുലമായ പ്രകാശമുള്ളവൻ.

**പൂഷാ** – പോഷണംചെയ്യുന്നവൻ. പുഷ്പോഷണേ.

**സൂര്യൻ** – പ്രകാശിപ്പിക്കുന്നവൻ.

**വരുണൻ** – വിസ്താരമുള്ളവൻ.

**അശ്വിനൌ** – മുമ്പോട്ടുപോകുക, ചലനം, ബലം, ഭോഗം.



digitized by www.sreyas.in

**അര്യമൻ** – രീ–ഗമനേ– സത്യബോധത്തിന്റെ ശക്തി.

**അഥർവ്വൻ** – ചലിക്കുന്നവൻ.

**വാമദേവൻ** – ആനന്ദദേവൻ.

**പുരൂരവസ്സ്** – ബഹുശബ്ദവാൻ, വളരെ രോദനംചെയ്യുന്നവൻ.

**മതി** – വിചാരം.

**വിപ്രൻ** – ആത്മപ്രകാശം സിദ്ധിച്ച ആൾ.

**മേധാവീ** – കാര്യവിവരമുള്ളവൻ.

**പ്രചേതസ്സ്** – ബോധമുള്ളവൻ.

**ധിഷ്ണ്യൻ** – ധിക്ഷണയുള്ളവൻ.

**ധിയന്താ** – ബുദ്ധിയുള്ളവൻ.

**വിചേതസ്സ്** – ഉദ്ബുദ്ധചിത്തൻ.

**സുമതി** – നല്ലവിചാരം.

**മയോഭുവ** – ആനന്ദമണ്ഡലത്തിൽനിന്നുണ്ടായവൻ.

**മയസ്** – ആനന്ദം.

**ഭദ്രം** – ക്ഷേമപൂർണ്ണം.

**രയി** – ആനന്ദം.

**സുമനസ്സ്** – മനസ്സിൽ സുഖമുള്ളവൻ.

**മനു** – വിചാരശീലൻ.

**ഹൃദയം** – ചൈതന്യകേന്ദ്രം.

**കല്യാണം** – ക്ഷേമസ്ഥിതി.

**ശിവ** – മംഗളക്കാരി.

**രത്നം** – ആനന്ദം.

**കവിഃ** – അന്തർജ്ഞാനമുള്ളവൻ.

**ഋഷിഃ** – സത്യത്തിന്റെ അന്തർദശ്നമുള്ള ആൾ.

**വിപശ്ചിത്** – ഉണർന്ന ബോധമുള്ളവൻ.

**മനീഷി** – ചിന്തകൻ.

**ദക്ഷൻ** – ഇച്ഛാശക്തിയുള്ളവൻ.

**ശ്രവസ്സ്** – ശ്രുതി.

**ഋതം** – സത്യം, ധർമ്മവ്യവസ്ഥ.

**ധീരൻ** – അറിവുള്ളവൻ.

**ദേവയുഃ** – ദേവന്മാരെ സമീപിക്കുവാനാഗ്രഹിക്കുന്നവൻ.



digitized by www.sreyas.in

**സത്യം** – എന്നും നിലനില്ക്കുന്നത്.

മന്, ബുധ്, ചിത്, ധാ, ജ്ഞാ, ഈ ധാതുക്കളിൽനിന്നുണ്ടാകുന്ന മിക്ക പദങ്ങളും ആന്തരംഗികാർത്ഥമുള്ളവയാണ്. ചില പദങ്ങൾക്ക് ഒന്നിലധികം അർത്ഥമുണ്ട്.

**അദിതി** – ഗോ, പൃഥിവി, വാക്ക്, അഖണ്ഡം, മാതാവ്, അപ്രമേയ.

**ഇളാ** – ഗോ, അന്നം, വാക്ക്, ശ്രുതി, ശ്രുതിമാതാവ്.

**ഋതം** – സത്യം, ഉദകം, യജ്ഞം, പ്രജനനം.

**ഗൗഃ** –പൃഥിവീ, രശ്മി, വാക്, സൂര്യരശ്മി, സ്തോത്രം, അന്നം, പശു, ആദിത്യൻ, ചർമ്മം ശ്ലേഷ്മം, ജ്യാ.

**ചന്ദ്രഃ** – ഹിരണ്യം, കാന്തി, സന്തോഷകരൻ.

**ജലാഷം** – ഉദകം, സുഖം.

**ജൂർണി** – ക്രോധം, ക്ഷിപ്രം, സ്തുതികരൻ.

**ദീധിതയഃ** – അംഗുലികൾ, രശ്മി, ധാ, (വെക്കുക).

**ദ്രവിണം** – ധനം, ബലം.

**ധീ** – കർമ്മ, ഭക്തി, പ്രജ്ഞാ, ധാ, (വിചാരം.)

**നൃമ്ണം** – ബലം, ധനം.

**പേശ** – ഹിരണ്യം, രൂപം.

**പയസ്സ്** – അന്നം, രാത്രി, പാൽ.

**ബ്രഹ്മ** – അന്നം, ധനം, വാക്ക്.

**ബ്രധ്നം** – അശ്വം, മഹത്, വലിയത്.

ഭൂഃ– പൃഥിവീ, അന്തരീക്ഷം, വിശ്വവ്യാപി.

**മഹീ** – വാക്ക്, വിസ്തൃതമായത്, പശു, സത്യത്തിൻെറ ദേവത.

**മേധാ** – ധനം, പ്രജ്ഞാ, ബുദ്ധിശക്തി.

**മേഘ** – യജ്ഞം, മേഘം.

**യോനി** – ഉദകം, ഉത്ഭവസ്ഥാനം, ഭവനം.

**യശസ്സ്** – അന്നം, ധനം.

**രജസ്സ്** – രാത്രി, രശ്മി, മേഖല.

**രഥം** – ആദിത്യൻ, രഥം.

**വ്യോമൻ** – അന്തരീക്ഷം, ആകാശം.

**വൃത്രൻ** – മേഘം, ധനം, മറയ്ക്കുന്നവൻ.



digitized by www.sreyas.in

**വേതി** – തിന്നുക, പ്രകാശിക്കുക.

**വയുനം** – സ്തുത്യർഹം, പ്രജ്ഞാ, ആഗ്രഹം, ജ്ഞാനം, മാർഗ്ഗങ്ങൾ, ബുദ്ധി.

**ശംബരഃ**– മേഘം, ഉദകം, ബലം.

**ശചീ** – കർമ്മ, വാക്.

**ശക്വരി** – ബാഹു, ഋക്ക് (വൃത്രനെ കൊല്ലാൻ ഉപയോഗിച്ച ഋക്കുകൾ)

**ശ്രവസ്സ്** – അന്നം, ധനം, കീർത്തി.

**സലിലം** – ബഹു, വെള്ളം.

**സ്വസരാണി** –ദിവസങ്ങൾ, ഭവനം.

**ഹരിത്** – വിരൽ, നദി, ദിക്.

**ജ്യോതിഃ** – ഉദകം, തേജസ്സ്, ലോകം.

ശ്രീ. അരവിന്ദന്റെ വ്യാഖ്യാനരീതി ''വേദോ ഽഖിലം ധർമ്മമൂലം'' എന്നതിനെ അന്വർത്ഥമാക്കുന്നു. ''ഭൗതികപദാർത്ഥങ്ങൾക്ക് ഈശ്വരത്വം നല്കി അവയെ ആരാധിക്കുന്ന പ്രാകൃതന്മാരായിരുന്ന ഋഷിമാർ'' എന്ന പാശ്ചാത്യപണ്ഡിതന്മാരുടെ ആക്ഷേപത്തെ നിശ്ശേഷം നിരാകരിക്കുന്നു. വേദം നിരവധി രഹസ്യതത്വങ്ങളുടെ സമുച്ചയമാണെന്നു പണ്ടുപണ്ടേയുള്ള വാദത്തെ സ്വീകരിക്കുന്നു. ''സായനന്റെ കർമ്മപരമായ വ്യാഖ്യാനം അവിടെ ഇരുന്നുകൊള്ളട്ടെ. ഭൗതികവസ്തുക്കൾക്ക് ഈശ്വരത്വം നല്കുകയെന്ന പാശ്ചാത്യപണ്ഡിതസിദ്ധാന്തവും അവിടെ ഇരിക്കട്ടെ;'' എന്നാൽ ഇവയുടെ പിന്നിൽ പവിത്രങ്ങളും ഉദ്ബുദ്ധങ്ങളുമായ ആത്മാക്കൾക്കുവേണ്ടിയുള്ള ''നിന്യാവചാംസി'' (രഹസ്യവാക്കുകൾ) വേദത്തിന്റെ രഹസ്യാർത്ഥം എപ്പോഴും അവിടെ നിലകൊണ്ടുതന്നെയിരുന്നു'' എന്നാണ് ശ്രീ. അരവിന്ദന്റെ സുപ്രതിഷ്ഠിതമായ അഭിപ്രായം.





digitized by www.sreyas.in

## അദ്ധ്യായം – 6

# ഡോക്ടർ സി. കുഞ്ഞൻരാജാ

ആധുനികവൈദികസാഹിത്യഗവേഷകന്മാരിൽ സുപ്രസിദ്ധ നാണ് ഡോക്ടർ സി. കുഞ്ഞൻരാജാ. ഇംഗ്ലീഷിലും, സംസ്കൃത ത്തിലും, പാർസിഭാഷയിലും നല്ല പണ്ഡിതനായിരുന്ന അദ്ദേഹം വേദത്തെക്കുറിച്ച് മൂന്നു നാലുഗ്രന്ഥങ്ങൾ രചിച്ചിട്ടുണ്ട്. പാശ്ചാ ത്യഗവേഷണരീതിയും സായനന്റെ വ്യാഖ്യാനവും അദ്ദേഹം പൊ തുവെ സ്വീകരിച്ചിട്ടുണ്ട്. പക്ഷേ, പലതിലും സ്വകീയങ്ങളായ അ ഭിപ്രായങ്ങളും അദ്ദേഹം പ്രകടിപ്പിച്ചിട്ടുണ്ട്. അവയുടെ സംഗ്രഹം ഇവിടെ കൊടുക്കുന്നു.

ക്രിസ്തുവിന്ന് 1400 കൊല്ലംമുമ്പാണ് വൈദികസാഹിത്യ ത്തിന്റെ ആരംഭമെന്ന് മാക്സ്മുള്ളർ അഭിപ്രായപ്പെടുന്നു. പശ്ചി മേന്ത്യയിലെ സംസ്കാരം ക്രിസ്തുവിന്ന് 5000കൊല്ലം മുമ്പുള്ളതായി രുന്നുവെന്നും അതും വൈദികസംസ്കാരവും സമകാലീനമായിരുന്നു വെന്നും ഒരഭിപ്രായമുണ്ട്. ജർമ്മൻപണ്ഡിതനായ ഹെർമാൻ ജാക്കോ ബിയും ബാലഗംഗാധരതിലകനും വേദത്തിലുള്ള ചില ജ്യോതി ശ്ശാസ്ത്രപരങ്ങളായ വസ്തുതകളെ മുൻനിർത്തി വൈദികസാഹിത്യത്തി ന്റെ ആരംഭം ക്രിസ്തുവിന്ന് 5000 കൊല്ലം മുമ്പാണെന്ന് അഭിപ്രാ യപ്പെട്ടിട്ടുണ്ട്. ബാലഗംഗാധരതിലകൻ പിന്നീട് ആ കാലം 10000 മോ 16000 മോ കൊല്ലത്തിന്നു മുമ്പാണെന്ന് കണക്കാക്കി യിട്ടുണ്ട്. 1920ൽ സിന്ധുനദീതീരത്ത് ഒരു പഴയ സംസ്കാരമു ണ്ടായിരുന്നതായി വെളിപ്പെട്ടു. ആ സംസ്കാരം ക്രിസ്തുവിന്ന് 2000 കൊല്ലം മുമ്പ് അവസാനിച്ചുവെന്നും അതിന്നുശേഷം മാത്രമാണ് ആര്യന്മാർ ഇന്ത്യയിൽ വന്നതെന്നും ഒരഭിപ്രായമുണ്ടായിട്ടുണ്ട്. (ഈ അഭിപ്രായത്തിന്ന് ഇപ്പോൾ മാററം വന്നിട്ടുണ്ട്.) ക്രിസ്തുവിന്ന്



digitized by www.sreyas.in

3001 കൊല്ലം മുമ്പ് കലിയുഗം ആരംഭിച്ചുവെന്നും അപ്പോഴേക്ക് വലിയ ധാർമ്മികധഃപതനമുണ്ടായിരുന്നുവെന്നും ഇതിഹാസപുരാണങ്ങൾ പറയുന്നുണ്ട്. ഇതു ശരിയാണെങ്കിൽ വൈദികകാലം ബാലഗംഗാധരതിലകൻ അഭിപ്രായപ്പെട്ടതുപോലെയായിരിക്കാനാണു ന്യായം കാണുന്നത്.

പാശ്ചാത്യപണ്ഡിതന്മാർ സംസ്കൃതവുമായി ബന്ധപ്പെടുവാൻ തുടങ്ങിയപ്പോൾ ബൈബിളിൽ ലോകസൃഷ്ടിക്ക് നല്കിയ കാലത്തെ ആധാരമാക്കി ഭൂമിയുടെ പഴക്കത്തെയും മനുഷ്യവംശത്തിന്റെ ഉത്ഭവത്തെയും മുൻനിർത്തിയുള്ള വേദത്തിന്റെ പൗരാണികത്വം ആവുന്നത്ര കുറയ്ക്കുവാൻ പ്രേരിതരായി.

വേദം പ്രാകൃതമനുഷ്യരുടെ സാഹിത്യമാണെന്നും അവർ വിദേശത്തുനിന്നു വന്നവരാണെന്നും പ്രകൃതിയിലുള്ള ശക്തികളുടേയും വസ്തുക്കളുടേയും പിന്നിലുണ്ടെന്നു അവർ വിശ്വസിച്ച ചില മൂർത്തികളെ ആരാധിച്ചുവന്നുവെന്നുമായിരുന്നു ആ പണ്ഡിതന്മാർ സിദ്ധാന്തിച്ചിരുന്നത്. എന്നാൽ ഭാരതീയർ വേദം സകല കലകളുടെയും ശാസ്ത്രങ്ങളുടേയും മൂലമാണെന്ന് വിശ്വസിച്ചു. വേദം എന്നാൽ ഇപ്പോഴുള്ള വേദസംഹിതകൾ മാത്രമല്ല; പോയ്പ്പോയ വേദം ഉണ്ട്. അതിനു 'നഷ്ടവേദ'മെന്നാണു പറഞ്ഞിരുന്നത്. ഏതെങ്കിലും ഒരു വസ്തുത ഇപ്പോഴത്തെ സംഹിതകളിലില്ലെങ്കിൽ അത് നഷ്ടവേദത്തിലുണ്ടായിരുന്നിരിക്കണം. സർവ്വധർമ്മവും വേദത്തിലുണ്ട്. യജുർവ്വേദവും സാമവേദവും മുഴുവൻ കർമ്മപരമാണ്, ഋഗ്വേദത്തിലെ ചില ഭാഗങ്ങൾ മാത്രമേ കർമ്മത്തിനുപയോഗിക്കുന്നുള്ളു. അഥർവ്വവേദം കർമ്മപരമല്ല; ജ്ഞാനപരമാണ്. എന്നാൽ പിന്നീട് വേദം മുഴുവനും യജ്ഞങ്ങൾക്കുവേണ്ടി മാത്രം വിനിയോഗിക്കപ്പെടേണ്ടതാണെന്നും അവയ്ക്ക് വേറെ ഉപയോഗമില്ലെന്നും അതു കർമ്മകാണ്ഡത്തിൽപ്പെട്ടതാണെന്നും ജ്ഞാനകാണ്ഡത്തിൽപ്പെട്ടത് ഉപനിഷത്തുക്കളാണെന്നും ഒരു ധാരണ പ്രചരിച്ചു. 7-ാം നൂററാണ്ടിൽ ജീവിച്ച സ്കന്ദസ്വാമി വേദത്തിന്നെഴുതിയ വ്യാഖ്യാനത്തിൽ വേദത്തിന്റെ വിനിയോഗം കർമ്മപരമാണെന്നു പ്രത്യേകം പറഞ്ഞിരിക്കുന്നു. അതിന്നുശേഷം സുമാർ 800 കൊല്ലം കഴിഞ്ഞുവന്ന സായനനും അതേ അഭിപ്രായം പ്രകടമാക്കി, യജുർവ്വേദത്തിന്ന് ആദ്യം വ്യാഖ്യാനമെഴുതി. വേദം അപൌരുഷേയമാണ്; വസ്തുതകളുടെ യഥാർത്ഥസ്ഥിതിയാണ് അതിൽ പറഞ്ഞിട്ടുള്ളത്. യജ്ഞങ്ങൾ ചുരുക്കം പേർ മാത്രമേ നിർവ്വഹിച്ചിരുന്നുള്ളു. അവർ മാത്രം വേദം പഠിച്ചു.



digitized by www.sreyas.in

ബുദ്ധമതത്തിന്റെ ആവിർഭാവത്തോടുകൂടി അധികംപേരും വേദത്തിൽ അശ്രദ്ധരായി. വൈദികസാഹിത്യം ഒരു പ്രത്യേകസമുദായത്തിന്റെ സ്വത്തായിത്തീൻ. അതിന്റെ ദേശീയസ്വഭാവം നഷ്ടമായി. വേദത്തിന്നുണ്ടായിരുന്ന ദേശീയതത്വവും മാനുഷികമൂല്യവും വീണ്ടെടുക്കേണ്ടിയിരിക്കുന്നു.

വൈദികമതം സാധാരണ അർത്ഥത്തിൽ ഒരു മതമല്ല. ഇതിന്ന് ഒരു ആദിഗുരുവില്ല. വിശ്വരഹസ്യങ്ങളെക്കുറിച്ച് ചിലർക്കെല്ലാം അന്തർദർശനം സിദ്ധിച്ചു. അത് അവർ കവിതാരൂപത്തിൽ ബാഹ്യലോകത്തിൽ പ്രകാശിപ്പിച്ചു. വിശ്വസിച്ചുകൊള്ളേണ്ടതായ യാതൊരു സിദ്ധാന്തവും അവർക്കുണ്ടായിരുന്നില്ല. പുരോഹിതവർഗ്ഗമോ സ്ഥാപനമോ ഉണ്ടായിരുന്നില്ല. യാഗത്തിൽ പൌരന്മാർ പൌരന്മാരുടെ നിലയിൽ പങ്കെടുത്തു: പുരോഹിതവർഗ്ഗത്തിൽപ്പെട്ടവരുടെ നിലയിലായിരുന്നില്ല. സഗുണനായ ഒരു പുരുഷൻ പരമേശ്വരനായുണ്ടായിരുന്നില്ല. വളരെ ഈശ്വരന്മാരുണ്ടായിരുന്നു; അവരുടെ രഹസ്യങ്ങൾ മനസ്സിലായ കുറേപ്പേരുമുണ്ടായിരുന്നു. അവരെല്ലാം കുടുംബങ്ങളോടുകൂടി ഗാർഹസ്ഥ്യജീവിതം നയിക്കുന്നവരായിരുന്നു.

വേദത്തിന്ന് പിന്നിൽ തത്വചിന്തയുണ്ടായിരുന്നു. അതു സിദ്ധിക്കുന്നത് സംഹിതയിൽനിന്നല്ല; അതിന്റെ പിന്നിൽനിന്നാണ്. ഈ തത്വചിന്തയാണ് പിന്നീട് ഉപനിഷത്തുക്കളായി രൂപംകൊണ്ടത്. ഒരു കേവലചൈതന്യമുണ്ട്; ആ ചൈതന്യത്തിൽനിന്നാണ് ഈ ദൃശ്യവിശ്വം ഉണ്ടായിട്ടുള്ളത്. ഈ വിശ്വത്തിന്റെ പരിണാമത്തിൽ മൂന്നു ഘട്ടങ്ങളുണ്ട്; അവയാണ് ഋഗ്വേദത്തിൽ മൂന്നു വ്യാഹൃതികളെന്നു പറയപ്പെടുന്നത്. ഈ പരിണാമദശയിൽ ചില ശക്തികളും മൂർത്തികളും ആവിർഭവിക്കുന്നു. അവരാണ് ദേവതകൾ. ചിലർക്കുമാത്രമേ ഈ ദേവതകൾ സാക്ഷാത്തായിഭവിക്കുന്നുള്ളു. മനുഷ്യബുദ്ധിക്ക് അസാദ്ധ്യമായത് ഒന്നുമില്ല. ഈ ലോകത്തിലെ ദുരിതങ്ങൾക്കൊക്കെ അപ്പുറമായി ഒരു ലോകമില്ല. സൂക്ഷ്മസത്യത്തെ എല്ലാവർക്കും അറിയാൻ സാധിച്ചു എന്നു വരില്ല; പക്ഷെ മനുഷ്യന്ന് അറിയുവാൻ സാധിക്കാത്ത സത്യം ഒന്നുമില്ല, ചിലർക്ക് അനുഭവമില്ലാതെ ഊഹിക്കേണ്ടതായി വന്നേക്കാം; അനുഭവമുള്ളവരിൽനിന്ന് അറിയാൻ സാധിക്കുമായിരിക്കും; എന്നാൽ ഒടുവിൽ എല്ലാം അറിയുന്നതു് അനുഭവത്തിൽനിന്നുതന്നെയാണ്. ഏതെങ്കിലും ഒരാൾക്കെങ്കിലും അനുഭവമില്ലാത്ത യാതൊന്നും ഈ ലോകത്തിലില്ല.



digitized by www.sreyas.in

വേദത്തിൽ രണ്ടു മൗലികസിദ്ധാന്തങ്ങളുണ്ടു്. ഒന്നു്, ശ്രവാസം കൊണ്ടുതന്നെ മനുഷ്യന്നു് ഉന്നതമായ ലക്ഷ്യം പ്രാപിക്കുവാൻ സാധിക്കും; രണ്ടാമത്തേതു് മനുഷ്യബുദ്ധിക്കു് ഗ്രാഹ്യമല്ലാത്ത യാതൊന്നുമില്ല. പിന്നീടു് വേറെ ചില ആശയങ്ങൾകൂടിക്കടന്നുകൂടി. ശ്രുവാസത്തിന്നും മനുഷ്യൻെറ പരമലക്ഷ്യത്തിന്നുമിടയിൽ ഒരു വലിയ യവനിക ആവിർഭവിച്ചു. മനുഷ്യലക്ഷ്യം സ്വർഗ്ഗസുഖമോ മോക്ഷമോ ആണെന്നും ''ഈ ലോകവും സ്വർഗ്ഗവും, ഈ ജീവിതവും മോക്ഷവും'' രണ്ടു വ്യത്യസ്താവസ്ഥകളാണെന്ന ആശയം വളർന്നുവന്നു. യജ്ഞങ്ങൾ മനുഷ്യനെ സ്വർഗത്തിലേക്കും ജ്ഞാനം മോക്ഷത്തിലേക്കും നയിക്കുമെന്നു വിശ്വസിക്കുവാൻതുടങ്ങി. ദേഹനാശത്തിനുശേഷം സ്വർഗ്ഗത്തിലൊ നരകത്തിലൊ പോകുന്ന ഒരു ജീവനുണ്ടെന്നും ആ ജീവൻ മററൊരു ശരീരത്തിൽ പ്രവേശിക്കുമെന്നും മററുമുള്ള വിശ്വാസങ്ങൾക്കു് അടിസ്ഥാനമായി അനുഭവമുണ്ടാവാൻ തരമില്ല, അനുമാനവും ശാസ്ത്രവും മാത്രമേ ഉണ്ടാകുകയുള്ളൂ. വേദം ഈശ്വരനിൽനിന്നുണ്ടായതാണെന്ന വാദം വേദത്തിൽ വേറെയും മാററങ്ങളുണ്ടാക്കി. യഥാർത്ഥത്തിൽ വേദം അന്തർദ്ദർശനംകൊണ്ടും അന്തഃശ്രവണംകൊണ്ടും ഉണ്ടായിട്ടുള്ളതാണു്. മീമാംസകന്മാർ വേദോല്പത്തി ഈശ്വരനിൽനിന്നാണെന്നു സമ്മതിക്കുന്നില്ല. എന്നാലും വേദം ചില ആദിഗുരുഭൂതന്മാർക്കു് ഈശ്വരൻ നല്കിയതാണെന്ന വിശ്വാസം ഹിന്ദുക്കളുടെ വിവിധ വിഭാഗങ്ങളും വിശ്വസിച്ചുവന്നു. ഇന്ത്യയിൽ ഏകേശ്വരവിശ്വാസം മററുമതങ്ങളിലുള്ളപോലെയല്ല; മററു മതങ്ങളിൽ ഒരു പരമേശ്വരനുണ്ടു്, ഒരു പരമേശ്വരനേ ഉള്ളൂ. ഈശ്വരന്നു് പല പേരുകളുണ്ടു്. ഓരോ പേരിലുള്ള ഈശ്വരനും പരമേശ്വരൻതന്നെയാണു്. മാക്സ്മുള്ളർ ഇതിന്നു് ''ഹീനോതിസം'' എന്നാണു് പേർ കൊടുത്തിട്ടുള്ളതു്. വേദത്തിൽ പല ഏകേശ്വരന്മാരില്ല. ''ഒരു വർഗ്ഗത്തിന്നു് ഒരു പരമേശ്വരൻ; മറെറാരു വർഗത്തിന്നു് മറെറാരു പരമേശ്വരൻ'', ഇങ്ങിനെ ഭിന്നവർഗ്ഗക്കാരും ഭിന്നപരമേശ്വരന്മാരുമുണ്ടായിരുന്നില്ല. ഈശ്വരന്മാരെ മാറിമാറി പരമേശ്വരനായി സ്തുതിക്കുകയാണു് ചെയ്തിട്ടുള്ളതു്. ഇതിനെ സൂചിപ്പിച്ചുകൊണ്ടു് മാക്സ്മുള്ളർ കാററു് ഹീനോതിസം (Kat henotheism) എന്ന പദമാണുപയോഗിച്ചതു്. ഭാരതീയതത്വചിന്ത ഒരു മഹാനദിയാണു്; അതു് ഇപ്പോഴും ഒഴുകിക്കൊണ്ടിരിക്കുകയാണു്. ഏകേശ്വരവിശ്വാസമാണു് അതിൻെറ ലക്ഷ്യമെങ്കിൽ ഇനിയും ആ സമുദ്രത്തിലെത്തിയിട്ടില്ല. വേദങ്ങൾക്കുശേഷം ഒരു വലിയ വഴികാട്ടിയായ മഹാഭാരതത്തിലും ഒരു കേവലപുരുഷൻ പരമേശ്വരനായിത്തീർന്നു കാണുകയില്ല. ശിവൻ, വിഷ്ണു, ദേവി, ഗണേശൻ എല്ലാവരും പരമേശ്വരന്മാരാ



digitized by www.sreyas.in

ണ്, ഏകേശ്വരന്മാരുമാണ്. നിരുപാധികബ്രഹ്മം മായാസഹിതമായി ഒന്നാമതായി ആവിർഭവിക്കുന്ന സഗുണസ്വരൂപം എന്താണെന്നു ശ്രീശങ്കരൻ പറഞ്ഞിട്ടില്ല. രാമാനുജനും മാധവനും അതു വിഷ്ണുവാണെന്നു പറഞ്ഞു. എന്നാൽ ഹിന്ദുക്കൾ ഈ വാദം സ്വീകരിച്ചിട്ടില്ലെന്ന് ബദ്രിനാഥ്, കാശി, ജഗന്നാഥ്, തിരുപ്പതി, ശ്രീരംഗം, രാമേശ്വരം ഈ സ്ഥലങ്ങളിലെ ക്ഷേത്രങ്ങൾ സന്ദർശിച്ചവർ സമ്മതിക്കും. ഹീനോതിസം ഏകേശ്വരവാദത്തിലേക്ക് (monotheism) ഉള്ള യാത്രയിൽ ഒരു വിശ്രമസ്ഥലമാണെന്നു പറയുന്നത് ശരിയല്ല. ഹീനോതിസം എന്തുകൊണ്ട് പാടില്ല? ഹിന്ദുമതത്തിൻെറ പാരമ്പര്യത്തോടും ഹിന്ദുക്കളുടെ ജീവനോടും യോജിച്ചതാണ് അത്. അഖണ്ഡമായ ഒരു സത്തയെപ്പററി നമുക്കു ചിന്തിക്കുവാൻ പ്രയാസമാണ്. അത് ഒരവ്യക്താശയം മാത്രമാണ്. നാം അറിയുന്ന ഈശ്വരന്ന് വ്യാപാരവൈവിധ്യവും ശക്തിവൈവിധ്യവും ഉണ്ട്. ഓരോ വ്യാപാരവും ഓരോ ശക്തിയുമാണ് ഓരോ ഈശ്വരനാകുന്നത്. രണ്ടു പരമേശ്വരന്മാർ ഉണ്ടാകാൻ പാടില്ലെന്നു പറയുമ്പോഴാണ് വിവാദം ഉണ്ടാകുന്നത്. ഒരേ ഈശ്വരൻെറ ഓരോ ശക്തി രണ്ടു പ്രത്യേക ഈശ്വരന്നാവാം; അപ്പോഴും ഈശ്വരൻ ഒന്നുതന്നേയുള്ളൂ. ''ഇന്ദ്രം മിത്രം വരുണമഗ്നിം'' എന്ന ഋക്കിൻെറ താല്പര്യവും അതാണ്. ഒരേ ഒരു ഈശ്വരൻെറ പല ഭാവങ്ങളേയും ഈശ്വരനായി കരുതുന്നതാണ് ഹീനോതിസം. ഈ മൌലികതത്വത്തിന്നു ഹിന്ദുമതത്തിൽ ഇതുവരെയായി യാതൊരിളക്കവും തട്ടിയിട്ടില്ല. ഹിന്ദുമതത്തിലുള്ള പ്രശംസനീയമായ സഹിഷ്ണുതയ്ക്കു കാരണം ഈ സിദ്ധാന്തമാണ്. അല്ലായിരുന്നുവെങ്കിൽ വിവിധപഥക്കാർ തമ്മിൽ എപ്പോഴും വാദകോലാഹലമുണ്ടാകുമായിരുന്നു.

സിന്ധുനദീതീരത്തുണ്ടായിരുന്ന സംസ്കാരത്തിൻെറ അനുഭോക്താക്കൾ ഏതു വംശത്തിൽപ്പെട്ടവരായിരുന്നുവെന്നു വ്യക്തമായിട്ടില്ല. എന്നാൽ വൈദികകാലത്തെ ആര്യന്മാർക്ക് ദ്രാവിഡഭാഷ സംസാരിക്കുന്ന ഒരുകൂട്ടം ജനങ്ങളുമായി സമ്പർക്കമുണ്ടായിരുന്നുവെന്നു കാണുന്നുണ്ട്. ഈ സമ്പർക്കം വളരെ അടുത്തനിലയിലായിരുന്നുവെന്നു തന്നെ പറയുവാൻ സാധിക്കും. വേദത്തിൻെറ ഭാഷ പരിശോധിക്കുമ്പോൾ സെമിററിക് ഭാഷകളുമായി അതിന്ന് യാതൊരു ബന്ധവുമുണ്ടായിരുന്നില്ലെന്നു വ്യക്തമാകുന്നുണ്ട്. വൈദികഭാഷയിൽ ദ്രാവിഡഭാഷയിൽനിന്നു വളരെ പദങ്ങളും ഉച്ചാരണവും ചേർന്നിട്ടുള്ളതായിക്കാണുന്നുണ്ട്. ദ്രാവിഡർ ഇന്ത്യയിൽ ആദികാലത്തു



digitized by www.sreyas.in

പ്രവേശിച്ച് താമസമുറപ്പിക്കുകയും അവരുടേതായ ഒരു സംസ്കാരം വളർത്തിവരികയും ചെയ്തുവെന്നും പിന്നീട് ആര്യന്മാർ ഇന്ത്യയിൽ പ്രവേശിച്ച് ദ്രാവിഡരുമായി യുദ്ധംചെയ്തു തോല്പിച്ച് തെക്കോട്ട് ഓടിച്ച് അവരുടെ സംസ്കാരത്തെ നശിപ്പിച്ചുവെന്നും മററുമുള്ളത് ചരിത്രകാരന്മാരുടേയും ഭാഷാഗവേഷകന്മാരുടേയും കെട്ടുകഥകളാണ്. ഉത്തരേന്ത്യക്കാരും ദക്ഷിണേന്ത്യക്കാരും തമ്മിൽ വൈരമുണ്ടാക്കാൻ രാഷ്ട്രീയക്കാർ ഇതുപയോഗിച്ചിരിക്കുന്നു. പൌരാണികകാലത്ത് ഇന്ത്യയിൽ വൈദിക സംസ്കാരം വളർന്നുവരുമ്പോഴും അയൽരാജ്യങ്ങളിൽ വേറെ സംസ്കാരം ഉടലെടുക്കുകയും വളരുകയും ചെയ്യുന്നുണ്ടായിരുന്നു. വൈദിക സംസ്കാരം പ്രചരിച്ച സ്ഥലത്തിന്നു പടിഞ്ഞാറായിരുന്നു ഈ രാജ്യങ്ങൾ. ആ ജനങ്ങൾ സുമീരിയക്കാർ, ഏലമൈററുകാർ, അസ്സീറിയൻകാർ (ഇവരെല്ലാം അനാര്യന്മാരായിരുന്നു) മീഡിയക്കാർ, കെസ്സിക്കാർ, മിററാനികൾ, ഹെററൈററ്കാർ, ഐരേണിയക്കാർ (ഇവരെല്ലാം ആര്യവംശത്തിൽ പെട്ടവരായിരുന്നു) ഇവരൊക്കെയായിരുന്നു. ഇവരിൽ ഏററവും പുരാതനന്മാർ സുമീരിയക്കാരായിരുന്നു. അവരുടെ രാജ്യം ഇപ്പോഴത്തെ മെസോപൊട്ടേമിയ ആയിരുന്നു. അവക്ക് ഒരു ഉന്നതസംസ്കാരമുണ്ടായിരുന്നു. ആ രാജ്യത്തിൻെറ ദക്ഷിണഖണ്ഡം ഏലമൈററ്കാർ ആക്രമിച്ച കയ്യടക്കി. അവരുടെ തലസ്ഥാനം സൂസ നഗരമായിരുന്നു. അലക്സാണ്ടറാണ് അതു നശിപ്പിച്ചത്. ഇപ്പോഴത്തെ ഇറാനിലെ ദക്ഷിണ സംസ്ഥാനമായ ക്രൂസിസ്റ്റാനാണത്. സുമീരിയക്കാരുടെ രാജ്യത്തിൻെറ ഉത്തരഖണ്ഡം അക്കാഡിയന്മാർ ആക്രമിച്ച് കൈവശപ്പെടുത്തി. അവർ സുമീരിയൻ സംസ്കാരം നശിപ്പിക്കാതെ തുടർന്നു വന്നു. ഇതിന്നടുത്ത് മിററാനീസ് വർഗക്കാരുമുണ്ടായിരുന്നു. പിന്നീട് ഹെററൈററ്സുകാരും വന്നുചേർന്നു. ഇറാനിലും ഇന്ത്യയിലും ഉണ്ടായിരുന്നവരെയാണ് ആര്യവംശീയരെന്നു പറയുന്നത്. ഇവർ വേറെ ഒരു സ്ഥലത്തുനിന്നു വന്നവരാണെന്ന് അഭിപ്രായമുണ്ടെങ്കിലും എവിടെനിന്നു വന്നവരാണെന്നു തിട്ടപ്പെടുത്തിയിട്ടില്ല. ഏതായാലും ഇൻഡോ ഐരോനിയൻ ആര്യന്മാർ ഒന്നായി കുറെ കാലം ജീവിച്ചുവെന്നും പിന്നീട് ഏതോ കാരണത്താൽ പടിഞ്ഞാറൻ ഖണ്ഡവും കിഴക്കെ ഖണ്ഡവും തമ്മിൽ ചേർച്ചയില്ലാതായി രണ്ടും രണ്ടായിത്തീർന്നുവെന്നും അതുവരെക്കും ഋഗ്വേദം രണ്ടു ഖണ്ഡങ്ങളിലും പ്രചാരത്തിലുണ്ടായിരുന്നുവെന്നും പശ്ചിമഖണ്ഡത്തിൽ ബാഹ്യസംസ്കാരത്തിൻെറ ആക്രമണം നിമിത്തം ഋഗ്വേദത്തിന്നു സ്വാധീനം കുറഞ്ഞുവന്നുവെന്നും ബാഹ്യസംസ്കാരത്തിൻെറ പ്രാബ



digitized by www.sreyas.in

കലിയുഗത്തിൻെറ ആരംഭം ക്രിസ്തുവിന്ന് 3101 കൊല്ലം മുമ്പ് ചരിത്രപരമായ ഒരു തിയ്യതിയാണ്. അതിന്നു മുമ്പായി എല്ലാ വേദങ്ങളും ബ്രാഹ്മണങ്ങളും ഇന്നുള്ള രൂപം പ്രാപിച്ചിരുന്നു. ഋഗ്വേദം ഒരു സംസ്കാരത്തിൻെറ പ്രാരംഭമായിരുന്നില്ല, അന്തിമദശയായിരുന്നു. ഋഗ്വേദത്തിൻെറ ആവിർഭാവത്തിന്നുശേഷം വളരെ കാലം കഴിഞ്ഞിട്ടാണ് മററുള്ള വേദങ്ങൾ പ്രകാശിതങ്ങളായത്. യമനും, മനുവും, അംഗിരസ്സും, അത്രിയും അഥർവ്വനും മററു മഹാത്മാക്കളും ഒരു ഉന്നത സംസ്കാരത്തിൻെറ അടിത്തറ ഉണ്ടാക്കുന്ന ഏററവും പൌരാണികമായ ഒരു കാലം ഉണ്ടായിരുന്നു. പിന്നീട് മററു ജനതകൾ അയൽപ്രദേശങ്ങളിൽ താമസമുറപ്പിക്കുകയും ഇവിടെ ആക്രമണങ്ങൾ നടത്തുകയും ചെയ്തു. ഋഗ്വേദത്തിൻെറ മിക്ക ഭാഗങ്ങളും പ്രത്യക്ഷമായത് ഈ കാലത്താണ്. പിന്നീട് കുറെക്കാലം ക്ഷയവും പിന്നീട് സമുദ്ധാരണവുമുണ്ടായി. അപ്പോഴാണ് യജുർവ്വേദം ഇപ്പോഴത്തെ രൂപം പ്രാപിച്ചത്. അതിലെ മന്ത്രങ്ങൾ അതിന്നുമുമ്പുതന്നെയുമുണ്ട്. അഥർവ്വവേദത്തിൽ കാണുന്ന നരകവർണ്ണനയും വ്രാത്യ എന്ന പേരിലുള്ള സഗുണേശ്വരാരാധനയും ഈ കാലത്ത് വന്നുചേർന്നതാണ്. കലിയുഗത്തിന്നു എത്ര മുമ്പാണ് ഇതെല്ലാം സംഭവിച്ചത് എന്നു പറയുവാൻ കഴിയുകയില്ല. എത്രയോ ആയിരം കൊല്ലങ്ങളായിരിക്കാം. എന്നാൽ ഭാരതീയചരിത്രത്തിൽ കലിയുഗാരംഭം വിസ്മരണീയമായ ഒന്നല്ല. ഒരുപക്ഷേ, ബാലഗംഗാധരതിലകൻ കണക്കാക്കിയ കാലം ശരിയായിരിക്കാം. ഏതായാലും ചരിത്രകാരന്മാരുടെ തീയതികളെല്ലാം തെററാണ്. ഭൂശാസ്ത്രത്തിൻെറ പരിമിതമായ ജ്ഞാനവും ബൈബിളിനോടുള്ള അമിതഭക്തിയും ഭാരതീയ സംസ്കാരത്തോടുള്ള നിന്ദയും ധാരാളമുള്ള കാലത്ത് ഭാരതീയ സംസ്കാരത്തിന്ന് അത്ര വലിയ പൌരാണികത്വം നല്കാൻ പാശ്ചാത്യപണ്ഡിതന്മാർക്ക് സന്നദ്ധത ഉണ്ടായിരുന്നില്ല. എന്നാൽ ഇപ്പോൾ നിർദ്ദയം ആ അഭിപ്രായം മാററാവുന്നതാണ്. ചുരുക്കം പറയുന്നതായാൽ ക്രിസ്തുവിന്ന് 6000 കൊല്ലം മുമ്പുതന്നെ വൈദികസംസ്കാരം ആരംഭിക്കുകയും ഇപ്പോഴുള്ള സംഹിത ക്രിസ്തുവിന്ന് 4000 കൊല്ലം മുമ്പ് ഇപ്പോഴുള്ള രീതിയിൽ പ്രത്യക്ഷപ്പെടുകയും ചെയ്തു. അതിന്നുമുമ്പുതന്നെ മററുള്ള പാശ്ചാത്യസംസ്കാരങ്ങളുമായി ഏററുമുട്ടുകയും ആ ശത്രുക്കളെ പരാജയപ്പെടുത്തുകയും ചെയ്തിട്ടുണ്ട്. പിന്നീടുണ്ടായ അധഃപതനത്തെ കലിയുഗത്തിൻെറ ആരംഭത്തോടുകൂടി യുധിഷ്ഠിരൻ, ശ്രീകൃഷ്ണൻ, വേദവ്യാസൻ, പരീക്ഷിത്ത് മുതലായവരുടെ നേതൃത്വത്തിൽ തടുത്തുനിർത്തുകയും വൈദികസംസ്



digitized by www.sreyas.in

കാരത്തെ പുനരുദ്ധരിക്കുകയും ചെയ്തു. ദ്രാവിഡഭാഷകൾ സംസാരിക്കുന്നവരും വൈദികരും അവരവരുടെ സംസ്കാരം ഒരു പൊതു സംസ്കാരത്തിൽ ലയിപ്പിച്ച് അതു ഭാരതീയസംസ്കാരമാക്കിത്തീർത്തുകൊണ്ടുതന്നെ ഈ രണ്ടു ജനതയും തമ്മിൽ സ്നേഹവിശ്വാസങ്ങൾ വളൎന്നുവെന്നും ശത്രുത്വം തീരെ ഉണ്ടായിരുന്നില്ലെന്നും വ്യക്തമാകുന്നുണ്ട്. ഈ അവസരത്തിൽ വൈദികസംസ്കാരത്തിന്റെ നികേതനമായിരുന്ന സ്ഥലത്ത് ദ്രാവിഡരും വൈദികരും തമ്മിൽ ഇണങ്ങിക്കഴിഞ്ഞതും അതോടെ വൈദികരും അവരുടെ പാശ്ചാത്യശാഖയായ അവേസ്തയിലെ ജനതയും തമ്മിൽ ഛിദ്രമുണ്ടായതും ഓർക്കേണ്ടതാണ്. വൈദികസാഹിത്യം പ്രചാരത്തിൽവന്ന കാലമാകുമ്പോഴേക്കും വൈദികരും ദ്രാവിഡരും ഒന്നായിച്ചേൎന്ന് ഒരു ജനതയായിത്തീൎന്നിരുന്നുവെന്നുള്ളത് സത്യമാണ്. ദസ്യുക്കളും പണികളും, മററുമെല്ലാം അയൽപ്രദേശങ്ങളിലെ അക്രമികളായിരുന്നു.

മന്ത്രദ്രഷ്ടാക്കൾ കവികളായിരുന്നു; ഋഷിമാരായിരുന്നു. അവർ സാധാരണജീവിതം നയിക്കുന്നവരായിരുന്നു; ലൌകികജീവിതം സന്യസിച്ചിരുന്നില്ല. അവരും മററുള്ളവരും തമ്മിലുള്ള വ്യത്യാസം അവൎക്ക് വിശ്വത്തിന്നപ്പുറമുള്ള രഹസ്യങ്ങൾ ദർശിക്കുവാൻ സാധിച്ചിരുന്നുവെന്നുള്ളതാണ്. അവർ പുരോഹിതന്മാരായിരുന്നില്ല. അവർ പ്രധാനമായി 7 വംശത്തിൽപ്പെട്ടവരായിരുന്നു; ഗൃത്സമദ, വിശ്വാമിത്ര, വാമദേവ, അത്രി, ഭരദ്വാജ, വസിഷ്ഠ, കണ്വ എന്നിവയാണ് ആ വംശങ്ങൾ. വേദങ്ങളിൽ 300ൽപ്പരം കവികളുടെ പേരുണ്ട്. ഇത്ര പൌരാണികകാലത്ത് ഇത്രയധികം കവികൾ ഒരു രാജ്യത്തിലും ഉണ്ടായതായി അറിയുന്നില്ല. ഋഗ്വേദത്തിലെ പല ഭാഗങ്ങളും ലോകത്തിലെ ഏതു രാജ്യത്തിലെയും ഏതു കാലത്തിലെയും അത്യുത്തമമായ കവിതയോടുപമിക്കുവാൻ സാധിക്കുന്നവയാണ്. എല്ലാവൎക്കും കവികളാകുവാൻ സാധിച്ചിരുന്നില്ല; അന്തർദർശനശക്തി സിദ്ധിച്ചവൎക്ക് മാത്രമേ അതു സാധിച്ചിരുന്നുള്ളു. അങ്ങനെയുള്ളവർ ആ കാലത്ത് എന്തോ കാരണംകൊണ്ടുണ്ടായി എന്നല്ലാതെ പിന്നീട് ഉണ്ടായിട്ടില്ല. ദേവതകളെ നേരിട്ടുകാണുവാൻ ശക്തിയുണ്ടായിരുന്ന ഈ കവികളുടെ അനുഭവത്തെക്കുറിച്ച് യാസ്കാചാൎയ്യൻ വ്യസനിച്ചെഴുതിയിട്ടുണ്ട്. ഈ കാലത്തെ കൃതയുഗമെന്ന പേരിൽ സുവൎണ്ണകാലമായിട്ടാണ് പിന്നീടുള്ളവർ കരുതിയിരുന്നത്. പിന്നീട് ക്ഷയോന്മുഖമായി; ആ കാലമാണ് ത്രേതായുഗവും ദ്വാപരയുഗവും.

വേദം അപൌരുഷേയമാണെന്നു പറയുന്നതിന്റെ അൎത്ഥം മ



digitized by www.sreyas.in

ന്ത്രദ്രഷ്ടാക്കളായ ഋഷിമാർ തങ്ങളെ സൂക്തങ്ങൾ അവതരിക്കുവാനുള്ള ഉപാധികൾ മാത്രമായിക്കരുതി എന്നുള്ളതാണ്. എല്ലാ സ്തുതികളും വേദമല്ല. ദേവതകളുടെ സ്വരൂപസാക്ഷാല്ക്കാരത്തിന്ന് ശേഷമുള്ള കവിത മാത്രമേ വേദത്തിലുൾപ്പെടുത്തിയിട്ടുള്ളൂ. മുഹമ്മദനബിക്കു ഖുറാനും യേശുക്രിസ്തുവിന്നു ബൈബിളും ആയിട്ടുള്ള ബന്ധംമാത്രമേ ഋഷിമാക്ക് സൂക്തങ്ങളുമായിട്ടുള്ളൂ. വൈദികധർമ്മ സ്ഥാപകനായി ആരുമില്ലെന്നു പറയുന്നതും ശരിയല്ല. പരലോകത്തിലേക്കു നയിക്കുന്ന മാർഗ്ഗം ഒന്നാമതായി യമനാണ് കണ്ടുപിടിച്ചതെന്നും ആ യമനാണ് ആ ലോകത്തിലേക്കുപോയ ഒന്നാമത്തെ മനുഷ്യനെന്നും വേദത്തിൽതന്നെ പറയുന്നുണ്ട്. യമനെ സഹായിക്കാൻ ചിലരുണ്ട്. യമൻ ആ ലോകത്തെ ഭരിക്കുന്നു. അംഗിരസ്സ് മുതലായ മഹാത്മാക്കൾ ആ ലോകത്തേയ്ക്കു പോയിട്ടുണ്ട്. മനുവാണ് ധാർമ്മികനിയമങ്ങൾ ഉണ്ടാക്കിയത്. മനുവും യമനും വിവസ്വാന്റെ മക്കളായിരുന്നു. മററുള്ള മതങ്ങളിൽ സ്ഥാപകന്ന് മററുള്ളവരെക്കാൾ ഉന്നതമായസ്ഥാനം നല്കിയിട്ടുണ്ട്. മനു മനുഷ്യസമുദായത്തിന്റെ ജനയിതാവാണ്; അതുകൊണ്ട് മനുഷ്യനുണ്ടായപ്പോൾത്തന്നെ മാനവധർമ്മശാസ്ത്രവുമുണ്ടായി. അതുകൊണ്ട് ധാർമ്മികമായ ജീവിതചര്യ ഇല്ലാത്ത ഒരു കാലമുണ്ടായിട്ടില്ല. ഒരു മതസ്ഥാപകനും തന്നിൽ വിശ്വസിച്ചാൽ മാത്രമേ ജീവിതലക്ഷ്യം പ്രാപിക്കുകയുള്ളൂ എന്നു പറഞ്ഞിട്ടില്ല. അതുകൊണ്ട് വൈദികരുടെ ഇടയിൽ ജാതിവ്യത്യാസമുണ്ടായിരുന്നില്ല. വേദത്തിന്റെ ഭാഷ്യകാരന്മാരായവരിൽ പ്രഥമനായ യാസ്കാചാര്യൻ ഒരേ ഈശ്വരനേ ഉള്ളൂവെന്നും ആ ഈശ്വരന്ന് മൂന്നു ഭാവങ്ങളുണ്ടെന്നും പൃഥിവിയിൽ അഗ്നിയായും, അന്തരീക്ഷത്തിൽ വായു (ഇന്ദ്രൻ) ആയും ദ്യോവിൽ സൂര്യനായും ആ ഈശ്വരൻ അറിയപ്പെടുന്നുവെന്നും പറയുന്നു. വൈദികധർമ്മം വെറും ഭൌതികവസ്തുക്കളുടെ ആരാധനമാത്രമായിരുന്നുവെന്നും സൂര്യൻ, അഗ്നി, വായു മുതലായവ അതാതു ഭൌതികപദാർത്ഥങ്ങളാണെന്നും ചില പണ്ഡിതന്മാർ അഭിപ്രായപ്പെട്ടിട്ടുണ്ട്. ഇതു സ്വീകരിക്കുവാൻ പ്രയാസമാണ്. ഇന്ദ്രൻ, അശ്വിനികൾ, മുതലായ ദേവതകൾക്ക് സ്ഥലങ്ങളായി ഭൌതികവസ്തുക്കളില്ല.

ഡോക്ടർ കുഞ്ഞൻരാജാ വേറെയും പല കാര്യങ്ങളെപ്പററിയും വേദത്തെ അടിസ്ഥാനമാക്കി അഭിപ്രായങ്ങൾ പ്രസ്താവിച്ചിട്ടുണ്ട്. ഗ്രന്ഥവിസ്താരഭയത്താൽ അവയെ ഇവിടെ ഉദ്ധരിക്കുന്നില്ല.





digitized by www.sreyas.in

## അധ്യായം 7

# ചില ഋക്കുകളുടെ വ്യാഖ്യാനങ്ങൾ

### ഒന്നാമത്തെ മന്ത്രം

അഗ്നിഃ ദേവതാ, മധുച്ഛന്ദസ്സ് ഋഷി:– ഗായത്രീഛന്ദസ്സ്

!! ഓം അഗ്നിമീളേ പുരോഹിതം! യജ്ഞസ്യാ ദേവംഋത്വിജം! ഹോതാരം രത്നധാതമം!! (1–1–1)

### യാസ്കൻ

ഞാൻ അഗ്നിയോട് യാചിക്കുന്നു. ഈ ശബ്ദത്തിന്ന് അധ്യേഷണ (യാചന) എന്നും പൂജാകർമ്മമെന്നും അർത്ഥമാവാം. പുരഃ എനം ദധതി ഇതി പുരോഹിതഃ, മുമ്പിൽ വെക്കപ്പെടുന്നവൻ; യജ്ഞത്തിന്റെ ദേവൻ, ദാനാദ്വാ, ദീപനാദ്വാ, ദ്യോതനാദ്വാ, ദ്യുസ്ഥാനോ ഭവതീതിവാ–ദേവനാരോ അയാളാണ് ദേവത, ഹോതാരം = ഹ്വാതാരം. ദേവന്മാരെ വിളിക്കുന്ന ആൾ, ജുഹോതി എന്ന ധാതുവിൽനിന്നു ഉൽപ്പന്നമായതാണ് എന്ന് ഔർണവാഭമുനി പറയുന്നു. ഗ്നിയുടെ ഹോതൃത്വം ഹോമാധികരണത്വംകൊണ്ട് ദ്രഷ്ടവ്യമാണ്. രത്നം ധനനാമമാണ്.

### സ്കന്ദസ്വാമി

അഗ്നിമീളേ – ഞാൻ അഗ്നിയെ സ്തുതിക്കുന്നു. പുരോഹിതം– ശാന്തികപൌഷ്ടികകർമ്മങ്ങൾകൊണ്ട് രാജാവിനെ ആപൽഭയത്തിൽനിന്നു രക്ഷിക്കുന്ന ആൾ പുരോഹിതൻ – പൂർവ്വസ്യാം ദിശി നിഹിതം ആഹവനീയാത്മകം – എന്നും അർത്ഥമാവാം. ദേവമെന്നതിന്നു് ദീവ്യതി ദാനാർത്ഥേ ദീപ്ത്യർത്ഥേ വാ യജ്ഞസ്യ ദാതാരം ദീപ



digitized by www.sreyas.in

യിതാരം വാ; അഗ്നി ഋത്വിക് കൂടിയാണ്. പല ഋത്വിക്കുകളുള്ള തിൽ അഗ്നി ഹോതാവാണ്. ''അഗ്നിർവൈ ദേവാനാം ഹോതാ'' ഇതി ശ്രുതിഃ. ഹോതാരമാഹ്വാതാരം രത്നധാതമം–ധനത്തെ ദാനം ചെയ്യുന്നവൻ–യജ്ഞത്തിന്റെ ഫലമായിട്ട് രമണീയങ്ങളായ സാധനങ്ങൾ കൊടുക്കുന്നവൻ.

## വെങ്കടമാധവൻ

യജ്ഞത്തിന്റെ പുരോഭാഗത്തിൽ ഉത്തരവേദിയിൽ നിഹിതമായിരിക്കുന്ന അഗ്നിയെ സ്തുതിക്കുന്നു. അതാതു കാലത്തു് ദേവന്മാരുടെ യഷ്ടാവും ഹോതാവും രമണീയങ്ങളായ ധനങ്ങളുടെ ദാതാവുമായ അഗ്നിയെ.

## സായനൻ

ഈഡേ എന്ന പദം ഈളേ എന്നാകുന്നു. ഞാൻ അഗ്നി എന്ന ദേവനെ സ്തുതിക്കുന്നു. എങ്ങിനെയുള്ള അഗ്നിയെ? രാജാവിന്റെ അഭീഷ്ടത്തെ പുരോഹിതൻ സമ്പാദിക്കുന്നതുപോലെ യജ്ഞത്തിന്നാവശ്യമായ ഹോമത്തെ സമ്പാദിക്കുന്ന പുരോഹിതൻ–യജ്ഞൻ. സന്ധിയായ പൂർവ്വഭാഗത്തിലെ ആഹവനീയാഗ്നിയായ യജ്ഞത്തിന്റെ ദേവൻ–ദാനാദി ഗുണയുക്തൻ–ദേവന്മാരെ യജ്ഞങ്ങളിൽ ആഹ്വാനംചെയ്യുന്ന ഹോതാവായ ഋത്വിക്–യാഗഫലരൂപങ്ങളായ രത്നങ്ങളെ ധരിക്കുന്ന, പോഷിപ്പിക്കുന്ന ആൾ. രത്നധാതാ–രത്നാനി ദധാതി അതിശയേന–രത്നധാതമഃ

## മാധവാചാര്യർ

അഗ്നിം അഗ്രേഭവം പ്രഥമപൂജ്യം പ്രഥമപ്രവർത്തകം വാ അഗ്നിനാമകം വിഷ്ണും തദധിഷ്ഠാനം പ്രസിദ്ധാഗ്നിം വാ ഈളേ സ്തൌമി (സ്തുതിക്കുന്നു.) എങ്ങിനെയുള്ള അഗ്നി–പുരോഹിതം–അനാദികാലം മുതൽ സർവ്വപ്രാണികൾക്കും അനുകൂലം. യജ്ഞസ്യ ഋത്വിജം–ജ്യോതിഷ്ടോമാദിയജ്ഞങ്ങളുടെ കർത്തൃത്വംകൊണ്ടു്, എല്ലാ ഋത്വിക്കുകളുടേയും നിയാമകത സിദ്ധിക്കുന്നതുകൊണ്ടു് ''തദധീനത്വാൽ തദർത്ഥവൽ'' എന്ന ന്യായേന അഗ്നിതന്നെ ഋത്വിക് ആകുന്നു. ഹോതാരം–ഹോതൃനിയാമകത്വംകൊണ്ടു് മേല്പറഞ്ഞ നിയമപ്രകാരം അഗ്നി ഹോതാവാകുന്നു-രത്നധാതമം–രത്നം സുഖം ധത്തേ ഇതി രത്നധാഃ –അതിശയേനരത്നധാഃ തം രത്നധാതമം-ദേവം_സ്തുത്യം. ഈ ഗുണങ്ങളെല്ലാം അത്യധികം വിഷ്ണുവിലുണ്ടു്, വിഷ്ണ്വധിഷ്ഠാനമായ അ



digitized by www.sreyas.in

ഗ്നിയിലുമുണ്ട്. അധ്യാത്മപരമായ അർത്ഥം ഇവിടെ ചേർക്കുന്നു. പുരോഹിതം–സർവ്വാനുകൂലം–യജ്ഞസ്യ–ജ്ഞാനയജ്ഞത്തിന്റെ ഋത്വിജം–ഋത്വിക്കുകളായ ഇന്ദ്രിയാദികളുടെ നിയാമകനായതുകൊണ്ട് ഋത്വിക്–ഹോതാരം–ഇന്ദ്രിയങ്ങളാകുന്ന അഗ്നിയിൽ വിഷയമാകുന്ന ഹവിസ്സിനെ ഹോമിക്കുന്നവൻ (വിഷയഭോഗപ്രദൻ) അഗ്നിം–അംഗം ശരീരം നയതി പ്രേരയതി. ഈളേ–സ്തുതിക്കുന്നു. മോക്ഷസാധകനായ ഒരു യജമാനനെയാണ് കർത്താവായിക്കരുതേണ്ടത്.

## സായനൻ

അഗ്നിനാമാവായ ദേവനെ സ്തുതിക്കുന്നു. (അജ്മദ്ധ്യസ്ഥ 'ഡ' കാരം 'ള' കാരമായിമാറും.) മന്ത്രത്തിന്ന് ഹോതാവുമായി പ്രയോജ്യത്വമുള്ളതുകൊണ്ട് ഹോതാവാണ് സ്തുതിക്കുന്നതെന്നു വരുന്നു. എങ്ങിനെയുള്ള അഗ്നി? എപ്രകാരം രാജാവിന്റെ പുരോഹിതൻ അദ്ദേഹത്തിന്റെ അഭീഷ്ടം സമ്പാദിക്കുന്നുവോ, അപ്രകാരം അഗ്നി യജ്ഞത്തിന്നുള്ള ഹോമം സമ്പാദിക്കുന്നു, അല്ലെങ്കിൽ യജ്ഞത്തിന്റെ പൂർവ്വഭാഗത്ത് സ്ഥിതിചെയ്യുന്ന ആഹവനീയാഗ്നി–ദേവം–ദാനാദി ഗുണയുക്തം. ഹോതാരം ഋത്വിജം–ദേവന്മാർക്ക് യജ്ഞങ്ങളിൽ ഹോതൃ എന്നു പേരായ ഋത്വിക് അഗ്നിതന്നെയാണ്. ''അഗ്നി വൈ ദേവാനാം ഹോതാ.'' (ഐതരേയബ്രാഹ്മണം) രത്നധാതമം–യാഗഫലരൂപങ്ങളായ രത്നങ്ങളുടെ അതിശയേന ധാരയിതാവ്, പോഷയിതാവ്.

## സ്വാമി ദയാനന്ദസരസ്വതി

അഗ്നിം-പരമേശ്വരം, ഭൗതികം വാ-ഇന്ദ്രാദിപദങ്ങളെല്ലാം ഈശ്വരന്റെ നാമങ്ങളാണ്. ''തദേവാഗ്നിസ്തദാദിത്യഃ തദ്വായുഃ തദു ചന്ദ്രമാഃ! തദേവ ശുക്രം തദ് ബ്രഹ്മ താ ഹ്യാപഃ സ പ്രജാപതിഃ'' (യജുർവ്വേദം) ബ്രഹ്മഹ്യഗ്നിഃ (ശ. ബ്രാ.) ആത്മാവാഹ്യഗ്നിഃ (ശ. ബ്രാ.)

അഗ്നി–ജ്യോതിഃസ്വരൂപൻ, യജ്ഞം–ധർമ്മാനുഷ്ഠാനം, ദേവൻ–പരമേശ്വരൻ, പുരോഹിതൻ–സർവ്വഹിതകാരി, ഋത്വിജം–ഋതുക്കളാൽ സ്മരിക്കപ്പെടുന്നവൻ, ഹോതാരം–ദാതാവിനെ, രത്നധാതമം–രമണീയമായ ധനത്തെ അതിശയേന പ്രദാനംചെയ്യുന്ന ആം. ഈഡേ–ഗുണാനുവാദംചെയ്യുന്നു.

## ശ്രീ അരവിന്ദൻ

'അഗ്'ധാതുവിൽനിന്നുണ്ടായ പദം. അഗ്നിദേവതകളിൽ അ



digitized by www.sreyas.in

തിപ്രധാനിയാണ്. ഭൌതികലോകത്തിൽ സർവ്വഭക്ഷകനും സർവ്വപവിത്രകനുമാണ്; പ്രാണൻെറ ഉഷ്ണവും, ഓഷധികളിലെ രസവും അഗ്നിയാണ്. പ്രാണശക്തിയും അന്തഃകരണശക്തിയും അഗ്നിതന്നെയാണ്. "If he is the will in our nervous being and purifies it by action he is also the will in the mind and clarifies it by espiration. When he enters into the intellect, he is drawing near to his home. He leads the thought towards effective power, he leads the active energies towards light."

ഈ സൂക്തത്തിന്ന് കപാലിശാസ്ത്രി എഴുതിയ സിദ്ധാഞ്ജനഭാഷ്യത്തിൽകൊടുത്ത വ്യാഖ്യാനം.

**അഗ്നിം** അഗ്നിനാമകം ദേവം. ദേവതകാംക്ക മുമ്പിൽ ഉണ്ടായി അതുകൊണ്ട് അഗ്നി എന്ന പേരു് സിദ്ധിച്ച എന്ന് ബ്രാഹ്മണത്തിൽ പറയുന്നു. അംഗതി ഗച്ഛതി ഊർദ്ധ്വം, ഹവിഃ സ്വർഗം നേതുമിതിവാ, ബലവദ്ദീപ്തിമദ്ഗതിഃ എന്നൊക്കെ അർത്ഥമുണ്ട്.

**ഈളേ —** സ്തൌമി എന്ന് സായനൻ. യാച്ഞാകർമ്മ, അധ്യേഷണാകർമ്മ, പൂജാകർമ്മ എന്നു യാസ്കൻ. അധികാ ഏഷണാ പ്രേരണാ അധ്യേഷണാ.

**പുരോഹിതം—** യജ്ഞകർമ്മനിർവ്വാഹത്തിന്നു യജമാനൻെറ മുമ്പിൽ നിഹിതം—ഋഷി അന്തർയ്യാഗത്തിലും യജമാനൻ ബഹിർയ്യാഗത്തിലും അദ്ധ്യേഷണം ചെയ്യുന്നു. യജ്ഞസ്യ പുരോഹിതം ഹോതാരം ദേവം ഋത്വിജം രത്നധാതമം. എന്നു ചിലർ അന്വയിക്കുന്നതു ശരിയല്ല.

**ഹോതാരം—** യജ്ഞത്തിൽ സമുപസ്ഥിതനായിട്ട് മററുള്ള ദേവന്മാരെ ആഹ്വാനം ചെയ്യുന്നു.

**രത്നധാതമം—** അന്തർയ്യജ്ഞത്തിൽ പ്രവൃത്തനായ ഋഷിക്കും യജമാനനും അപ്പുണങ്ങളുടെ ഫലമായിട്ട് ഏതെല്ലാം രതികരം സിദ്ധിക്കുന്നുവോ അവയുടെയെല്ലാം ധാരകതമൻ.

കപാലി ശാസ്ത്രി ഋക്കിൻെറ താല്പര്യം ഇതാണെന്നു പറയുന്നു: "യോ യജ്ഞസ്യ നിർവോഢാ അഗ്രണീഃ പുരോഹിതഃ യശ്ച കാലേ കർത്തവ്യസ്യ യജ്ഞസ്യ കർത്താ കാരയിതാ ച ഋത്വിഗ്ഭൂതോ ദേവഃ, യോ ദേവാൻ യജ്ഞേ സന്നിധാപയിതും പ്രഭവൻ തേഷാമാഹ്വാതാ യഃ പുനർയ്യജമാനേ പ്രഹർഷാതിശയാനാം ആധായകഃ തമ



digitized by www.sreyas.in

ഗ്നിം അധ്യേഷണീയമഭി കാംങ്ക്ഷാമി.''

അരവിന്ദൻതന്നെ ഈ ഋക്കിന്നു് ഇംഗ്ലീഷിൽ വിവർത്തനം എഴുതിയിട്ടുണ്ടു്.

"I adore the flame, the vicar, the divine Rithwik of the sacrifice, the summoner who most founds the estasy"

പാശ്ചാത്യപണ്ഡിതനായ ഓാംഡെൻബെർഗിന്റെ വിവർത്തനം ഇതാണു്.

"I magnify Agni, the Purohita, the divine ministrant of the sacrifice, the Hotr priest, the greatest bestower of treasures."

മഹാകവി വള്ളത്തോാം മലയാളത്തിലും ഈ ഋക്കു് വിവർത്തനം ചെയ്തിട്ടുണ്ടു്.

''സ്തുതിപ്പു ഞാൻ യജ്ഞപുരോഹിത നാമമഗ്നിദേവനെ
ഋത്വിക്കാകിയ ഹോതാവെസ്സ്തരാം രത്നധാരിയെ''

—



digitized by www.sreyas.in

## മന്ത്രം — രണ്ട്

ഗോതമോ രഹൂഗണപുത്രഃ; ഋഷിഃ വിശ്വേദേവാഃ ദേവതാ
ത്രിഷ്ടുപ് ഛന്ദഃ. (1–89–10)

ഓം അദിതി ർദ്യൌരദിതി രന്തരിക്ഷ–
മദിതിർമാതാ സ പിതാ സ പുത്രഃ
വിശ്വേദേവാ അദിതിഃ പഞ്ചജനാഃ
അദിതിർജാതമദിതിർജനിത്വം.

**യാസ്കൻ—** ഇവയെല്ലാം അദിതികളുടെ വിഭൂതിയാണ്.

**സായനൻ —** അദിതിരഖണ്ഡനീയാ വാ പൃഥിവീ, ദേവമാതാ വാ, ദ്യോതനശീലമായ നാകമായ ദ്യോവ് ആവാം, ഉൽപാദകനായ പിതാവ് ആവാം, നിഷാദപഞ്ചമന്മാരായ നാലു വർണ്ണങ്ങളുംചേന്ന പഞ്ചജനങ്ങളാവാം.

**സ്വാമി ദയാനന്ദസരസ്വതി—**

അദിതി–വിനാശരഹിതാ, ദ്യൌഃ–പ്രകാശമാനഃ പരമേശ്വരഃ സൂര്യ്യാദിർവ്വാ, അന്തരീക്ഷം – ആകാശം, മാതാ–മാന്യഹേതുർജനനീ വിദ്യാ വാ, പിതാ–ജനകഃ പാലകോ വാ, പുത്രഃ–ക്ഷേത്രജാദിർവ്വി–ദ്യാജോ വാ, വിശ്വേ (സർവ്വേ) ദേവാഃ– വിദ്വാംസോ ദിവ്യഗുണാഃ പദാർത്ഥാവാ, പഞ്ച– ഇന്ദ്രിയാണി, ജനാഃ–ജീവാഃ, അദിതിഃ–ഉല്പത്തിനാശരഹിതാ, ജാതം – യൽകിഞ്ചിദുല്പന്നം, ജനിത്വം – ഉല്പത്സ്യമാനം.

**ശ്രീ അരവിന്ദൻ** – അദിതി ഒരു വെറും ദേവതയല്ല, അനാദ്യന്തരൂപയാണ്, അഖണ്ഡൈകപരചിത്താണ്, ആ അർത്ഥത്തിലാണ് അദിതി പൃഥിവിയും, അന്തരീക്ഷവും ദ്യോവും മാതാവും പിതാവുമായത്. ഈ അഖണ്ഡൈകപരചിത്താണ് സർവ്വദേവന്മാരും (വിശ്വേദേവാഃ) എല്ലാജനവും. ഇതുവരെയുള്ള സൃഷ്ടിജാലവും സജ്ജനശക്തിയും അദിതിതന്നെയാണ്. ദേവതാബോധമാണ് ദിതി. ആഘ്ന്യാ ഗൌ''വും ''പൃഷ്ണീ ഗൌ''വും ഈ അദിതിതന്നെയാണ്.

**വള്ളത്തോൾ** – സ്വർഗ്ഗം അദിതി, അന്തരീക്ഷം അദിതി, അമ്മ അദിതി, അച്ഛൻ അദിതി, മകൻ അദിതി. എല്ലാ ദേവതകളും അദിതി, പഞ്ചജനങ്ങൾ അദിതി, ജനിച്ചതെല്ലാം അദിതി, ജനിക്കാൻപോകുന്നതും അദിതി. —



digitized by www.sreyas.in

## മന്ത്രം – മൂന്ന്

ഓം കതരാ പൂർവ്വാ കതരാഃ പരായോഃ
കഥാജാതേ കവയഃ കോ വിവേദ
വിശ്വം ആത്മനാ വിഭൃതോ യദ്ധ നാമ
വിവർത്തതേ അഹനോ ചക്രിയേവ (1-185-1)

അഗസ്ത്യഃ ഋഷിഃ। ദ്യാവാപൃഥിവ്യൌ ദേവതേ। ത്രിഷ്ടുപ് ഛന്ദസ്സ്.।

**യാസ്കൻ** – പൃഥിവി, ദ്യോവ് ഇവയിൽ ഏതാണ് ആദ്യം ഉണ്ടായത്? ഇതൊക്കെ ഏത് കവികാം ശരിയായി അറിയും. ഇവർ ഇവരെത്തന്നെ ധരിക്കുന്നു. രഥത്തിൻെറ ചക്രത്തിന്മേൽ വെച്ചപോലെ പകലും രാത്രിയും തിരിഞ്ഞുകൊണ്ടേയിരിക്കുന്നു. ഇങ്ങിനെ ഋഷി ഇവ രണ്ടിൻേറയും മാഹാത്മ്യത്തെ സ്തുതിക്കുന്നു.

**ദുർഗാചാര്യൻ** – പൃഥിവിക്കും ദ്യോവിന്നും മുമ്പുള്ള കവികളാർ? അവക്കു ശേഷമുള്ള കവികളാർ? ഇതൊന്നും വ്യക്തമായിപ്പറയുവാൻ സാധിക്കുകയില്ല. ഏതുപ്രകാരത്തിൽ ഇവ ഉണ്ടായി എന്നും പറയുവാൻ കഴിയുകയില്ല.

**സായനൻ** – ഇവ രണ്ടുംതമ്മിൽ അവിനാഭാവമുള്ളതുകൊണ്ടു് പൂർവ്വാപരപ്രശ്നം ഉത്ഭവിക്കുന്നില്ല. ഇവ എങ്ങിനെയാണു ഉണ്ടായതെന്നു ആക്കും പറയുവാൻ കഴിയുകയില്ല, കാരണം ''വിശ്വം കൃത്സ്നമപി ജഗദവിശേഷേണ വർത്തമാനമാത്മനാ ആത്മനൈവാന്യനൈരപേക്ഷ്യേണൈവ ബിഭൃതഃ ധാരയതഃ'' ഈ വിശ്വത്തെ മുഴുവനും അന്യാശ്രയംകൂടാതെ ആത്മാവ്കൊണ്ടു ധരിക്കുന്നതിനാൽ.

**സ്വാമിദയാനന്ദസരസ്വതി** – ഹെ! വിദ്വാന്മാരെ, ഈ ദ്യാവാപൃഥിവികളിൽ കാരണകാര്യബന്ധമോ ആധാരാധേയബന്ധമോ വല്ലതുമുണ്ടെന്നു കാണിക്കുവാൻ സാധിക്കുമോ?

**ശ്രീ അരവിന്ദൻ** – "It is he that upholds by himself the whole universe that undergoes transformation like that of the night and day like a pair of wheels..............the seer here puts a very profound question whether this earth and the heaven have been only now created for the first time or wether other were other earths and



digitized by www.sreyas.in

heavens that have preceded these ones. That the cycle of universal evolution is eternal, is suggested by the second part. The seer suggests the answer that it is the one that upholds the universe by his self– that undergoes all these changes in his conciousness is heaven and earth by evloving the cosmic order like the regular successive movement of the night and the day.

**വള്ളത്തോൾ**

> ആരീയിരുപേരിൽ മൂത്തോളി? ളമയാ
> രാ? ററിഞ്ഞു, പിറപ്പെപ്പമ്മട്ടമിജ്ഞരെ?
> പാരൊക്കെയും സ്വയം താങ്ങുന്നു, ചുററുന്നു,
> തേരുരുളാന്നവർ പോലെ വാന്തഴികൾ

—

### മന്ത്രം – നാല്

ഗൃത്സമദ ഋഷിഃ। ഇന്ദ്രോ ദേവതാ। ത്രിഷ്ടുപ് ഛന്ദസ്സ്।

ഓം യോ ജാത ഏവ പ്രഥമോ മനസ്വാൻ
ദേവോ ദേവാൻ ക്രതുനാ പര്യഭൂഷൽ
യസ്യ ശുഷ്മാദ്രോദസീ അഭ്യസേതാം
നൃമ്ണസ്യ മഹ്നഃ സ ജനാ സ ഇന്ദ്രഃ॥ 2–12–1.

**യാസ്കൻ** _ഭ്യസതേരേജത ഇതിഭയവേപനയോഃ

യാവനൊരുത്തൻ ജനിച്ചതൊട്ടുകൂടിത്തന്നെ പ്രഥമനായി മനസ്വിയായി ദേവനായി കർമ്മംകൊണ്ട് ദേവന്മാരെ പരിഗ്രഹിച്ചു; യാവനൊരുത്തൻെറ ബലംകൊണ്ട് ദ്യാവാപൃഥിവികൾ അവിഭീതങ്ങളായി, അത് ഇന്ദ്രനാണ്,

**സായണൻ** – അല്ലയോ അസുരന്മാരേ! യാതൊരുത്തൻ ജനിച്ചതോട്ടുകൂടിത്തന്നെ ദേവന്മാരിൽവെച്ച് പ്രഥമനും മനസ്വികളിൽവെച്ച് അഗ്രഗണ്യനും ദ്യോതമാനനുമായിട്ട് വൃത്രവധം മുതലായ



digitized by www.sreyas.in

സ്വകീയ കർമ്മംകൊണ്ട് ദേവന്മാരുടെ രക്ഷകത്വം പരിഗ്രഹിച്ചു; യാവനൊരുത്തന്റെ ദേഹബലംകൊണ്ട് രോദസ്സുകരം ഭയപ്പെട്ടു, സേനാലക്ഷണമായ ബലത്തിന്റെ മഹത്വത്തോടുകൂടിയ അയാരം ഇന്ദ്രനാണ്.

**അരവിന്ദൻ** – മഴപെയ്യിക്കുന്ന ദേവനാണ് ഇന്ദ്രനെന്നും പരാക്രമിയായ ഏതോ ഒരു ആയുധവീരനാണെന്നും മററും പ്രചരിപ്പിച്ചിട്ടുള്ളതെല്ലാം തെററാണ്. ഈ ദേവത "പ്രഥമോ മനസ്വാൻ" "മനസ്സുള്ളവരിൽ പ്രഥമനാണ്." മനസ്സ് പിന്നീടുണ്ടായ വിഭൂതിയല്ല, ജനനത്തോടുകൂടിത്തന്നെയുള്ളതാണ്,

"He had all the mental powers as soon as he was born. It is this Indra who surrounded the other gods with the effective will-force· The Divine mind typified by Indra endows the other Universal gods with their effective will-power. He is one by whose impulsion both heaven and earth tremble. This Indrasakti brings into operation many forces that disturb the settled equilibrium and inert repose of all things earthly and even of all things heavenly. Ordinarliy Heaven is the symbol of the vital and mental world inhabited by long-standing joys and lasting beauty. But these idealistic, aesthetic, moral and intellectual heavens also shake when Indra, the lord of the Divine Mind sets new creation and dynamic currents into the heavens of the mind. This God, Indra is the Mahima of all virile heroic (നൃമ്ണസ്യ) power.

"The God who, as soon as born, in the first among those that have the Mind he who surrounded the gods with effective will-force (ക്രതുനാ) he by whose impulsion both the earth and Heavens trumple with fear, the repository all manly prowess, that, Omen, is the God Indra."

**സ്വാമി ദയാനന്ദസരസ്വതി** – പ്രഥമ ആദിയഃ വിസ്തീർണ്ണോ വാ മനസ്വാൻ– മനസ്സ്, അതായത് വിജ്ഞാനം ഉള്ളവൻ.

ദേവൻ– ദ്യോതമാനൻ.



digitized by www.sreyas.in

ദേവാൻ– പ്രകാശിതവ്യങ്ങളായ ദിവ്യഗുണങ്ങളുള്ള പൃഥിവി മു
തലായവയെ.
ക്രതുനാ– പ്രകാശകർമ്മംകൊണ്ടു്.
പര്യഭൂഷൻ– സർവ്വതോഭൂഷത്യയം കരോതി.
ധൃഷ്മാത്– ബലാത്.
അഭ്യസേതാം– പ്രക്ഷിപ്തങ്ങളായി വേികന്നു.
നൃമ്ണസ്യ– ധനസ്യ
മഹ്നാ – മഹത്വംകൊണ്ടു്
ജനാസഃ – വിദ്വാംസഃ
ഇന്ദ്രഃ – ദാരയിതാ സൂര്യഃ

യാതൊരീശ്വരനാൽ സ്വപ്രകാശകഷ്ണംകൊണ്ടു് സർവ്വപ്രകാശകവും സർവ്വധർത്താവും ആയ സൂര്യലോകം നിർമ്മിതമായോ ആ സൂര്യന്റെ സൂര്യനാണ് ഈശ്വരൻ.

—

## മന്ത്രം – അഞ്ച്

പ്രജാപതിഃ പരമേഷ്ഠിഃ ഋഷിഃ, പരമാത്മാ ദേവതാ, ത്രിഷ്ടുപ് ഛന്ദഃ.

ഓം നാസദാസീന്നോ സദാസീത്തദാനീം
നാസീദ്രജോ നോ വ്യോമാപരോ യത്
കിമാവരീവഃ കുഹകസ്യ ശർമ്മൻ
അംഭഃ കിമാസീദ് ഗഹനം ഗഭീരം||

നമൃത്യുരാസീദമൃതം ന തർഹി
ന രാത്ര്യാ അഹ്ന ആസീൽ പ്രകേതഃ
ആനീദവാതം സ്വധയാതദേകം
തസ്മാദ്ധാ*f*ന്യന്നപരഃ കിംചനാ *f*സം||

തമ ആസീത്തമസാ ഗൂള്ഹമഗ്രേ*f*
പ്രകേതം സലിലം സർവ്വമാ ഇദം
തുച്ഛ്യേനാഭ്യപിഹിതം യദാസീ–
ത്തപസസ്തന്മഹിനാ*f*ജായതൈകം||



digitized by www.sreyas.in

കാമസ്തദഗ്രേ സമവർത്തതാധി
മനസോ രേതഃ പ്രഥമം യദാസീത്
സതോ ബന്ധുമസതി നിരവിന്ദൻ
ഹൃദി പ്രതീഷ്യാ കവയോ മനീഷാ ||

തിരശ്ചീനോ വിതതോ രശ്മിരേഷാ-
മധഃസ്വിദാസീദുപരിസ്വിദാസീൽ
രേതോധാ ആസൻ മഹിമാന ആസൻ
സ്വധാ അവസ്താത് പ്രയതിഃ പുരസ്താത്||

കോ അദ്ധാ വേദ ക ഇഹ പ്രവോചൽ
കുത ആജാതാ കുത ഇയം വിസൃഷ്ടിഃ
അർവ്വാഗ്ദേവാ അസ്യ വിസർജ്ജനേ നാഥാ
കോ വേദ യർത ആബഭൂവ ||

യദിവാ ദധേ യദി വാ ന
യോ അസ്യാധ്യക്ഷഃ പരമേ വ്യോമന്സോ
അംഗ വേദ യദി വാ ന വേദ || (ഋ. 50-129)

സൃഷ്ടിയെക്കുറിച്ചുള്ള ഈ സൂക്തത്തിലെ തത്വചിന്തയെ അധഃ കരിക്കാൻ ഒരു ദാർശനികൻെറ ചിന്തയ്ക്കും സാധിച്ചിട്ടില്ല. ഇതിൻെറ അന്വയാർത്ഥവും പദങ്ങളുടെ വിവിധാർത്ഥങ്ങളും ഇവിടെ കൊടുക്കുന്നുണ്ട്.

## അന്വയാർത്ഥം

അപ്പോൾ അസദ് ഉണ്ടായിരുന്നില്ല, സദും ഉണ്ടായിരുന്നില്ല, രജസ്സ് ഉണ്ടായിരുന്നില്ല, അപരമായ വ്യോമം ഉണ്ടായിരുന്നില്ല, കുഹകത്തിൻെറ അംഭസ്സ് ഗഹനമോ ഗംഭീരമോ ആയിരുന്നുവോ? അത് ശർമ്മനെ ആവരണം ചെയ്തിരുന്നുവൊ?

മൃത്യു ഉണ്ടായിരുന്നില്ല. അമൃതവും ഉണ്ടായിരുന്നില്ല, രാത്രിയിൽനിന്ന് പകലിൻെറ പ്രകേതം ഉണ്ടായിരുന്നില്ല. ആ ഏകം സ്വധയോടുകൂടി അവാതമായി നിശ്വസിച്ചു. അതിൽനിന്ന് അന്യത്തായി ഒന്നുമുണ്ടായിരുന്നില്ല.

ഇതെല്ലാം അഗ്രത്തിൽ തമസ്സായിരുന്നു. തമസ്സുകൊണ്ടു മറയ്ക്കപ്പെട്ട് അപ്രകേതമായ സലിലമായിരുന്നു ഉണ്ടായിരുന്നത്. യാതൊന്ന് തമസ്സാൽ അപിഹിതമായി ഭവിച്ചുവൊ ആ ആഭു തപസ്സിൻെറ ശക്തികൊണ്ട് ഏകമായിത്തീർന്നു.



digitized by www.sreyas.in

അഗ്രത്തിൽ യാതൊന്ന് മനസ്സിന്റെ പ്രഥമമായ രേതസ്സാണൊ അത് കാമമായി വർത്തിച്ചു. കവികഠ ഹൃത്തിൽ ബുദ്ധികൊ കൊണ്ടന്വേഷിച്ച് സത്തിന്റെ ബന്ധുവെ അസത്തിൽ കണ്ടു.

ഇവയുടെ തിരശ്ചീനമായ രശ്മി വിതതമായി, താഴെ ഉണ്ടായി, മേലെ ഉണ്ടായി, രേതോധങ്ങഠ ഉണ്ടായി. മഹിമാക്കഠ ഉണ്ടായി, ഒരു ഭാഗത്ത് സ്വധ ഉണ്ടായി, മററെ ഭാഗത്ത് പ്രയതി ഉണ്ടായി.

ആർ തീച്ച്യയായും അറിയുന്നു? ആർ ഇവിടെ പ്രവചിക്കുന്നു? ഇത് എവിടെനിന്നു വന്നു? ഈ വിസർജ്ജനത്തിന്നുശേഷം ദേവന്മാർ ഉണ്ടായി. ഈ വിസൃഷ്ടി എവിടെനിന്നു ആവിർഭവിച്ചുവെന്ന് ആക്കറിയും?

ഈ വിസൃഷ്ടി എവിടെനിന്ന് ആവിർഭവിച്ചു? ഇതിനെ ധരിക്കുന്നുണ്ടോ, ധരിക്കുന്നില്ലയൊ, ഇതിന്റെ അധ്യക്ഷൻ പരമമായ വ്യോമത്തിൽ, അല്ലയൊ അംഗ, അവനെ അറിയുമൊ അറിയുകയില്ലയൊ?

(ഈ അന്വയാത്ഥമെല്ലാം സ്വാമി ദയാനന്ദസരസ്വതിയുടെ അന്വയത്തിന്നനുസരിച്ചാണ്.)

**സായനൻ**

പദാത്ഥങ്ങഠ

തദാനീം – പ്രളയദശയിൽ

അസത്ത് – ജഗത്തിന്റെ മൂലകാരണം.

സത്ത് – ജഗത്ത് (സദസദാത്മകം പ്രത്യേകം വിലക്ഷണം ഭവതി)

വ്യോമ– പാതാളാദികഠ മുതൽ പൃഥിവി വരെ

പരഃ– പരസ്താൽ– വ്യോമത്തിന്റെ ഉപരിദേശം– ദ്യുലോകം മുതൽ സത്യലോകം വരെ– ചതുർദ്ദശഭുവനങ്ങളടങ്ങിയ ബ്രഹ്മാണ്ഡം മുഴുവനും ഉണ്ടായില്ല എന്നത്ഥം.

ആവരീവ– വിയദാദി ആവരകഭൂതജാതം; അതും ഉണ്ടായില്ല.

കുഹ– കുത്ര– ഏതുദേശത്തിരുന്നു ആവരണംചെയ്യുന്നുവോ ആ ദേശവും ഉണ്ടായില്ല.

ശമ്മൻ– സുഖദുഃഖസാക്ഷാൽക്കാരമായ ഭോഗം–



digitized by www.sreyas.in

കസ്യ— ഭോക്തുർജീവസ്യ— ഭോഗ്യപ്രപഞ്ചംപോലെ ഭോക്തൃ പ്രപഞ്ചവും ഉണ്ടായില്ല.

(സായനൻ കഹ കസ്യ എന്ന രണ്ടു പദങ്ങളാക്കുകയാണ് ചെയ്തിട്ടുള്ളത്.)

അംഭഃ— 'ആപോവാ ഇദമഗ്രേ സലിലമാസീൽ' എന്ന് തൈത്തിരീയ സംഹിതയിലുള്ളതുകൊണ്ട് അംഭസ്സ് അപ്പോഴുണ്ടോ എന്ന് ശങ്കിക്കേണ്ട, അതും ഇല്ല.

ഗഹനം— ദുഷ്പ്രവേശം. ഗഭീരം— അത്യഗാധം,

രജഃ— ലോകങ്ങൾ. പ്രകേതഃ— പ്രജ്ഞാനം.

തത്— സകല വേദാന്തപ്രസിദ്ധം ബ്രഹ്മതത്വം.

ആനീൽ— പ്രാണിതവത്— അവാതം— വാതരഹിതം.

സ്വധയാ— സ്വസ്മിൻ ധീയതേ ധ്രിയത ആശ്രിത്യ വർത്തത ഇതി,

സ്വധാ— മായാ. ഏകം— മായയോട് അവിഭാഗാപന്നം.

തസ്മാദ്ധ— മായാസഹിതമായ ബ്രഹ്മത്തിൽനിന്ന് അന്യമായിട്ട് യാതൊന്നുമുണ്ടായില്ല.

പരഃ— പരസ്താൽ സൃഷ്ടിക്കുമുമ്പ്.

തമസ്സ്— ആത്മതത്വത്തിന്റെ ആവരകത്വംകൊണ്ട് മായാപരസംജ്ഞമായ ഭാവാജ്ഞാനരൂപമാണ് തമസ്സ്.

ഗൂഢ്ഹം— ആച്ഛാദിതം.

തമസ്സ്— ഭാവരൂപജ്ഞാനം. മൂലകാരണം.

അപ്രകേതം— അപ്രജ്ഞായമാനം. ജഗത്തിന്നും തമസ്സിന്നും യൌക്തികമായിട്ട് കർമ്മകർത്തൃഭാവമുണ്ടെങ്കിലും നാമരൂപങ്ങളെക്കൊണ്ട് വിസ്പഷ്ടമല്ലാത്തതിനാൽ അവയ്ക്ക് താദാത്മ്യം കല്പിച്ചതാണ്.

സലിലം— കാരണേന സംഗതം അവിഭാഗാപന്നം. സലിലമിവ എന്ന ലുപ്തോപമയുമാവാം.

തുച്ഛ്യേന— തുച്ഛകല്പനേന.

ഏകം— ഏകീഭൂതം.

തപസ്സ്— സ്രഷ്ടവ്യപര്യാലോചനാരൂപമായ ചിന്ത.

മഹിനാ— മാഹാത്മ്യംകൊണ്ട്.

കാമഃ — സിസൃക്ഷാ.



digitized by www.sreyas.in

മനസഃ – മായയിൽ വിലീനമായിട്ടുള്ള അന്തഃകരണത്തിൻെറ സമവായം. സവ്വപ്രാണ്യന്തഃകരണങ്ങളുടെ സമവേതം.

രേതഃ – ഭാവിപ്രപഞ്ചത്തിൻെറ ബീജഭൂതം.

പ്രഥമം – കഴിഞ്ഞ കല്പത്തിൽ പ്രാണികഠം ചെയ്തിട്ടുള്ള പുണ്യാത്മകമായ കമ്മം പരിപക്വമായിട്ട് ഫലോന്മുഖമായിത്തീൻ. അതുകൊണ്ട് ഫലപ്രദനം സവ്വസാക്ഷിയും കമ്മാധ്യക്ഷനമായ പരമേശ്വരന്ന് മനസ്സിൽ സിസൃക്ഷയുണ്ടായി.

ബന്ധും – ബന്ധകം, ഹേതുഭൂതം

കവയഃ– ക്രാന്തദശികഠം. ഇപ്പോഠം അനഭവിക്കുന്ന എല്ലാററിൻേറയും ഹേതു കല്പാന്തരത്തിൽ പ്രാണ്യനുഷ്ഠിതമായ കമ്മസമൂഹമാണെന്ന് ക്രാന്തദശികളായവർ മനീഷകൊണ്ട് വിചാരിച്ചു മനസ്സിലാക്കി.

മനീഷാ – ബുദ്ധി. പ്രതീഷ്യ– വിചാരിച്ചിട്ട്.

അസതി – സദ്വിലക്ഷണേ അവ്യാകൃതേ കാരണേ

സതഃ– ജഗത്തിൻെറ.

തിരശ്ചീനഃ– തിര്യ്ഗവസ്ഥിതഃ

രശ്മിഃ – രശ്മിസദൃശഃ– ഏഷാം–അവിദ്യാകാമകമ്മണാം വിയദാദി ഭൂതജാതാനി സൃജതാം. സൂര്യരശ്മിയെപ്പോലെ വേഗത്തിൽ വ്യാപിച്ചു.

രേതോധാഃ– ബീജഭൂതമായ രതസ്സിൻെറ വിധാതാക്കഠം, കത്താക്കഠം, ഭോക്താക്കഠം, ജീവന്മാർ.

മഹിമാനഃ – വിയദാദികഠം– ഇപ്രകാരം മായാസഹിതനായ പരമേശ്വരൻ ജഗത്തിനെ സൃഷ്ടിച്ച് സ്വയം അനുപ്രവേശിച്ചിട്ട് ഭോക്തൃഭോഗ്യാദിരൂപേണ വിഭാഗംചെയ്തു.

സ്വധാ – അന്നം– ഭോക്തൃഭോഗ്യയോർമ്മദ്ധ്യേ.

അവസ്താൽ – അവരഃ നികൃഷ്ടഃ ആസീൽ.

പ്രയതിഃ – ഭോക്താ, പരസ്താൽ– ഉൽകൃഷ്ട ആസീൽ. ഭോഗ്യപ്രപഞ്ചവും ഭോക്തൃപ്രപഞ്ചവും ഉണ്ടാക്കി എന്നത്ഥം.

കഃ – ആര്. അദ്ധാ–പാരമാത്ഥ്യേന.

പ്രവോചൽ – പറയും– ഭൂതഭൌതികഭോക്തൃഭോഗ്യാദിരൂപേണ ബഹുപ്രകാരമായ സൃഷ്ടി ഏതു ഉപാദാനകാരണത്തിൽനിന്നുണ്ടായി, ഏതു നിമിത്തകാരണത്തിൽനിന്നുണ്ടായി!

ആ ജാതാ – പ്രാദുർഭവിച്ചു.

അവ്വാഗ് – പിന്നീട്.



digitized by www.sreyas.in

ആബഭൂവ – ഉണ്ടായി. ഭൂതസൃഷ്ടിക്കുശേഷമാണ് ദേവന്മാർ ഉണ്ടായത്. അതുകൊണ്ടു് ദേവന്മാർ അറിയില്ല.

യതഃ – ഉപാദാനഭൂതമായ പരമാത്മാവിൽനിന്ന്.

യദി വാ ദധേ–ധരിക്കുന്നുണ്ടോ. യദി വാ ന-ഇല്ലയോ. പരമേ - ഉൽകൃഷ്ടേ സത്യഭൂ്തേ.

വ്യോമൻ – ആകാശംപോലെ നിർമ്മലമായ സ്വപ്രകാശത്തിൽ–നിരതിശയാനന്ദസ്വരൂപമെന്നുമാവാം, ദേശകാലവസ്തുക്കളാൽ അപരിച്ഛിന്നം എന്നുമാവാം, വിശിഷ്ടജ്ഞാനാത്മാവ് എന്നുമാവാം. ഇപ്രകാരമുള്ള സ്വാത്മാവിൽ പ്രതിഷ്ഠിതൻ.

അംഗ – പ്രസിദ്ധി-ഈശ്വരൻമാത്രം അറിയും, അല്ല, ഈശ്വരനും അറിയുകയില്ലേ? ഈശ്വരൻ മാത്രമെ അറിയുകയുള്ളുവെന്നു സാരം.

## സ്വാമി ദയാനന്ദസരസ്വതി

അസത് – മൂലകാരണം, അവ്യക്തം, പ്രധാനം.

സത് – വ്യക്തം വസ്തുജാതം. രജഃ–ലോകങ്ങളുടെ സമൂഹം.

പരഃ – ഭൂമിക്കുമേലെ.

കുഹകം – തുഷാരത്തിന്റെ ബാഷ്പാത്മകമായ ജലം.

ആവരീവഃ – ആവരകഃ, ഛാദകഃ

ശർമ്മം – ബ്രഹ്മാണ്ഡം– തുഷാരത്തിന്റെ ജലം ബ്രഹ്മാണ്ഡം മറയ്ക്കാൻ മതിയാകുകയില്ല.

അംഭഃ – സമുദ്രജലം.

പ്രകേതം – പ്രജ്ഞാഘനം– ഏകം - അദ്വിതീയം (ബ്രഹ്മാഖ്യം) തത്വം.

അവാതം – ശ്വാസപ്രശ്വാസരഹിതം.

സ്വധയാ – തന്റെ സാമർത്ഥ്യംകൊണ്ടു്.

ആനീൽ – അജീവൽ, സർവ്വജ്ഞനായി.

പരഃ – മഹത്തരഃ

തമഃ – സർവ്വപദാർത്ഥങ്ങളുടേയും ആവരണം.

തമസാ – അന്ധകാരംകൊണ്ടു്.

ഗൂഢം – അറിയുവാനശക്യം- തന്റെ കാരണത്തോട് ജഗത്ത് ഏകീഭവിച്ചു.

അപ്രകേതം – അജ്ഞാതം.

ആ ഭൂഃ – ആ സമന്താൽ-ഭൂ-ഭാവരൂപം.

തുച്ഛ്യേന – അല്പവസ്തുകൊണ്ടു്, അജ്ഞാനംകൊണ്ടു്.



digitized by www.sreyas.in

ആപിഹിതം – മറാദിതം.
ഏകം – സ്വഭാഗങ്ങളിൽ പരസ്പരം സംയുക്തം.
തപസഃ – ജ്ഞാനത്തിന്റെ.
മഹിമാ – പ്രഭാവംകൊണ്ട്.

താരതമ്യേന തുച്ഛമായ തുഷാരത്തിന്നും സമുദ്രത്തിന്നും ഈശ്വരന്റെ മഹിമയെ മറയ്ക്കുവാൻ സാധിക്കുകയില്ല.

കാമഃ – പരമേശ്വരന്റെ മനസ്സിൽ ജഗത്തിന്റെ നിർമ്മാണത്തിന്റെ സങ്കല്പം (സിസൃക്ഷാ)

മനസഃ – സൃഷ്ടിയെക്കുറിച്ചുള്ള വിചാരത്താൽ (പൂർവ്വസർഗത്തിൽ ജീവന്മാരുടെ കർമ്മത്തിന്റെ ഫലംകൊടുക്കുവാൻ ഈശ്വരൻ വിചാരിച്ചു). അധി– അതിന്നുശേഷം.

രേതസ്സ് – പ്രപഞ്ചത്തിന്റെ ബീജം, ചൈതന്യം.
പ്രഥമം – ആദിവ്യക്തം കാരണം; പഞ്ചഭൂതാത്മകം.
ബന്ധും – ബന്ധം. സതഃ–വ്യക്തപ്രപഞ്ചം. അസതഃ-അവ്യക്തം
നിരവിന്ദൻ – മനസ്സിലായി.
ഏഷാം – കാമം, സിസൃക്ഷാ, രേതസ്സ്.
രശ്മിഃ – രശ്മിപോലെ വേഗത്തോടുകൂടിയത്.
തിരശ്ചീനഃ – ഒരു ഭാഗത്തുനിന്നു മറേറ ഭാഗം വരെ (സർവ്വവിസ്തൃതം എന്നർത്ഥം.)
അധഃസ്വിത്, ഉപരിസ്വിത്—താഴേയും മുകളിലും– (ഈശ്വരസങ്കല്പത്തോടുകൂടി സർവ്വത്ര സൃഷ്ടിയുണ്ടായി.)
രേതോധാഃ – ജീവന്മാർ
മഹിമാനഃ – ഭോഗ്യാഃ പദാർത്ഥാഃ
സ്വധാ – (ഭോഗ്യഃ പ്രപഞ്ചഃ)
അവസ്താൽ – നികൃഷ്ടഃ; പ്രയതിഃ–ഭോക്താ ജീവഃ
പരസ്താൽ – ഉൽകൃഷ്ടഃ
അദ്ധാ – പൂർണ്ണമായിട്ട്.
പ്രവോചൽ – പ്രകർഷേണ വചിക്കും.
വിസൃഷ്ടിഃ – വിവിധപ്രകാരങ്ങളായ ഭൂതങ്ങളാൽ സമാകുലമായ ഈ സൃഷ്ടി.
കുതഃ – ഏതുപാദാനകാരണത്തിൽനിന്ന്.
കുതഃ – ഏതു നിമിത്തകാരണത്തിൽനിന്ന്.
ദേവാഃ – ജ്ഞാനികൾ.

ആക്കും അറിയുവാൻ കഴിയുകയില്ലെന്നർത്ഥം.



digitized by www.sreyas.in

യതഃ _നിമിത്തഭിന്നോപാദാനകാരണാത്
ദധേ _ ധരിക്കുമോ, നദധേ- ധരിക്കുകയില്ലയോ
ഈശ്വരനല്ലാതെ മററാരും ധരിക്കുവാനില്ല.
പരമം _ ഉൽകൃഷ്ടം. വ്യോമൻ- സ്വപ്രകാശം
അധ്യക്ഷഃ _ ധർത്താ.
അംഗ _ നിശ്ചയേന.

ഈശ്വരൻ മാത്രമേ അറിയുകയുള്ള എന്നർത്ഥം. പരമാണുക്കരം സ്വയമേവ സംഘാതമായി വിശ്വം ഉണ്ടായി എന്നു ചിലർ പറയുന്നു. ഇതു ശരിയല്ല; ഈശ്വരന്റെ ചൈതന്യം ഉപാദാനകാരണവും ജ്ഞാനം നിമിത്തകാരണവുമാകുന്നു. പരമാണുക്കളെ സൃഷ്ടിച്ചതും പ്രവർത്തിപ്പിക്കുന്നതും ഈശ്വരൻതന്നെയാണ്.

## ഡോക്ടർ കുഞ്ഞൻരാജാ

രജഃ _ ദേശം. വ്യോമ. പരപ്പ് - ആ അവരീവഃ _ മൂടപ്പെട്ട
കുഹ _ എവിടെ. കമ്മണി _ ആധാരത്തിൽ

പ്രകേതം _ അടയാളം. ആനീൽ - ശ്വസിച്ചു. അവാതം - കാററില്ലാതെ - സ്വധയാ _ സ്വശക്തികൊണ്ട്. കാമഃ _ സ്വേച്ഛാശക്തി. അധി - എല്ലായ്പ്പോഴം. രേതസ്സ് - ബീജം. പ്രഥമം- ആദിയിൽ. ബന്ധും - സ്നേഹിതൻ. നിരവിന്ദൻ - അവക്കലഭിച്ചു. ഹൃദി - ഹൃത്തിൽ പ്രതീഷ്യ - അന്വേഷിച്ചിട്ട്. മനീഷാ _ അന്തർദർശനം. തിരശ്ചീനഃ- നാനാഭാഗങ്ങളിലും. രേതോധാഃ _ ബീജം ധരിച്ചുകൊണ്ട്. ദധേ- സൃഷ്ടിച്ചു. വ്യോമൻ-സ്വർഗ്ഗം. അംഗ- ബഹുമാനവാക്യം.

ഇംഗ്ലീഷിലുള്ള വിവർത്തനം:

**എ. സി. ബോസ്.**

There was neither non-reality, nor-reality then;
There was no air nor sky which is beyond it;
What covered air and where? And whose shelter
was there
Was water there, fathomless and deep?
Death there existed not, nor life immortal
Neither of night nor of day was there any sign
The one breathed, airless, by self-impulse
Apart from it was nothing whatsoever



digitized by www.sreyas.in

## മാക്സ്മുള്ളർ

Not aught not naught existed
Your bright sky was not not heaven's broad woof
but stretched above
What covered all? What sheltered? What concealed?
Was it the water's fathomless abyss
There was not death, hence was there not immortal
There was no light of night, no light of day
The only one breathed breathless in itself
Other than it there nothing since has been
Darkness there was, and all at first excited
In gloom profound, an ocean without light
The germ that still lay covered in the dusk
Burst forth, one nature from the prevent heat·
The first came love upon it, the new germ
Of mind, ye poets in their hearts discerned
Pondering this bond between created things and
uncreated
Who knows the secret? Who proclaimed it here
Whence? Whence this manifold creation sprang?
The gods themselves came later into being
Who knows from whence this great creation sprang
He from whom all this great creation came
Whether his will created or was mute
The most high seer that is in highest heaven
He knows it or per chance even he knows not.

## ലുഡ്വിഗൻ

Neither the non-being then existed, nor the being,
The aeriel space existed not, not the firmament beyond
What moved itself powerfully? Where? Under who.e
caı e?
Was that water unfathomably deep?
There existed then neither death, nor non-death
There existed no distinctive sign for the night or day



digitized by www.sreyas.in

The one breathed of his own impulse, with no breath
Out side that, nothing else existed

At the origin darkness was hidden by darkness
The universe was only an indistinct sheet of water
Then by the power of Heat the one was born
Void covered with vacuity

The disire was its first development
Which has been the first seed of consciousness
Asking themselves the poets were able to discover
By their reflection the lord of the Being with the non-being

Their cord was stretehed transversely
What was there below? What was above?
There were the donors of the seed, there were powers
The spontaneous impulse was below, the Gift of self was above

Who knows in sooth, who could here proclaim
Whence? Whence this manifold creation sprang
The gods are born afterwards by the secondary creation of our world
But who knows from where has this itself originated
From where has come this secondary creation
If it has been or not the object of an institution
The one whe surveys this world in the highest firmament
Alone knows-unless it be that he also does not know?

—



digitized by www.sreyas.in

## മന്ത്രം ആറ്

വിശ്വാമിത്രഋഷിഃ, സവിതാദേവതാ, ഗായത്രീഛന്ദസ്സ്

ഓം തൽസവിതുർവ്വരേണ്യം ഭർഗ്ഗോദേവസ്യ ധീമഹി। ധിയോ
യോ നഃ പ്രചോദയാത്॥ 3–62–10

വേദത്തിലെ ഋക്കുകളിൽവെച്ച് അതിപ്രധാനമായിക്കരുതി വന്നിട്ടുള്ള ഗായത്രീമന്ത്രമാണ് ഇത്. സന്ധ്യാവന്ദനത്തിലെ മന്ത്രമായി ജപിക്കുമ്പോൾ ഇതിന്റെ ആദിയിൽ ''ഓം'' എന്ന പ്രണവവും ''ഭൂഃ, ഭുവഃ, സ്വഃ'' എന്ന മൂന്നു വ്യാഹൃതികളും ചേർക്കും.

### സായനൻ

അന്വയാർത്ഥം

യാതൊരു സവിതാവ് നമ്മുടെ ധീകളെ പ്രചോദനംചെയ്യുന്നു, ആ ദേവന്റെ വരേണ്യമായ ഭർഗ്ഗസ്സിനെ ധ്യാനിക്കുന്നു; അല്ലെങ്കിൽ സവിതാവായ ദേവന്റെ അപ്രകാരമുള്ള ഭർഗ്ഗസ്സിനെ ധ്യാനിക്കുന്നു—യാതൊരു ഭർഗ്ഗസ്സോ ധീകളെ പ്രചോദനം ചെയ്യുന്നത് അത്—അല്ലെങ്കിൽ യാതൊരു സവിതാവ് [സൂര്യൻ] കർമ്മങ്ങളെ പ്രചോദനംചെയ്യുന്നു; സൂര്യന്റെ വരേണ്യമായ ഭർഗ്ഗസ്സിനെ ധ്യാനിക്കുന്നു. അല്ലെങ്കിൽ യാതൊരു സവിതാവായ ദേവൻ ധീകളെ പ്രചോദനംചെയ്യുന്നു, (ആ ദേവന്റെ പ്രസാദംകൊണ്ട്) അന്നാദിലക്ഷണമായ ഫലത്തെ ധ്യാനിക്കുന്നു. (ധരിക്കുന്നു)

പദാർത്ഥം

സവിതാ – സർവ്വാന്തര്യാമിതകൊണ്ട് പ്രേരകനായ, ജഗത്സ്രഷ്ടാവായ പരമേശ്വരൻ, സൂര്യൻ; സർവ്വവും പ്രസവിക്കുന്ന ദേവൻ.

വരേണ്യം – എല്ലാവരാലും ഉപാസ്യമായതിനാലും ജ്ഞേയമായതിനാലും സംഭജനീയം, പ്രസിദ്ധം.

ഭർഗഃ – സ്വയം ജ്യോതിസ്സ്; പരബ്രഹ്മാത്മകമായ തേജസ്സ്, പാപങ്ങളുടെ താപകമായ തേജോമണ്ഡലം, അന്നം മുതലായ ഫലം.

ധിയഃ – ബുദ്ധികൾ, കർമ്മങ്ങൾ,.

ഭാവാർത്ഥം

സർവ്വാന്തര്യാമിയായ, ജഗത്സ്രഷ്ടാവായ, പരമേശ്വരന്റെ സ്വയം ജ്യോതിസ്സിനെ ഞങ്ങൾ ധ്യാനിക്കുന്നു. ആ പരമേശ്വരൻ ഞങ്ങ



digitized by www.sreyas.in

ളുടെ ബുദ്ധിയേയും കർമ്മങ്ങളേയും പ്രചോദനം ചെയ്യട്ടെ. അല്ലെങ്കിൽ നിദ്രയിൽനിന്നുണർത്തി പല കൃത്യങ്ങളിലേക്കും ഞങ്ങളെ നിയോഗിക്കുന്ന തേജോമണ്ഡലത്തെ ഞങ്ങൾ ധ്യാനിക്കുന്നു.

## സ്വാമി ദയാനന്ദസരസ്വതി

അന്വയാർത്ഥം

അല്ലയോ മനുഷ്യരേ, യാവനൊരുത്തൻ ഞങ്ങളുടെ ധീകളെ പ്രചോധനം ചെയ്യുന്നുവോ സവിതാവായ ആ ദേവൻെറ വരേണ്യമായ ഭർഗ്ഗസ്സിനെ ഞങ്ങൾ ധ്യാനിക്കുന്നു.

പദാർത്ഥം

സവിതാ – സകല ജഗദുത്പാദകനും സമഗ്രൈശ്വര്യയുക്തനുമായ ഈശ്വരൻ.

വരേണ്യം – എല്ലാററിലുംവെച്ചു, ഉൽകൃഷ്ടമാകുവാൻ യോഗ്യമായിട്ടുള്ളത്.

ഭർഗസ്സ് – ദുഃഖമൂലങ്ങളായ പാപങ്ങളെ ഭൂഞ്ജനംചെയ്യുന്നത്. (നശിപ്പിക്കുന്നത്)

ദേവൻ – സകലൈശ്വര്യപ്രദാതാവും സർവ്വപ്രകാശകനും സർവ്വവ്യാപിയും അന്തര്യാമിയും.

ധിയഃ – പ്രജ്ഞകൾ.

പ്രചോദയാത് – സദ്ഗുണകർമ്മസ്വഭാവങ്ങളിലേക്ക് പ്രേരിക്കപ്പെടട്ടെ.

ഭാവാർത്ഥം

ആർ സർവ്വസാക്ഷിയും ശുദ്ധവും സനാതനവുമായ പരമാത്മാവിനെ സ്തുതിച്ചു പ്രാർത്ഥിച്ച് ഉപാസിക്കുന്നുവോ അവരെ പരമഗുരുവും കൃപാനിധിയുമായ പരമേശ്വരൻ ദുഷ്ക്കർമ്മത്തിൽനിന്നു നിവർത്തിപ്പിച്ച് (ശ്രേഷ്ഠാചാരത്തിൽ പ്രവർത്തിപ്പിച്ച്) ധർമ്മാർത്ഥകാമമോക്ഷങ്ങളെ പ്രാപിപ്പിക്കുന്നു.

## മററു പണ്ഡിതന്മാർ

ഖണ്ഡരാജദീക്ഷിതർ സൂര്യസംബന്ധിയായി ഋക്കിനെ വ്യാഖ്യാനിക്കുന്നു. ഋക്സന്ധ്യാഭാഷ്യത്തിൽ യഃ എന്ന പദം 'നാരായണഃ' എന്ന അർത്ഥത്തിലാണ് വ്യാഖ്യാനിച്ചിട്ടുള്ളത്. ശ്രീ. മാധ്വാചാര്യർ സവിതുഃ എന്ന പദത്തിന്ന് 'നാരായണസ്യ' എന്നാണർത്ഥം കൊടുത്തിട്ടുള്ളത്. കൃഷ്ണപണ്ഡിതരുടെ അഭിപ്രായത്തിൽ



digitized by www.sreyas.in

വരേണ്യം എന്നത് 'വരേണീയം' എന്നാക്കണമെന്നും സവിതാവു ശിവനാണെന്നും (രുദ്രൻ) ഭർഗസ്സ് എന്ന പദത്തിന്ന ശിവനെന്നർത്ഥ മാണെന്നും വരുന്നു. ഭട്ടോജി ദീക്ഷിതർ ഭർഗസ്സ് എന്ന പദത്തിന്ന് സ്വരൂപാത്മകമായ തേജസ്സ് എന്നർത്ഥം നല്കുന്നു. ഭട്ടഭാസ്കരൻെറ അ ഭിപ്രായത്തിൽ ഭർഗസ്സ് എന്ന പദത്തിന്നു് തേജസ്സ്, അന്നം, ധനം എന്നീ മൂന്നർത്ഥങ്ങളുണ്ട്. ബോധവും പ്രകാശവും നല്കുന്ന പരമേശ്വ രൻെറ തേജസ്സാണ് എന്ന് അദ്ദേഹം സ്വീകരിച്ചിരിക്കുന്നു. ബു ദ്ധ്യപഹിതബ്രഹ്മമാണ് ഗായത്രിയിലെ സവിതാവെന്നും വരേണ്യ മായ ഭർഗസ്സ് അനുപഹിതബ്രഹ്മമാണെന്നും ശ്രീ ശങ്കരാചാര്യർ പ റയുന്നു. ''സവിതാവായ ഈശ്വരനായിട്ട് മനുഷ്യന്ന് ലോകത്തിൽ ബോധപ്പെടുന്ന ലോകാതീതതേജസ്സിനെ ഞങ്ങൾ ശരണം പ്രാപി ക്കുന്നു; ആ തേജസ്സിനെ സാക്ഷാത്കരിക്കത്തക്കവിധത്തിൽ ഞ ങ്ങളുടെ വിചാരങ്ങളെ ആ തേജസ്സ് ആവിഷ്ടമാക്കട്ടെ'' എന്നാണ് ഗായത്രിയുടെ ഭാവാർത്ഥം. ഭർത്തൃഹരി ഈ തേജസ്സിനെ ഇങ്ങിനെ വിവരിച്ചിരിക്കുന്നു.

''ദിക്കാലാദ്യനവച്ഛിന്നാനന്തചിന്മാത്രമൂർത്തയേ
സ്വാനുഭൂത്യൈകമാനായ നമഃ ശാന്തായ തേജസേ''

ബ്രഹ്മസമാജസ്ഥാപകനായ രാജാറാംമോഹൻറോയി ഗായ ത്രീമന്ത്രത്തെ വ്യാഖ്യാനിച്ചിട്ടുണ്ട്. ഓങ്കാരവും വ്യാഹൃതികളും അട ങ്ങിയ ഗായത്രീമന്ത്രമാണ് അദ്ദേഹം വ്യാഖ്യാനിച്ചിട്ടുള്ളത്. ഓ ങ്കാരംകൊണ്ടു് മൂന്നു വേദങ്ങളേയും, ജാഗ്രത്സ്വപ്നസുഷുപ്ത്യവസ്ഥകളേ യും, പൃഥിവി, അന്തരീക്ഷം, സ്വർഗ്ഗം ഈ മൂന്നു ലോകങ്ങളേയും സൃ ഷ്ടിസ്ഥിതിസംഹാരകർത്താക്കളായ ബ്രഹ്മാവിഷ്ണുശിവന്മാരേയും പരമപുരുഷനാൽ നിയന്ത്രിതമായ ഈ വിശ്വത്തേയുമാണ് നിർദ്ദേ ശിക്കുന്നതു്. ഹിന്ദുശാസ്ത്രപ്രകാരം സൃഷ്ടിയെന്നത് പരമാണുക്കളുടെ യഥാക്രമമുള്ള വ്യവസ്ഥയാണ്; ആ വ്യവസ്ഥയെ താറുമാറാക്കുകയാ ണ് സംഹാരം; അങ്ങിനെ താറുമാറാകാതെ നിലനിൽത്തുകയാണ് സ്ഥിതി. അദൃശ്യവും അജ്ഞേയവുമായ ഒരു ദിവ്യശക്തിയാണ് ഇ തെല്ലാം ചെയ്യുന്നതെന്നു് മഹർഷിമാർ മനസ്സിലാക്കി. ആ ശക്തിയെ യാണ് ഗായത്രികൊണ്ടു് നിർദ്ദേശിക്കുന്നത്. ''ഭൂഃ, ഭുവഃ, സ്വഃ'' എ ന്ന വ്യാഹൃതികൾകൊണ്ടു് ഈ മൂന്നു് ലോകങ്ങളാകുന്ന വിശ്വം ആ ശക്തിയുടെ ശരീരമാണെന്നാണു് മന്ത്രം സൂചിപ്പിക്കുന്നത്.

Sir William Jons ഈ മന്ത്രത്തെ ഇങ്ങിനെയാണ് ഇംഗ്ലീ ഷിൽ വിവർത്തിച്ച വ്യാഖ്യാനിച്ചിട്ടുള്ളത്:



digitized by www.sreyas.in

"Let us adore the supremacy of that devine sun, the god-head, (not the physical sun) who illuminates all, who recreates all from whom all proceed, to whom all must return, whom we invoke to direct our understandings aright in our progress towards his holy seat.........What the sun and the light are to this visible world that are the supreme good and truth to this intellectual and invisible universe; and as our corporeal eyes have a distinct perception of objects enlightened by the sun, thus our souls acquire certain knoledge, be meditating on the light of truth, which emanates from the Being of beings; that is the light by which alone our minds can be directed to the path to beatitude"

## ചില പ്രത്യേകപദങ്ങളുടെ വ്യാഖ്യാനം

### ഋതം

യാസ്കൻ– വെള്ളം, യജ്ഞം, സന്താനോൽപാദനകർമ്മം, രേതസ്സ്.

സായണൻ– പല അർത്ഥങ്ങളും കൊടുത്തിട്ടുണ്ട് – ഗതം, യജ്ഞം, അന്നത്തിന്റെ കാരണഭൂതമായ ജലം, ഇന്ദ്രൻ, ആദിത്യൻ, സത്യം, ഋത്യദേവൻ, സ്തോത്രം, അഗ്നി, സൂര്യമണ്ഡലം, മേഘം, കലാണഭൂതമായ ഗൃഹം.

ശ്രീ അരവിന്ദൻ– സത്യബോധം (Truth consciousness) ഈ പദത്തിന്ന് വേദത്തിൽ പ്രത്യേക പ്രാധാന്യമുള്ളതായിക്കാണുന്നു. പിന്നീടുള്ള ഗ്രന്ഥങ്ങളിൽ അതിനെ അധികം ഉപയോഗിച്ചുകാണുന്നില്ല. സത്യബോധം ധാരധാരയായി പ്രകടമാകുന്നതും വിവിധ വർണ്ണങ്ങളുള്ളതും ശീഘ്രഗതിയുള്ളതുമാകുന്നു. അതിന്റെ സ്വഭാവം ആനന്ദമാണ്. വൃത്രൻ, വലൻ മുതലായ തമസ്സുകൾക്ക് മനുഷ്യനിലുള്ള ഈ ആനന്ദത്തെ മറസ്സുവാൻ കഴിയും. സത്യബോധത്തിന്റെ പ്രകാശനമാണ് സൂര്യൻ. ചിലപ്പോൾ ഋതം എന്ന പദം സത് എന്ന പദത്തിന്റെ പര്യായപദമായി ഉപയോഗിച്ചിട്ടുണ്ട്. അസ് ധാതുവിൽ നിന്നാണ് സത്യം എന്ന പദം ഉണ്ടായത്. സത്ത എന്നാണിതിന്റെ അർത്ഥം. ഋ=ഗതൌ എന്ന ധാതുവിൽനിന്നാണ് ഋതം എന്ന പദം ഉണ്ടായിട്ടുള്ളത്. സത്യത്തിന്റെ പ്രവർത്തനാവസ്ഥയാണ് ഋതം.



digitized by www.sreyas.in

## സരസ്വതി

സരസ്വതിക്ക് രണ്ടുവശമുണ്ട്; അത് സപ്തസിന്ധുക്കളിൽ ഒന്നാണ്, അതേ അവസരത്തിൽ അത് ഇള ഭാരതീ, മഹീ ഇവയോടൊപ്പം ഒരു ദേവതയുമാണ്. സരസ്വതിയെപ്പററിയുള്ള സൂക്തങ്ങളെ ഒന്നായെടുത്ത് പരിശോധിച്ചാൽ അത് ഒരു വെറും നദിയല്ലെന്നും അത് ആദ്ധ്യാത്മികശക്തിയുടെ ഒരു വശമാണെന്നും വ്യക്തമാകുന്നു. സരസ്വതി ശുദ്ധീകരിക്കുന്നു എന്നത്ഥമുള്ള പാവകയാണ്, സത്യപൂണ്ണമാണെന്നത്ഥമുള്ള ഋതാവരിയാണ്. മനസ്സിന്ന് പ്രകാശം കൊടുക്കുക എന്നത്ഥത്തിൽ ''ധിയോ വിരാജതേ'' എന്നും ബുദ്ധിയെ ദ്യോതിപ്പിക്കുന്നു എന്നത്ഥത്തിൽ ''സാധയന്തീ ധിയം'' എന്നും വിചാരത്തെ നിയന്ത്രിക്കുന്നതുകൊണ്ട്, ''ധിയം ധാത്''' എന്നും വൃത്രനേയും പണികളേയും നശിപ്പിക്കുന്നു എന്നും പദഭേടങ്ങളിലുമായി പറയുന്നതുകൊണ്ട്, ആദ്ധ്യാത്മികമായ ഒരു ശക്തിയെയാണ് സരസ്വതി എന്നു വരുന്നുണ്ട്. സരസ്വതി സത്യബോധശക്തിയാണ്. (power of truth consciousness) സരസ്വതിതന്നെ സത്യബോധമായിത്തീരുന്നു (ചേതത്), മനുഷ്യനെ ശത്രുക്കളിൽനിന്നു രക്ഷിക്കുന്നു, സരസ്വതിയുടെ തിരമാലകൾ തേനും നെയ്യും നിറഞ്ഞതാണ്. ഭാരതിയോടും മഹിയോടുമുള്ള ബന്ധം സരസ്വതിയും സത്യബോധംതന്നെയാണെന്നു തെളിയിക്കുന്നുണ്ട്. ''മഹീ'' പ്രകാശമാനമായ സത്യബോധമാണ്; ഇത് സത്യത്തിൽനിന്നുണ്ടാകുന്ന വാക്കിന്റെ ശക്തിയാണ്. സരസ്വതിയെ ''വരുത്രീ ധിഷണാ'' വിസ്തൃമായ വിചാരശക്തി എന്നു പറഞ്ഞിരിക്കുന്നു. സ്വാമി ദയാനന്ദൻ സരസ്വതീപദത്തിന്ന് ജ്ഞാനം, പാണ്ഡിത്യം എന്ന അത്ഥങ്ങൾ നല്കിയിരിക്കുന്നു.

### ഗൌഃ

സായനൻ – ഗമനശാലികളായ ഉദകങ്ങൾ, ഓടുന്ന കുതിരകൾ, ഗമനസ്വഭാവം, ഗൊരൂപമായ അന്നം, സ്തുതിലക്ഷണങ്ങളായ മന്ത്രങ്ങളോടു മിശ്രമായിട്ടുള്ളത്, ഭൂമി, ഗമനശീലയായ ആഹുതി, മേഘലക്ഷണയായ ധേനു, വാക്ക്, മേഘം, രശ്മി, ശത്രു, ചമ്മം, ആദിത്യൻ, പശുവെകെട്ടുന്ന കയറ്, സൂര്യൻ.

അരവിന്ദൻ– ഗൌ ശബ്ദം ധേനുവെന്നും രശ്മിയെന്നുമുള്ളദ്വയാത്ഥത്തിലാണ് വേദത്തിൽ ഉപയോഗിച്ചിട്ടുള്ളത്. പണികൾ ഗോ



digitized by www.sreyas.in

വിനെ കട്ടു് സമുദ്രത്തിൽ ഒളിപ്പിച്ചതായി വേദത്തിൽ പലേടങ്ങളിലും കാണാം. സമുദ്രം ഹൃത്സമുദ്രമാണ്; ഗോക്കൾ അനന്തബോധമാണ്. ധേനു അബോധമനസ്സിൽ ഒളിഞ്ഞുകിടക്കുന്ന അനന്തബോധമായ അദിതിയാണ്. ഗോപദത്തിൽനിന്നുണ്ടായ സ്ഥലങ്ങൾ:

| പദങ്ങൾ | സായനൻ | അരവിന്ദൻ |
|---|---|---|
| ഗോഅഗ്രാഃ | മുമ്പിൽ ഇടിയോ വെള്ളമോ ഉള്ളവൻ. | മുമ്പിൽ പ്രകാശമുള്ളവർ. |
| ഗോരോഹേണ = | സ്തുതിരൂപമായ വാക്കിന്റെ ഓഹനം (വഹനം) | പ്രകാശത്തിന്റെ വഹനംകൊണ്ടു്. |
| പൃശ്നിഗ്ഗുഃ = | നാനാ വർണ്ണങ്ങളായ ഗോക്കൾ. | നാനാ വർണ്ണത്തിലുള്ള പ്രകാശം. |
| ഗവാംഊർവ്വം = | ഗോക്കളുടെ സംഘം. | രശ്മികളുടെ വിസ്തൃതത്വം. |
| ഗാന്ധാരീണാം = | ഗന്ധാരദേശ സംബന്ധികൾ, | പ്രകാശത്തെ സൂക്ഷിക്കുന്നവൻ. |
| ഗോമതീം = | ഗോമതി എന്നു പേരായ നദി. | രശ്മിയെ കുറിച്ചുള്ള വിചാരം. |
| ഗോഷാ = | പശുക്കളെ ദാനംചെയ്യുന്നവൻ. | രശ്മിയെ ദാനംചെയ്യുന്നവൻ. |

## ഉർവ്വശി

പിന്നീടുണ്ടായ പുരാണങ്ങളിലെ കഥകളെ ആശ്രയിച്ചാണ് യാസ്കനും സായനനും ഈ പദത്തിന്നു് അർത്ഥം കൊടുത്തിട്ടുള്ളത്. അതു ശരിയല്ല; വേദത്തെ അവലംബിച്ചു് പുരാണങ്ങൾക്ക് അർത്ഥം നല്കുകയാണ് വേണ്ടത്. ഒരു അപ്സര സ്ത്രീയായിട്ടാണ് യാസ്കനും സായനനും ഉർവ്വശിയെ കരുതിയിട്ടുള്ളത്. എന്നാൽ സൂക്തങ്ങൾ പരിശോധിച്ചാൽ അതു് ഒരു സംജ്ഞാനാമമല്ലെന്നു മനസ്സിലാകും. ഉർവ്വശിയിൽ ''അഭയം ജ്യോതിസ്സു്'' ഉള്ളതായി പറഞ്ഞിട്ടുണ്ടു്. ഉരു–വിസ്തൃതം, അശ്–അനുഭവിക്കുക, ഈ രണ്ടു ധാതുക്കളും ചേർന്നാണ് ഉർവ്വശി എന്നായിട്ടുള്ളത്. ''വിസ്തൃതമായ സുഖാനുഭവം'', (അതിരില്ലാത്ത ആനന്ദം) എന്നാണ് ഉർവ്വ



digitized by www.sreyas.in

ശീ പദത്തിന്ന് ശ്രീ അരവിന്ദൻ നല്കിയ അർത്ഥം. വസിഷ്ഠൻ ഉർവ്വശിയുടെ മാനസപുത്രനാണ്. മിത്രാവരുണന്മാരാണ് പിതാവ്. വസിഷ്ഠൻ പ്രകാശത്തിൽനിന്നാണ് ഉണ്ടായത്. അതുകൊണ്ട് ഉർവ്വശി ജ്ഞാനപ്രകാശത്തിന്റെ ഉറവിടമായ ബോധം (consciousness) ആണെന്നു തെളിയുന്നു. വസിഷ്ഠൻ എന്ന പദവും ഒരു സംജ്ഞാനാമമായിരുന്നില്ല. വസ്=പ്രകാശിക്കുക എന്ന ധാതുവിൽ നിന്നാണ് ആ പദം ഉണ്ടായിട്ടുള്ളത്. ഏററവും പ്രകാശിക്കുന്നവൻ എന്നർത്ഥം. ഇതിന്ന് യാസ്കൻ മൂന്നർത്ഥങ്ങൾ നല്കുന്നുണ്ട്.

1. ഉർവ്വഭ്യശ്നതേ=മഹത്തായ യശസ്സുകൊണ്ട് വ്യാപിക്കുന്നു.
2. ഊരുക്കളെക്കൊണ്ട് പുരുഷനെ വ്യാപിക്കുന്നു.
3. ഉരുഃ (മഹാൻ) വശഃ (കാമഃ) ഉള്ളവൾ

സായനൻ ഉർവ്വശിപദത്തിന്ന് മാധ്യമികാ വാക് എന്ന അർത്ഥം കൂടി കൊടുക്കുന്നുണ്ട്. ഉർവ്വശിയും പുരൂരവസ്സും തമ്മിലുള്ള ഒരു സംഭാഷണം വേദത്തിലുണ്ട്. ''പുരു രൌതി പുരൂരവാഃ'' എന്നു വ്യാഖ്യാനിച്ച് പല കാമങ്ങളും സാധിക്കാനുണ്ടായിട്ട് അവ സാധിക്കാത്തതിനാൽ നിലവിളിക്കുന്നവൻ എന്ന് സായനൻ അഭിപ്രായപ്പെട്ടിരിക്കുന്നു.

### സപ്തസിന്ധുക്കൾ

ഇവ തന്നെയാണ് വേദത്തിലെ സപ്തനദികളും, സപ്തമാതാക്കളും സപ്തവാണികളും. ഇവയുടെ പേരു് ഗംഗാ, യമുനാ, സരസ്വതി പരുഷ്ണി, അസിക്നി. മരുദ്വൃധാ, വിതസ്താ. ആർജികീ എന്നാണ്. പക്ഷെ ഈ പേരുകൾ 10-ാം മണ്ഡലത്തിൽ ഒരിടത്തു മാത്രം കൊടുത്തതേയുള്ളൂ. ''സപ്പ്ണശീലാഃ ആപഃ വാ'' എന്നു് സായനൻ (ഇളകിക്കൊണ്ടിരിക്കുന്ന വെള്ളം) അർത്ഥം കല്പിച്ചിട്ടുണ്ട്. അസിതവർണ്ണാ (കറുപ്പ് നിറമാണ്) അസിക്നീ എന്ന് സായനൻ പറയുന്നു. പാശ്ചാത്യപണ്ഡിതന്മാരുടെ അഭിപ്രായപ്രകാരം ഈ ഏഴ നദികൾ സിന്ധു, വിതസ്ത, (ഝിലം), അസിക്നീ, (ചീനാബ്), ഇരാവതി (രവി), വിപാശ (ബയാസ്), ശുതുദ്രു (സത്ലജ്), സരസ്വതി ഇവയാണ്.

ശ്രീ അരവിന്ദന്റെ അഭിപ്രായത്തിൽ സപ്തനദികൾ ലൌകികനദികൾ അല്ല, സത്യബോധത്തിന്റെ ധാരകളാണ്. സപ്തനദികളെ വെവ്വേറെയാക്കാതെ എപ്പോഴും ഒരു സമൂഹമായിട്ടേ വേദത്തിൽക്കാണുന്നുള്ളൂ. ഇന്ദ്രനെ സംബോധനചെയ്തു് ഹിരണ്യസ്തു



digitized by www.sreyas.in

പ അംഗിരസ്സ് ഋഷി പറയുകയാണ്, ''അസ്മയോ ശൂര, നീ ഗോവിനെ ജയിച്ചു, നീ സോമനെ കൈക്കലാക്കി. സപ്തസിന്ധുക്കളെ ഒഴുക്കിവിട്ടു.'' കുത്സാ അംഗിരസ്സ് പറയുന്നു ''അസ്യ സ്രവോ നദ്യഃ സപ്ത ബിഭ്രതി''. ഇന്ദ്രന്റെ സ്രവസ്സിനെ സപ്തനദികൾ ഭരിക്കുന്നു. ഇന്ദ്രൻ താഴോട്ട് ഒഴുകുവാൻ സപ്തനദികളെ സൃഷ്ടിച്ചുവെന്ന് ഒരു ഋക്കിൽ പറയുന്നു. ഇന്ദ്രൻ വിജ്ഞാനത്തിന്റെ അധിപനാണ്. മനുഷ്യമനസ്സിന്ന് ഉന്നത ഊർജ്ജസ്സ് നല്കി ഉപരിതലത്തിലുള്ള ബോധം വർദ്ധിപ്പിച്ച് നിരുപാധികമായി വികസിക്കുവാനുള്ള കഴിവുകൾ നല്കുകയാണ് സപ്തനദികൾ ചെയ്യുന്നത്.

ഋഗ്വേദത്തിൽ 15 സ്ഥലങ്ങളിൽ സപ്തനദികളെപ്പററി പറഞ്ഞിട്ടുണ്ട്. പണ്ഡിതർ സത്വലേക്കർ ആ പദത്തിന്ന് കൊടുത്ത വ്യാഖ്യാനം ഇതാണ്: മദ്ധ്യത്തിൽ ആത്മീയശക്തി, ആ മൂലശക്തിയിൽനിന്ന് അഹങ്കാരം, ചിത്തം, ശ്രവസ്സ്, സ്പർശം, ദൃക്, രസന, ഘ്രാണം ഈ ഏഴു ധാരകൾ ഒഴുകുന്നു. സുഷുപ്തിയിൽ ഈ ഏഴു ധാരകളും അന്തർഭാഗത്തിൽ ഒഴുകുന്നു. ജാഗ്രദവസ്ഥയിൽ ബഹിർഭാഗത്തൊഴുകുന്നു. രസനയിലേക്കൊഴുകുന്ന ഏഴ് വിഭക്തികളാണ് ഏഴ് നദികളെന്ന് പതഞ്ജലിമഹർഷി പറയുന്നു. സരസ്വതി വാക്കാണെന്നും ഗംഗ ഘ്രാണശക്തിയാണെന്നും യമുന ശ്രവണശക്തിയാണെന്നും ശതദ്രു സ്പർശനശക്തിയാണെന്നും വിപാശ ശിരസ്സിലേക്കൊഴുകുന്ന ശക്തിയാണെന്നും അഭിപ്രായമുണ്ട്. ശരീരത്തിലുള്ള ധമനികളാണ് ഈ നദികളെന്നും ഒച്ചയുണ്ടാക്കുന്നതുകൊണ്ടാണ് നദികളെന്നു പറയുന്നതെന്നും ഗംഗാ ഇഡ എന്ന നാഡിയാണെന്നും യമുനാ പിംഗലാ എന്ന നാഡിയാണെന്നും സരസ്വതി സുഷുമ്നാനാഡിയാണെന്നും മററൊരഭിപ്രായമുണ്ട്. ഗംഗാ രക്തസഞ്ചാരത്തെ ബാധിക്കുന്ന ധമനിയാണെന്നും, യമുനാ ദേഹത്തിലുള്ള മുഴുവൻ ചലനത്തേയും നിയന്ത്രിക്കുന്ന ധമനിയാണെന്നും സരസ്വതി ജ്ഞാനമുണ്ടാക്കുന്ന ധമനിയാണെന്നും ശുതുദ്രി സുഷുമ്നയുടെ ഒരു ഭാഗമാണെന്നും പരുഷ്ണി ദേഹത്തിൽ ചൂട് നിലനിർത്തുന്ന ധമനിയാണെന്നും അസിക്നി ഗ്രന്ഥികളാണെന്നും മരുദ്വൃധാ പ്രാണനാഡിയാണെന്നും വിതസ്ത മാംസത്തിൽ മുഴുവനും സഞ്ചരിക്കുന്ന ഒരു ധമനിയാണെന്നും ആർജികി യാതൊരു നിയന്ത്രണവുമില്ലാതെ പ്രവർത്തിക്കുന്ന ഒരു ധമനിയാണെന്നും ചിലർ പറയുന്നു.

## മിത്രാവരുണന്മാർ

മിത്രനേയും വരുണനേയും ദ്വന്ദമായിട്ടാണ് വേദത്തിൽ കാണു



digitized by www.sreyas.in

ന്നത്. യാസ്കനും സായനനും ദേവതാർത്ഥത്തിലാണ് ഈ പദത്തെ വ്യാഖ്യാനിക്കുന്നതെങ്കിലും ശ്രീ. അരവിന്ദൻ അന്തരംഗപരമായ അർത്ഥം നൽകുന്നുണ്ട്. മിത്രൻ പൂതദക്ഷനാണ്. സായനൻ ദക്ഷൻ എന്ന പദത്തിന്ന് ബലമുള്ളവൻ എന്നർത്ഥം കല്പിക്കുന്നു. പൂതം എന്നതിന് പൂർണ്ണമായ, ശുദ്ധമായ എന്നും, ശ്രീ. അരവിന്ദൻ പരിശുദ്ധവിവേകം എന്നും അർത്ഥം നൽകുന്നു. വരുണൻ ശത്രുസംഹാരകനും പ്രകാശമാനമായ മേധയെ നല്കുന്നവനുമാകുന്നു. പ്രകാശവും പവിത്രതയും സാമരസ്യവും അനന്തതയുമാണ് ഈ ദേവതകൾ. സത്യത്തിന്റെ പ്രകാശവും ശക്തിയും ധീയിലും ബൃഹത്തായ ക്രതു (ഇച്ഛാശക്തി) വിലും പ്രവർത്തിക്കുന്നതാണ് മിത്രാവരുണന്മാർ. അവർ സത്യരക്ഷകരാണ്; സത്യമാണ് അവരുടെ ധർമ്മം.

## ഇന്ദ്രൻ

അരവിന്ദൻ – ഇന്ദ്രൻ പ്രകാശദാതാവാണ്, പ്രഭാപൂർണ്ണമായ മനസ്സിന്റെ അദ്ധ്യക്ഷനാണ്. അമൃതമായ സോമത്തെ പാനംചെയ്ത് മനസ്സിലുള്ള പ്രകാശത്തെ വർദ്ധിപ്പിക്കുവാനാണ് ഇന്ദ്രനെപററിയുള്ള സൂക്തങ്ങൾ. സോമം ആനന്ദമാണ്; മനുഷ്യന്റെ ഉല്പത്തി അതിൽനിന്നാണ്. പണികളെയും വൃത്രന്മാരെയും ജയിക്കുന്നവനാണ് ഈ ഇന്ദ്രൻ (ആത്മപ്രകാശം) ഇന്ദ്രൻ സുരൂപകൃത്നുവാണ്–നല്ല രൂപങ്ങളെ (മനസ്സിൽ ഉണ്ടാക്കുന്നവനാണ്) ''രാധോവനി മഹാൻ സുപാരഃ'' ആനന്ദത്തിന്റെ സാമ്രാജ്യമാണ്; അതുകൊണ്ട് ഇന്ദ്രൻ എപ്പോഴും അതിരില്ലാതെ സോമപാനം ചെയ്യുന്നവനാണെന്നു പറയുന്നു. ഇന്ദ്രൻ ശതക്രതുവാണ്–അനേകം കർമ്മങ്ങൾ ചെയ്യുന്നവനാണ്. ഇന്ദ്രിയവേഗങ്ങൾക്ക് വശമാകാതെ വ്യവസായാത്മികയായി പ്രകാശമാനയായിരിക്കുന്ന ബുദ്ധിയാണ് ഇന്ദ്രൻ.

## വിഷ്ണു

അരവിന്ദൻ – വിഷ്ണു സർവ്വവ്യാപിയായ പരമേശ്വരനാണ്. ആനന്ദസ്വരൂപനാണ്. രുദ്രനോട് കുറെയെല്ലാം താദാത്മ്യം ഉണ്ട്. രുദ്രൻ ഉഗ്രനും ദയാകരനുമാണെങ്കിലും വിഷ്ണുവെപ്പോലെതന്നെ മംഗളഭാവവും ഉള്ളവനാണ്. വിഷ്ണുവും രുദ്രനും വേദത്തിൽ ഇന്ദ്രൻ, അഗ്നി മുതലായ ദേവതകളേക്കാൾ എളിയ സ്ഥാനമാണുള്ളതെന്നു ചില പാശ്ചാത്യപണ്ഡിതന്മാർ അഭിപ്രായം പ്രചരിപ്പിച്ചിട്ടുണ്ട്. അതു ശരിയല്ല. സൂക്തങ്ങളുടെ എണ്ണംകൊണ്ട് പ്രാധാന്യം



digitized by www.sreyas.in

തീച്ച്പ്പെട്ടത്തിക്കൂടാ. ശിവൻ വേദത്തിലില്ലെന്നും പിന്നീട് പുരാണങ്ങളിൽ ചേത്തതാണെന്നുംകൂടി അവർ പറഞ്ഞിരിക്കുന്നു. ഇതു തീരെ തെററാണ്. വേദത്തിലെ രുദ്രൻതന്നെയാണ് ശിവൻ. വിനിയോഗമന്ത്രങ്ങൾകൊണ്ടു് അതു വ്യക്തമാകുന്നതാണ്. ഇന്ദ്രൻ, അഗ്നി മുതലായ ദേവതമാരുടെ വ്യാപാരം മനുഷ്യജീവിതവുമായി അടുത്തു ബന്ധപ്പെട്ടതുകൊണ്ടു് അധികം സൂക്തങ്ങൾ ആ ദേവതകളെപ്പററി ഉണ്ടായതാണ്. ബ്രഹ്മണസ്പതി തമസ്സിൽനിന്ന് ദൃശ്യമായ ഈ ലോകത്തെ വാക്കുകൊണ്ടു് സൃഷ്ടിച്ചു, ഇതിനുള്ള ശക്തി രുദ്രൻ നല്കുന്നു. കുമാരൻ ആണ് ഭൂലോകത്തിൽ രുദ്രന്റെ ഈ ശക്തിയുടെ സന്താനം. ബ്രഹ്മണസ്പതിയുടേയും രുദ്രന്റെയും പ്രവത്തനങ്ങൾക്കു വേണ്ടുന്ന ആധാരം, അതായതു് ദേശം, ഭൂതം, പലതലങ്ങൾ ഇവയെല്ലാം വിഷ്ണു സജ്ജീകരിക്കുന്നു. ഇവർ മൂന്നു പേരാണ് പിന്നീട് പുരാണങ്ങളിൽ ബ്രഹ്മശിവവിഷ്ണുമൂത്തികളായിത്തീന്നിട്ടുള്ളത്. വിഷ്ണു മൂന്നടി അളന്നു. അതിനുള്ളിൽ ലോകങ്ങൾക്കെല്ലാം വേണ്ടുന്ന ദേശം ഉണ്ടായി. ഇതു പുരാണത്തിൽ വാമനാവതാരത്തിൽ പറയുന്ന അളവല്ല. വിഷ്ണുവിന്റെ മൂന്നാമത്തെ അടി ആനന്ദത്തിന്റെയും പ്രകാശത്തിന്റെയും സ്ഥാനമായ ''പരമപദം'' ആകുന്നു. ഇതാണു് വൈദികമഹഷിമാരുടെ ലക്ഷ്യം. വിഷ്ണുവിന്റെ മൂന്നു വിചംക്രമണങ്ങൾ പൃഥിവിയും ദ്യോവും വിശ്വം മുഴവനും (നാകസ്യപൃഷ്ഠ) ആകുന്നു.

''യസ്യത്രിപൂണ്ണാ മധുനാ പദാനി അക്ഷീയമാനാ
സ്വധയാ മദന്തി
യ ഉ ത്രിധാതു പൃഥിവീം ഉത ദ്യാം ഏകോ ദധാര ഭുവനാനി വിശ്വാഃ

"He is the one, he alone is, the sole existing God head, and he holds in his being the triple divine principle to which we attain in the world of bliss, earth where we have our foundation and heaven also which we touch by the mental person within us, see the five worlds he upholds. The 'tridhatu', the triple principle or triple material of existence, is the satchidananda of the Vedanta, in the ordinary language of the Veda it is 'Vasu' substance, 'Urj' abounding force of our being, priyam, or mayas, delight and love in the very essence of our existence. Of these three things all that exists is constituted and we attain to their fulness when we arrive at the goal of our "journey"



digitized by www.sreyas.in

തദസ്യ പ്രിയം അഭിപാഥോ അസ്യാം
നരോ യത്ര ദേവയവോ മദന്തി
ഉരുക്രമസ്യ സ ഹി ബന്ധുരിത്ഥാ
വിഷ്ണോഃ പദേ പരമമാധ്വ ഉത്സ

"There in the supreme stride in the highest seat of wide-moving Vishnu is the fountain of the honey-wine the source of divine sweetness for that which dwells there is the Godhead, the Deva, the perfect Friend and Lover of the souls that aspire to him. the unmoving and utter reality of Vishnu to which the wide-moving God in the cosmos ascends."

സമുദ്രം

അരവിന്ദൻ – ഋഷിമാർ വെള്ളം, നദി, സമുദ്രം ഇവയെ രൂപകാർത്ഥത്തിലാണ് ഉപയോഗിച്ചിട്ടുള്ളതെന്ന് നല്ലപോലെ മനസ്സിലാകുന്നുണ്ട്. സംസാരം, (മനുഷ്യജീവിതം) തന്നെ ഒരു സമുദ്രമാണെന്ന നിലയിലാണ് വേദത്തിലും പുരാണങ്ങളിലും ശാസ്ത്രങ്ങളിലും കാണുന്നത്. വേദത്തിൽ രണ്ടു സമുദ്രങ്ങളെപ്പററിപ്പറയുന്നുണ്ട്:– ഒന്ന് തമോമയവും അചേതനവുമായ അധോലോകം. മററത്ത് ജ്യോതിർമ്മയവും സചേതനവുമായ ഉപരിലോകം. 4–ാം മണ്ഡലത്തിൽ വാമദേവൻ ഈ രണ്ടു സമുദ്രങ്ങളെപ്പററിപ്പറയുന്നുണ്ട്. എല്ലാ മാനസികവികാരങ്ങളുടേയും അടിയിൽ ജീവിതത്തിലുള്ള ആനന്ദം ഒളിഞ്ഞു കിടക്കുന്നുണ്ട്. വാമദേവൻ "ഹൃദയാൽ സമുദ്രാൽ" എന്നു വ്യക്തമായി പ്രസ്താവിച്ചിട്ടുണ്ട്. ഈ സമുദ്രത്തിൽനിന്നുള്ള ഒഴുക്കിനെ "അന്തർഹ്രദാ മനസാ പൂയമാനാ" എന്നു പറഞ്ഞിട്ടുള്ളതുകൊണ്ട് മനസ്സ് അതിനെ ക്രമപ്രവൃദ്ധമായി ശുദ്ധീകരിക്കുന്നുണ്ടെന്ന് സ്ഥാപിച്ചിരിക്കുന്നു. ബോധിതം, അബോധിതം; ഇവ രണ്ടിനും മദ്ധ്യേയുള്ള ജീവിതം; ഇതാണ് സംസാരത്തെപ്പററി വേദത്തിൽ പൊതുവെയുള്ള ആശയം. ഘൃതത്തെ പണികൾ ഗോവിൽ മറച്ചുവെച്ചുവെന്ന് മന്ത്രം പറയുന്നു. ഇവിടെ ഘൃതത്തിന്നും പണികൾക്കും ഗോവിന്നുമെല്ലാം രൂപകാർത്ഥമാണ്. ഘൃതം സൂക്ഷ്മബോധമാണ്. പണികൾ അജ്ഞാനമായ തമസ്സാണ്, ഗോവ് അന്തർജ്ഞാനമാണ്. ഈശ്വരവിചാരം എപ്പോഴും നമ്മുടെ എല്ലാ വിചാരങ്ങളുടേയും പശ്ചാത്തലത്തിലുണ്ടെങ്കിലും ഇന്ദ്രിയവ്യാപാരംകൊണ്ട് അത് എപ്പോഴും ആച്ഛാദിതമായിരിക്കുകയാണ്. കടിഞ്ഞാൺ



digitized by www.sreyas.in

പിടിച്ച കുതിരകളെപ്പോലെ ഇന്ദ്രിയങ്ങളെ ദാനംചെയ്തുകൊണ്ട് പിന്നിലുള്ള പ്രകാശധാരയെ ശക്തിപ്പെടുത്തിയാൽ ഒടുവിൽ അവയുടെ ലക്ഷ്യമായ പരമാനന്ദത്തിലെത്തിച്ചേരും. പുരാണങ്ങളിലെ ക്ഷീരാബ്ധിയും അനന്തശയനവും ഇതേ രൂപകാൎത്ഥത്തിലാണ് പ്രയോഗിച്ചിട്ടുള്ളത്. അനന്തൻ അനന്തമാണ്. അതിന്മേലാണ് സൎവ്വവ്യാപിയായ സൎവ്വശക്തൻ ശയിക്കുന്നതും. ക്ഷീരാബ്ധി നിത്യമായ ജീവിതമാണ്. (Eternal existence)

## പരമവ്യോമം

ഈ രണ്ടു പദങ്ങളും ഒന്നായിട്ടാണ് അധികവും വേദത്തിൽ കാണുന്നത്. വ്യോമം എന്ന പദത്തിന്റെ സാധാരണമായ അൎത്ഥം ആകാശം എന്നാണ്. യോഗശാസ്ത്രത്തിൽ ബോധത്തിന്ന് പല തലങ്ങളുമുണ്ട്. ഭൌതികതലത്തിന്ന് പൃഥിവി എന്നും പ്രാണതലത്തിന്ന് അന്തരീക്ഷമെന്നും മനസ്സലത്തിന്ന് ദ്യൌ എന്നും പറയുന്നു. ദേശത്തിൽ (space) സ്പന്ദനങ്ങളെ വഹിക്കുന്ന തത്വമാണ് ഈതർ (ether); സൎവ്വവ്യാപിയായ ആ ഈതറാണ് വ്യോമം. ഈ വ്യോമംതന്നെയാണ് ദേശം (ആകാശം) എന്നും ചിലർ അഭിപ്രായപ്പെടുന്നുണ്ട്. യോഗശാസ്ത്രത്തിൽ പല തലത്തിലുമുള്ള ആകാശത്തെപ്പറ്റി പറഞ്ഞിട്ടുണ്ട്; അവയിൽ അത്യുൽകൃഷ്ടമായ ബോധ (ആകാശം) ത്തിന്നാണ് പരമമായ വ്യോമം എന്നു പറയുന്നത്. സായനൻ പല പ്രകാരത്തിലും വ്യാഖ്യാനിച്ചിട്ടുണ്ടെങ്കിലും പ്രധാനമായി ''അലേപത്വ നിരുപത്വ വ്യാപിത്വാദി സാദൃശ്യേന വ്യോമേത്യുക്തം'' ''സൎവ്വസ്യാധിഷ്ഠാനത്വേന രക്ഷകത്വാൽ'' എന്നും പരമേ എന്നതിന്ന് ''ഉൽകൃഷ്ടേ ഹൃദയാകാശേ മൂലാധാരേ'' എന്നും പ്രസ്താവിച്ചിരിക്കുന്നു. പരമപദം എന്നതും പരമവ്യോമംതന്നെയാണ്. വേദത്തിലെ സൂക്തങ്ങൾ ഈ വ്യോമത്തിലാണ് സ്ഥിതിചെയ്യുന്നതു്; ഇതു് ഉൽകൃഷ്ടബോധത്തിന്റെ പാരമ്യമാണ്. സൎവ്വദേവതകളുടേയും സ്ഥാനമാണ് ഇതു്.

## വൃഷഭം

ഈ പദം സംസ്കൃതത്തിൽ അസാധാരണൻ, ശ്രേഷ്ഠൻ, അഗ്രണീ എന്ന അൎത്ഥത്തിൽ സാധാരണയായി ഉപയോഗിച്ചുവരുന്നതാണ്. പുരുഷന്മാരിൽവെച്ച് ശ്രേഷ്ഠൻ എന്നൎത്ഥത്തിൽ പുരുഷൎഷഭൻ എന്ന പദം പ്രയോഗിക്കുന്നുണ്ട്. വേദത്തിൽ വൃഷഭം എന്ന പദം കാള എന്നൎത്ഥത്തിലല്ല എവിടേയും ഉപയോഗിച്ചിട്ടുള്ളതു്. 4–ാം മണ്ഡലത്തിലെ വൃഷഭത്തിന്റെ വൎണ്ണന ഒരു മൃഗത്തിന്റേതല്ല.



digitized by www.sreyas.in

''ചത്വാരി ശൃംഗാ ത്രയോ അസ്യ പാദാ ദ്വേ ശീർഷേ സപ്ത
ഹസ്താ സോ അസ്യ
ത്രിധാ ബദ്ധോ വൃഷോ രോരവീതി മഹോ ദേവോ മർത്ത്യാ
ആവിവേശ

നാലുകൊമ്പും മൂന്നു കാലും രണ്ടു തലയും 7 കൈകളും ഉള്ള വൃഷഭം മൂന്നു കെട്ടുകളിൽപ്പെട്ടു ഗർജ്ജിക്കുന്നു:– ഇതാണ് അർത്ഥം. ഇതു ഒരു സാധാരണ മൃഗത്തിന്റെ വിവരണമല്ല; ഇതിന്ന് രൂപകാർത്ഥമാണെന്നു വ്യക്തമാണ്. ആദിപുരുഷൻ വിശ്വമായി പ്രകാശിച്ചപ്പോൾ സച്ചിദാനന്ദവിജ്ഞാനങ്ങൾ ഉപരിതലത്തെ സൂചിപ്പിക്കുന്ന നാലു് കൊമ്പുകളായും, ഭൂതങ്ങൾ, പ്രാണൻ, മനസ്സ് ഇവ മൂന്നു പാദങ്ങളായും മൂന്നു ബന്ധങ്ങൾ അജ്ഞാനബന്ധങ്ങളായും വിവരിക്കപ്പെട്ടു. ആ പുരുഷനാണ് മനുഷ്യനിൽ പ്രവേശിച്ച് മോചനത്തിന്നായി നിലവിളിക്കുകതന്നെ ചെയ്യുന്നത്. പുരുഷന്റേയും പ്രകൃതിയുടേയും ദ്വിമുഖങ്ങളാണ് ഈ ജീവിക്കുള്ളതു്. ഇതിനെപ്പററി ശ്രീ അരവിന്ദൻ ഇങ്ങിനെ എഴുതിയിരിക്കുന്നു:–

"All this creation has done as it were, ejected in to the sub-conscient by the four-horned Bull, the divine Purusha whose horns are infinite Existence, Consciousness, Bliss and Truth. In the image of an energetic incongruity reminding us of the sublime grotesque and strange figures that have survived from the old mystic and symbolic art of pre-historic world. Vamadeva describes the Purusha in the figure of a Man-bull whose four horns are the four divine principles, his three feet or legs the three human principles–mentality, vital dynamic and material substance his two heads the double consciousness of Soul and Nature, Purusha and Prakriti, his seven hands the seven natural activities corresponding to the seven principles. "Triply bound-bound in the mind, in the life energies, bound in the body - the bull roars aloud." Great in the divinity that has entered in to mortals."

പ്രധാനപ്പെട്ട ദേവന്മാരെയെല്ലാം വേദത്തിൽ വൃഷഭപദംകൊണ്ട് നിർദ്ദേശിക്കുന്നുണ്ട്—അഗ്നി, ഇന്ദ്രൻ, മരുത്തുകൾ, മിത്രൻ, വരുണൻ, സൂര്യൻ-ഇവരുടെ ആയുധങ്ങൾക്ക് ആ പേർ നല്കുന്നുണ്ട്.



digitized by www.sreyas.in

അനന്തമായ കാലത്തിന്ന് സജ്ജനത്തിന്നുള്ള ബീജം നൽകുന്ന പ്രബോധമാണ് വൃഷഭം. സഹസ്രശൃംഗങ്ങളുള്ള വൃഷഭത്തെപ്പററി ഒരു സൂക്തത്തിൽ പ്രസ്താവിച്ചിട്ടുണ്ട്. സായനൻതന്നെ ''സഹസ്രശൃംഗഃ'' എന്നതിന്ന് സഹസ്രകിരണഃ എന്നത്ഥം കൊടുത്തിട്ടുണ്ട്. വേറൊരു സൂക്തത്തിൽ ''രേതോധാതാവായ ശശ്വതികളുടെ വൃഷഭത്തിൽ സ്ഥാവരജംഗമങ്ങളായ സകലത്തിൻെറയും ആത്മാവ് സ്ഥിതിചെയ്യുന്നു. ആ ഋതം ഒരു നൂറുകൊല്ലം എന്നെ രക്ഷിക്കട്ടെ'' എന്നു പറഞ്ഞിട്ടുണ്ട്.

## സ്വധാ

വിശ്വത്തിൻെറ ഉല്പത്തി അധോഭാഗത്തുനിന്നു് സ്വധയുടേയും മേൽഭാഗത്തുനിന്ന് പ്രയതി (ഇച്ഛാശക്തി) യുടേയും സംയോജനം കൊണ്ടാണെന്ന് 10_ാം മണ്ഡലത്തിൽ പറയുന്നു. സംസ്കാരകമ്മങ്ങളിൽ സ്വധാ പിതൃക്കൾക്ക് നല്കുന്ന പിണ്ഡമാണ്. സായനൻ ''സ്വം ലോകം ദധാതി'' എന്നാണ് ഈ പദത്തെ വിഗ്രഹിച്ചിട്ടുള്ളതു്. 'ദധാതി' എന്ന പദത്തിന്നു് 'പുഷ്ണാതി' എന്നും അത്ഥം കൊടുത്തിരിക്കുന്നു. 'അന്നമയം ശരീര'മെന്നും, 'വൃഷ്ട്യുദക'മെന്നും ''സ്വസ്മിൻ ദീയതേ ധ്രിയതേ ആശ്രിത്യ വത്തതേ'' എന്നും അദ്ദേഹം അത്ഥം നല്കിയിരിക്കുന്നു. സ്വപ്രകൃതിയെന്നർത്ഥവും അദ്ദേഹം കൊടുത്തിട്ടുണ്ട്. ആത്മപ്രകൃതി എന്ന തത്വമാണ് ശ്രീ അരവിന്ദൻ സ്വീകരിച്ചിട്ടുള്ളത്.

## മായാ

ഈ പദത്തിന്നു് പിന്നീടു് ശ്രീ ശങ്കരൻെറ അദ്വൈതസിദ്ധാന്തത്തിൽ സിദ്ധിച്ച അത്ഥമല്ല വേദത്തിലുള്ളത്. ''മാ = അളക്കുക, രൂപംകൊടുക്കുക എന്ന ധാതുവിൽനിന്നാണ് ഈ പദം ഉണ്ടായിട്ടുള്ളത്. അപ്രമേയമായതിൽ പ്രമേയത്തെ രൂപവല്ക്കരിക്കുന്ന ശക്തിയാണ് അതു്. ഇത് ജ്ഞാനനാമമാണെന്നു് സായനൻ അഭിപ്രായപ്പെടുന്നു. ''മായേതി കമ്മണോ ജ്ഞാനസ്യ ച നാമധേയം'' വേദത്തിൽ ദേവീമായയെന്നും അദേവീമായയെന്നും രണ്ടായി വിഭജിച്ചിട്ടുണ്ട്. ദേവീമായാ ദേവന്മാരുടേതും, അദേവീമായാ അസുരന്മാരുടേതുമാണ്. ഇതാണ് പുരാണങ്ങളിൽ വിദ്യാപ്രകൃതിയും അവിദ്യാപ്രകൃതിയുമായിത്തീന്നത്. തന്ത്രശാസ്ത്രത്തിലെ പരാശക്തിയും അപരാശക്തിയും ഇവതന്നെയാണ്. വേദത്തിൽ മായ അഘടിതഘടനാപടീയസിയായ അനിവ്വചനീയ ശക്തിയല്ല. ആസുരീ ശക്തികളുടെ



digitized by www.sreyas.in

തമസ്സ് സൃഷ്ടികളെ നശിപ്പിച്ച് ദേവീശക്തികളുടെ പ്രകാശത്തെ നയിക്കുകയാണ വേണ്ടതു്. ദേവീമനസ്സിന്റെ അദ്ധ്യക്ഷനായ ഇന്ദ്രൻ സുരൂപകൃത്നവാണ്. ''ഇന്ദ്രോ മായാഭിഃ പുരുരൂപമീയതേ'' (ഇന്ദ്രൻ മായകളെക്കൊണ്ടു് വളരെ രൂപങ്ങളെ സ്വീകരിക്കുന്നു) എന്നു പറഞ്ഞതുകൊണ്ടു് ബഹുരൂപങ്ങളെ സജ്ജനംചെയ്യുന്ന ശക്തിയാണ്മായ എന്നാണ സിദ്ധിക്കുന്നതു്.

## ഭരതന്മാർ

ഭൃ = ഭരിക്കുക എന്ന ധാതുവിൽനിന്നുണ്ടായ പദമാണ് ഭരതൻ. അഗ്നിയുടെ വിശേഷണമായിട്ടു് ''പ്രാണോ ഭൃത്വാ പ്രജാധാരയൻ'' എന്ന് ഒരിടത്ത് സായനൻ പറയുന്നു. മറ്റൊരിടത്തു് മരുന്നുകളുടെ വിശേഷണമായിട്ടു് ''ജഗതോ ഭർത്തുഃ രുദ്രസ്യ പുത്രാഃ'' എന്നും പറയുന്നു. ''ത്വം ന അസി ഭാരത അഗ്നേ'' എന്നിടത്ത് ഭാരതപദം അഗ്നിയുടെ വിശേഷണംതന്നെയാണ്. മരുന്നുകളെ ''ഭരതസ്യ സൂനവഃ'' എന്ന് മറ്റൊരിടത്ത് വിളിക്കുന്നുണ്ടു്. വിപാത്, ശുതുദ്രി എന്നീ നദികളോട് വിശ്വാമിത്രൻ ആഴം കുറക്കാൻ അപേക്ഷിച്ച് നദികരം അതുപ്രകാരം ചെയ്യപ്പോരം ''മേലിൽ ഭരതന്മാൎക്കും അങ്ങിനെ സാധിക്കണം'' എന്ന് (''അപി ത്വാ ഭരതാഃ സംതരേഷു'') അപേക്ഷിച്ചിരിക്കുന്നു. ''വിശ്വാമിത്രസ്യ രക്ഷതി ബ്രഹ്മേദം ഭാരതം ജനം'' എന്നിടത്ത് ഭാരതത്തെ ഒരു ജനമായിട്ടാണ് കരുതിയിട്ടുള്ളത്. ഭരതപുത്രന്മാർ അടുത്ത ജീവിതത്തെക്കുറിച്ചല്ല വിദൂരഭാവിയെക്കുറിച്ചാണ് വിചാരിച്ചിരുന്നതെന്നു് ''ഭരതസ്യ പുത്രാഃ അപപിത്വം ചികിതുഃ; ന പ്രപിത്വം'' എന്ന സൂക്തംകൊണ്ടു കാണുന്നു.

## ആര്യൻ-ദാസൻ

'ആൎയ്യ' എന്ന പദം വേദത്തിൽ 33 പ്രാവശ്യം ആവൎത്തിച്ചിട്ടുണ്ടു്. ദാസൻ എന്ന പദം 59 പ്രാവശ്യവും ദസ്യു എന്ന പദം 70 പ്രാവശ്യവും ഉപയോഗിച്ചിട്ടുണ്ടു്. ഇവർ തമ്മിലുള്ള വ്യത്യാസം സാംസ്കാരികമായിരുന്നുവെന്നും വംശീയമായിരുന്നില്ലെന്നും എ. സി. ദാസ് അദ്ദേഹത്തിന്റെ Rig Vedic India എന്ന ഗ്രന്ഥത്തിൽ അഭിപ്രായപ്പെട്ടിരിക്കുന്നു, ചലിക്കുക എന്നൎത്ഥമുള്ള ധാതുവിൽനിന്നു ആൎയ്യപദം ഉണ്ടായതാണ്. സായനൻ 'ഗന്തവ്യൻ' എന്നൎത്ഥം കൊടുത്തിരിക്കുന്നു. ഈശ്വരജ്ഞാനമാകുന്ന പ്രകാശത്തിന്നുവേണ്ടി ശ്രമിക്കുന്നവനാണ് ആൎയ്യൻ. ദസ്യുക്കളെ (തമോഗുണപ്രധാനിക



digitized by www.sreyas.in

ങ്ങൾ) നശിപ്പിച്ച് ആര്യന് ജ്യോതിസ്സ നല്കുന്നുവെന്ന് മരുത്തുകളെ സ്തുതിക്കുന്നു. (''ജ്യോതിശ്ചക്രുധുരാര്യ്യായ'') ഇന്ദ്രനും ആര്യന്നു് ജ്യോതിസ്സ് നല്കുന്നു; (''അപാവൃണോ ജോതിരാര്യ്യായ'') അഗ്നി (''ഉരു ജ്യോതിർജനയന്നാര്യായ'') ആര്യന്മാരുടെ അഗ്രത്തിൽ ജ്യോതിസ്സുണ്ട്. (''പ്രജാ ആര്യാജോതിരഗ്രാഃ'') ഇതു്–ദൈവീജ്ഞാനമാകുന്ന പ്രകാശം. വേദത്തിൽ ആര്യന്മാരും ദസ്യുക്കളും തമ്മിലുള്ള യുദ്ധം രണ്ട് ഭിന്നവംശക്കാർ തമ്മിലുള്ള യുദ്ധമല്ല, സാത്വികഗുണങ്ങളും തമോഗുണങ്ങളും തമ്മിൽ നടക്കുന്ന ആന്തരീയ യുദ്ധമാണ്.

## യജുർവ്വേദം

നാലു വേദങ്ങൾക്കും ഭാഷ്യം എഴുതിയ സായനാചാര്യർ യജുർവ്വേദത്തിന്നാണ് ആദ്യം ഭാഷ്യം എഴുതിയത്; അതിന്നുശേഷമാണ് ഋഗ്വേദത്തിനു ഭാഷ്യം എഴുതിയത്. വേദങ്ങളിൽ പ്രാധാന്യം അർഹിക്കുന്നത് ഋഗ്വേദമാണെന്നു് അദ്ദേഹം സമ്മതിക്കുന്നു. എന്നാൽ അതു് ബ്രഹ്മയജ്ഞത്തിന്നും ജപയജ്ഞത്തിന്നും ആണ് പ്രയോജനപ്പെടുന്നതെന്നും യജ്ഞകർമ്മത്തിന്നാവശ്യമായിട്ടുള്ളത് യജുർവ്വേദമാണെന്നും അതുകൊണ്ടാണ് അതിന്നു് ആദ്യം ഭാഷ്യം എഴുതിയതെന്നും വിമർശകന്മാക്കു മറുപടി നല്കിയിരിക്കുന്നു. യജുർവ്വേദത്തിലുള്ളത് യജുസ്സുകളാണ്. ഇവയെപ്പററി മുമ്പൊരദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട്. യജുർവ്വേദീയമന്ത്രങ്ങളുടെ സ്വരൂപം കാണിക്കുവാൻ വേണ്ടി ചില യജുസ്സുകൾ ഇവിടെ ഉദ്ധരിക്കുന്നു.

''ഓം ഇഷേത്വോർജേ ത്വാ വായവസ്ഥ ദേവോ വഃ സവിതാ പ്രാർപയതു! ശ്രേഷ്ഠതമായ കർമ്മണ ആപ്യായദ്ധ്വമഘ്ന്യാ ഇന്ദ്രായ ഭാഗം പ്രജാവതീ രമനീ വാ അയക്ഷ്മാ മാവസ്തേന ഈശത മാഘശംസോധ്രുവാ അസ്മിൻ ഗോപതൌ സ്യാത ബഹ്വീര്യജമാനസ്യ പശൂൻ പാഹി''. (1–1)

(പരമേഷ്ഠീ പ്രജാപതിഃ ഋഷിഃ!! സവിതാ ദേവതാ സ്വരാട്!! ബൃഹതീ ഛന്ദഃ!!)

അല്ലയോ മനുഷ്യരെ, ഈ സവിതാവായ (സകല ജഗദുൽപാദകനും സൎവ്വൈശ്വര്യ്യവാനുമായ) ദേവൻ (സൎവ്വസുഖദാതാവ്) നിങ്ങളുടെയും നമ്മുടെയും പ്രാണേന്ദ്രിയാദികളെ ശ്രേഷ്ഠതമങ്ങളായ കർമ്മങ്ങളെ പ്രാപിപ്പിക്കട്ടെ. ഭഗവാനെ, അന്നത്തിന്നും വിജ്ഞാനത്തിന്നും ഞങ്ങൾ ഭവാനെ ആശ്രയിക്കുന്നു. ഒരിക്കലും ഹിംസി



digitized by www.sreyas.in

ക്കാൻ പാടില്ലാത്തവയായ ഗോക്കരം വദ്ധിക്കട്ടെ. ധനവും സുഖ വും വദ്ധിക്കേണ്ടതിലേക്ക് ഗോക്കൾക്ക് ക്ഷയമോ രോഗമോ ഇ ല്ലാതെ ധാരാളം പശുക്കുട്ടികളുണ്ടാകട്ടെ. ഞങ്ങളുടെ ഇടയിൽ ഒരു തസ്കരനോ പാപകർമ്മംചെയ്യുന്നവനോ ഇല്ലാതാകട്ടെ. രാജ്യം ഭരി ക്കുന്ന ആളും ഗോക്കളുടെ പതിയും എപ്പോഴും ഇവ കയ്വശംവെച്ചു കൊണ്ടിരിക്കട്ടെ. പുണ്യവാന്മാരുടെ ധനത്തേയും ഗോക്കളേയും സന്തതികളേയും രക്ഷിക്കേണമേ.

''ഓം വേദാഹമേതം പുരുഷം മഹാന്തം ആദിത്യവർണം ത മസഃ പരസ്താൽ! തമേവ വിദിത്വാതിമൃത്യുമേതി നാന്യഃ പന്ഥാ വിദ്യതേഽയനായ (31–18)

അപരോക്ഷാനുഭൂതിയെ ഋഷി വിവരിക്കുകയാണ്. തമസ്സി ന്റെ അപ്പുറത്ത് ആദിത്യവർണ്ണനായ മഹാനായ പുരുഷനെ ഞാനറി യുന്നു. ഭൌതികലോകത്തെയാണ് തമസ്സെന്നു പറഞ്ഞിട്ടുള്ളതു്. സർവ്വേശ്വരന്റെ സാക്ഷാല്ക്കാരമാകുന്ന ചിൽപ്രകാശമാണ് ആദിത്യ വർണ്ണനായ മഹാപുരുഷൻ. ആ മഹാപുരുഷനെ അറിഞ്ഞാൽ മാ ത്രമേ മൃത്യുവിനെ കടക്കുവാൻ (ജയിക്കുവാൻ) സാധിക്കുകയുള്ളു. അ തിന്നു വേറെ യാതൊരു മാർഗ്ഗവുമില്ല.

''ഓം തദേവാഗ്നിഃ തദ് ആദിത്യഃ തദ് വായുഃ തദ് ഉ ചന്ദ്ര മാഃ! തദ് ഏവ ശുക്രഃ, തദ് ബ്രഹ്മ താ ആപഃ, സഃ പ്രജാപതിഃ!!'' പരമസത്തയെ 'തദ്' എന്ന നപുംസകലിംഗത്തിലാണ് നിർദ്ദേശി ച്ചിട്ടുള്ളത്. അതു (പരമസത്യം) തന്നെയാണ് അഗ്നി; അതുതന്നെ യാണു ആദിത്യൻ; അതുതന്നെയാണു വായു; അതുതന്നെയാണു ചന്ദ്ര മസ്സ്; അതുതന്നെയാണു ശുക്രൻ; അതുതന്നെയാണു ബ്രഹ്മം; ജലവും അതുതന്നെയാണ്. (32–1)

''ഓം വിശ്വതശ്ചക്ഷുഃ ഉത വിശ്വതോ മുഖോ വിശ്വതോ ബാ ഹുഃ ഉത വിശ്വതസ്പാൽ| സമ്പാഹുഭ്യാം ധമതി സംപതത്രൈഃ ദ്യാ വാ ഭൂമീ ജനയൻ ദേവ ഏകഃ!!'' (17–19)

വിശ്വകർമ്മാവിന്ന് (സർവ്വസൃഷ്ടികർത്താവിന്നു്) എല്ലായിട ത്തും കണ്ണുണ്ട്; എല്ലായിടത്തും മുഖവുമുണ്ട്; എല്ലായിടത്തും ബാ ഹുക്കളുണ്ട്; എല്ലായിടത്തും പാദങ്ങളുണ്ട്. ഏകനായ ആ ദേവൻ ദ്യോവിനേയും ഭൂമിയേയും ഉണ്ടാക്കി; കരങ്ങളെ ചിറകുകളെന്ന പോലെയാക്കി രണ്ടിനേയും ധരിക്കുന്നു.



digitized by www.sreyas.in

ഓം അദിതിർദ്യൗഃ അദിതിരന്തരീക്ഷം
അദിതിഃ മാതാ സപിതാ സപുത്രഃ
വിശ്വേദേവാഃ അദിതിഃ പഞ്ചജനാഃ
അദിതിഃ ജാതം അദിതിഃ ജനിത്വം; (25–23)

സർവ്വേശ്വരനെ അദിതി എന്ന പേരിൽ സ്ത്രീയായി വിവരിച്ചിരിക്കുന്നു. ദ്യോവും അന്തരീക്ഷവും മാതാവും പിതാവും പുത്രനും വിശ്വദേവന്മാരും പഞ്ചജനവും ജനിച്ചതും ജനിക്കുവാൻ പോകുന്നതും എല്ലാം അദിതിയാണ്.

യജുർവ്വേദത്തിന്ന് ശുക്ലയജുർവ്വേദമെന്നും കൃഷ്ണയജുർവ്വേദമെന്നും രണ്ടു വിഭാഗമുണ്ടെന്നു മുമ്പെ പറഞ്ഞിട്ടുണ്ട്. കൃഷ്ണയജുർവ്വേദത്തിന് തൈത്തിരീയ സംഹിതയെന്നും പറയും. ശുക്ലയജുർവ്വേദത്തിന് വാജസനേയീ സംഹിതാ എന്നും പറയും.

## സാമവേദം

ഉദ്ഗാതാ എന്ന പുരോഹിതനാണ് സാമം ഗാനം ചെയ്യുന്നത്. ഗാനം ദേവന്മാർക്കും പ്രീതികരമാണ്; അതുകൊണ്ടാണ് മന്ത്രങ്ങൾ ഗാനരൂപത്തിലായി സാമവേദം ഉണ്ടായതു്. സാമവേദത്തിലെ മിക്ക മന്ത്രങ്ങളും ഋഗ്വേദത്തിലുള്ളവയാണ്. ചില മന്ത്രങ്ങൾ ഇവിടെ ഉദ്ധരിക്കാം.

''അഗ്ന ആയാഹി വീതയേ ഗൃണാനോ ഹവ്യദാതയേ! നി ഹോതാ സത്സി ബർഹിഷി. (1–1)

അല്ലയോ, അഗ്നേ! വന്നാലും. ഹവ്യം സമർപ്പിക്കാൻ സ്തുതിയോടുകൂടി വന്നാലും; പവിത്രമായ കുശയുടെമേൽ ഇരുന്നാലും; ഇതിന്നു സമമായ ഋഗ്വേദമന്ത്രം 6–16–10-ാമത്തേത് താഴെ കൊടുത്തപോലെയാണ്.

ഓം അരാത ഇന്ദ്രശ്രവസേ ഗമേ രശ്മുരത്വാവതഃ അരാ ശക്രപരേ മണി (1–209) സർവ്വശക്തനായ പരമേശ്വര, ഭവാന്റെ മഹിമാവിൽ ഭവാനെ സമീപിക്കുവാൻ ഞങ്ങൾക്ക് കഴിവുണ്ടാകേണമേ. ഭവാന്ന് സമമായി ആരുമില്ല. ഞങ്ങൾ സർവ്വദാ ഭവാനെ ശരണം പ്രാപിക്കുന്നു, അഭ്യർത്ഥിക്കുന്നു. സമം=ഒന്നുതന്നെ എന്ന പദത്തിൽനിന്നാണ് സാമം എന്ന വാക്കുണ്ടായത്. ജ്ഞാനയോഗ



digitized by www.sreyas.in

ത്തെയാണ് സാമവേദം പ്രതിനിധീകരിക്കുന്നത്. അതുകൊണ്ടുതന്നെയാണ് ഭഗവാൻ ഗീതയിൽ ''വേദാനാം സാമവേദോ ƒസ്മി'' എന്നു പറഞ്ഞിട്ടുള്ളത്.

## അഥർവവേദം

അഥർവ്വം എന്ന പദത്തിൻെറ അർത്ഥം ''ന ഥർവ്വതി = ന ചലതി; ഇളക്കമില്ലാത്തതു് എന്നാണു്. യാതൊരു ചാഞ്ചല്യവുമില്ലാതെ ഏകതത്വത്തിലേക്കു് പോകുവാൻ യത്നിക്കുന്നവൻ എന്നു് സാരം. ഇതിന്നു് അഥർവ്വാംഗിരസ്സ് എന്നും പറയാറുണ്ടു്. അഥർവ്വൻ, അംഗിരസ്സ് ഈ ഋഷിമാരുടെ ഗോത്രക്കാർ ദർശിച്ച മന്ത്രങ്ങളായതുകൊണ്ടാണ് ഈ പേർ സിദ്ധിച്ചതു്. അഥർവ്വവേദം ആദികാലത്തു് വേദങ്ങളിൽ ഉൾപ്പെടുത്തിയിരുന്നില്ലെന്നും പിന്നീടാണു് ആ വേദംകൂടി വേദങ്ങളിൽ പെടുത്തി നാലുവേദങ്ങളായതല്ലെന്നും അതിന്നു തെളിവ് വേദത്തിന്നു് ത്രയി എന്ന പര്യായപദം ഉണ്ടെന്നുള്ളതാണെന്നും ചിലക്കു് അഭിപ്രായമുണ്ടു്. 'ത്രയി' എന്ന പേർ വന്നതു് മന്ത്രങ്ങൾ പദ്യത്തിലും ഗദ്യത്തിലും പാടാനുള്ളവയായി ഉള്ളതുകൊണ്ടാണെന്നാണ് അതിന്നുള്ള മറുപടി. എന്നാൽ യജുർവ്വേദത്തിലെ ഒരു മന്ത്രത്തിൽ അഥർവ്വവേദവും മററു മൂന്നു വേദങ്ങളോടൊപ്പമുണ്ടായതാണെന്നു കാണുന്നുണ്ടു്.

> ''തസ്മാദ്യജ്ഞാത്സർവ്വഹുത ഋചഃ സാമാനി ജജ്ഞിരെ
> ഛന്ദാംസി ജജ്ഞിരേ തസ്മാദ്യജുസ്തസ്മാദജായത.'' (31–7)

ഇതിൽ 'ഛന്ദാംസി' എന്ന പദത്തിന്നു് അഥർവ്വവേദം എന്നാണു് സായനനും സ്വാമി ദയാനന്ദസരസ്വതിയും അർത്ഥം കൊടുത്തിട്ടുള്ളതു്. അഥർവ്വവേദത്തിൽത്തന്നെ ഇതിനെപ്പററി ഇങ്ങിനെ പറഞ്ഞിരിക്കുന്നു.

''യസ്മാദൃചോ അപാതക്ഷൻ യജുര്യസ്മാദപാകഷൻ| സാമാനി യസ്യ ലോമാന്യഥർവ്വാംഗിരസോ മുഖം| സ്കംഭം തം ബ്രൂഹി കതമഃസ്വിദേവ സഃ'' ഈ മന്ത്രത്തിൽ അഥർവ്വാംഗിരസ്സു പരബ്രഹ്മത്തിൻെറ മുഖമാണെന്നാണ് സൂചിപ്പിച്ചിട്ടുള്ളതു്. യാജ്ഞവല്ക്യമഹർഷി മൈത്രേയിയോടു് '' ഹേ! മൈത്രേയി, മഹതഭൂകാശാദപി ബൃഹതഃ പരമേശ്വരസ്യൈവ സകാശാൽ ഋഗ്വേദാദി വേദചതുഷ്ടയം നിശ്വസിതം'' എന്നു് പറഞ്ഞിട്ടുള്ളതിൽനിന്നു് വേദങ്ങൾ നാലാണെന്നു വ്യക്തമാകുന്നുണ്ടു്.



digitized by www.sreyas.in

പാശ്ചാത്യപണ്ഡിതന്മാരും അവരെ പിന്തുടൎന്ന പൗരസ്ത്യപണ്ഡിതന്മാരും ഈ വേദത്തെ കുറെ നിസ്സരിച്ചിട്ടാണുള്ളതു്. ഈ വേദത്തിൽ മാരണം, വശീകരണം, മുതലായവയ്ക്കുള്ള മന്ത്രങ്ങളും ചില ഔഷധങ്ങളും മററുമാണുള്ളതെന്നും ഉന്നതാശയങ്ങളോ ഗാഢമായ തത്വവിചാരമോ ഇല്ലെന്നും അവരിൽ പലരും അഭിപ്രായപ്പെടുന്നു. ഈ അഭിപ്രായം ശരിയല്ല. ഈ വേദത്തിലും ഋഗ്വേദത്തിലെന്നപോലെ, അത്ര ധാരാളമില്ലെങ്കിലും, ആധ്യാത്മികങ്ങളും തത്വചിന്താദ്യോതകങ്ങളുമായ വളരെ സൂക്തങ്ങൾ ഗദ്യത്തിലും പദ്യത്തിലും ഉണ്ടു്. രാജസ്ഥാൻ ഗവൎണ്ണരായിരുന്ന ആളും നല്ല സംസ്കൃതപണ്ഡിതനും തികഞ്ഞ ദേശാഭിമാനിയുമായിരുന്ന ശ്രീ സമ്പൂൎണ്ണാനന്ദൻ ഇങ്ങിനെ എഴുതിയിരിക്കുന്നു. ''അഥൎവ്വവേദത്തിൽ ആത്മീയമായ ഉന്നതതത്വങ്ങളും യോഗം, വേദാന്തം എന്നിവയെക്കുറിച്ചു് വിശിഷ്ടാശയങ്ങളും ഉൾക്കൊള്ളുന്ന ഒട്ടേറെ സൂക്തങ്ങൾ ഉൾക്കൊള്ളുന്നുണ്ടെന്നാണു് എൻെറ വിശ്വാസം. അതിലെ പൃഥിവീസൂക്തം ദേശാഭിമാനം തുളുമ്പുന്ന ഒന്നാംതരം സാഹിത്യമാണു്.'' ഈ വേദത്തിൽ വളരെ ഔഷധങ്ങളുടെ പേരുകൾ ഉണ്ടു്. ഔഷധപ്രയോഗത്തോടുകൂടി മന്ത്രവും പ്രയോഗിക്കുന്നുണ്ടു് എന്നുള്ളതുകൊണ്ടു് എന്താണു് ദോഷം? നല്ല സിദ്ധിയുള്ള വളരെ മരുന്നുകളുണ്ടു്. അതുകൊണ്ടു് അതു് ഒരു വേദമാകാതിരിക്കുന്നില്ല. പരസ്യമായ ബലപ്രയോഗം ആജ്ഞാപിക്കുന്ന മതഗ്രന്ഥങ്ങളുണ്ടല്ലോ. അങ്ങിനെയിരിക്കെ ശത്രുവിനാശത്തിനു മന്ത്രപ്രയോഗം വിധിച്ചതിൽ തെററു പറഞ്ഞുകൂടാ. ആ മന്ത്രങ്ങൾ നിഷ്ഫലങ്ങളാണെങ്കിൽ യാതൊരു ദോഷവുമില്ല, സിദ്ധിപ്രദങ്ങളാണെങ്കിൽ അവയ്ക്കു് പരിഹാരമാൎഗ്ഗങ്ങളുണ്ടു്. കൂടാതെ പരസ്യമായ ബലപ്രയോഗം കൊണ്ടുള്ള ഹിംസയേക്കാൾ കുറെ ഭേദമല്ലേ? ഈ വേദത്തിൽ പല ശാസ്ത്രങ്ങളുടേയും ബീജം കാണുന്നതാണു്. എല്ലാ ശാസ്ത്രങ്ങളുടേയും ബീജം കാണാൻ സാധിക്കുമെന്നു പറയുന്നതു് അതിശയോക്തിയായിരിക്കാം.

അഥൎവ്വവേദത്തിലെ വ്രാത്യകാണ്ഡം എടുത്തുപറയേണ്ടുന്ന ഒന്നാണു്. അതിൻെറ ശരിയായ അൎത്ഥം മിക്ക പണ്ഡിതന്മാൎക്കും വ്യക്തമായിട്ടില്ല. ശ്രീ സമ്പൂൎണ്ണാനന്ദൻ അതിന്നു് ഒരു വ്യാഖ്യാനം എഴുതീട്ടുണ്ടു്. അഥൎവ്വവേദത്തിന്നു് ശരിയായ ഒരു വ്യാഖ്യാനം ഉണ്ടായിക്കഴിഞ്ഞിട്ടില്ല. സായനഭാഷ്യം തൃപ്തികരമല്ല. ചില ആൎയ്യസമാജപണ്ഡിതന്മാർ ഒരു വ്യാഖ്യാനമെഴുതീട്ടുണ്ടു്. അതിന്നു പണ്ഡിത സമ്മതി ഇനിയും ലഭിച്ചിട്ടില്ല. സ്വഭാവം മനസ്സിലാക്കാൻ വേണ്ടി ചില മന്ത്രങ്ങളെ ഇവിടെ ഉദ്ധരിക്കുന്നു.



digitized by www.sreyas.in

ചഞ്ചലമായ മനസ്സിനെ ജപധ്യാനാദി സമയത്ത് സ്ഥിരീകരിക്കാൻ സഹായിക്കുന്ന മന്ത്രങ്ങളാണിവ.

1. ''ഓം പ്രാചീ ദിഗഗ്നിരധിപതിരസിതോ രക്ഷിതാദിത്യാ ഇഷവഃ | തേഭ്യോ നമോ ƒധിപതിഭ്യോ നമോ രക്ഷിതൃഭ്യോ നമ ഇഷുഭ്യോ നമ ഏഭ്യോ അസ്തു | യോƒസ്മാൻ ദ്വേഷ്ടി യം വയം ദ്വിഷ്മഃ വോ ജംഭേ ദധ്മഃ'' (3–57–1)

മനസ്സോട് പറയുകയാണ്. ''നോക്കൂ, സൂര്യൻ ഉദിക്കുകയാണ്.ഇത് കിഴക്കുദിക്കാണ്. സ്വയം പ്രകാശനായ സർവ്വേശ്വരൻെറ (അഗ്നിയുടെ) ദിക്കാണ്, സർവ്വശക്തനാണ്, സർവ്വാധിപതിയാണ്, സർവ്വരക്ഷകനാണ്. ഈ ഭൂമിയിലെ സർവ്വജീവികളും രക്ഷയും വൃദ്ധിയും ആഗ്രഹിക്കുന്നു. അവസ്ഥയ്ക്കൊണ്ട് നമസ്കാരം. അധിപതിക്കായ്ക്കൊണ്ട് നമസ്കാരം. രക്ഷിതാക്കൾക്കായ്ക്കൊണ്ട് നമസ്കാരം. രക്ഷയ്ക്കായിപ്രാർത്ഥിക്കുന്ന എല്ലാ ജീവികളോടും നമുക്ക് അനുഭാവമുണ്ടാകട്ടെ.''

2. ''ഓം ദക്ഷിണാ ദിഗിന്ദ്രോƒധിപതിസ്തിരശ്ചിരാജീ രക്ഷിതാ പിതര ഇഷവഃ | തേഭ്യോ നമോƒധിപതിഭ്യോ നമോ രക്ഷിതൃഭ്യോ നമ ഇഷുഭ്യോ നമ ഏഭ്യോ അസ്തു | യോ ƒസ്മാൻ ദ്വേഷ്ടിയം വയം ദ്വിഷ്മസ്തം വോ ജംഭേ ദധ്മഃ'' (3–27–2)

തെക്കു ദിക്കു നോക്കൂ. ഇതിൻെറ അധിപതി എല്ലാ ധനങ്ങളുടേയും സൽഗുണങ്ങളുടേയും ശക്തികളുടേയും നിയന്താവായ സർവ്വശക്തനായ ജഗദീശ്വരനാണ്. ഈ ഭൂമിയിലെ സർവ്വജീവികളും രക്ഷയും വൃദ്ധിയും ആഗ്രഹിക്കുന്നു.

3. ''ഓം പ്രതീചീ ദിഗ്വരുണോധിപതിഃ പൃദാകൂരക്ഷിതാന്നമിഷവഃ|| തേഭ്യോ നമോ''...(3–27–3)

നോക്കൂ, ഇത് പടിഞ്ഞാറ് ദിക്കാണ്. ഇതിൻെറ അധിപതി ധർമ്മവും അധർമ്മവും വേർതിരിച്ച് നീതി പ്രവർത്തിക്കുന്ന അത്യുന്നതന്യായാധിപതിയായ വരുണസർവ്വേശ്വരനാണ്.......

4. ''ഓം ഉദീചീ ദിക് സോമോƒധിപതിഃ സ്വജോ രക്ഷിതാƒശനിരിഷവ| തേഭ്യോ നമോ''... (3–37–4)

നോക്കൂ, ഇത് ഉത്തരദിക്കാണ്. ഇതിൻെറ അധിപതി അ



digitized by www.sreyas.in

ജനം (സ്വജൻ) സകല ജീവികാംക്ഷം ശാന്തിപ്രദനമായ സർവ്വേ ശ്വരനായ സോമനാണ്.

5. ''ഓം ധ്രുവാ വിഷ്ണുരധിപതിഃ കൽമാഷഗ്രീവോ രക്ഷിതാ വീരുധ ഇഷവഃ! തേഭ്യോ...... (3-27-5)''

നോക്കൂ, താഴെയുള്ള ദിക്കിലേക്ക്. കറുത്ത വൃക്ഷങ്ങളേയും ഔഷധികളേയും രക്ഷിക്കുന്ന സർവ്വവ്യാപിയായ വിഷ്ണുവാണ് അതിന്റെ അധിപതി......

6. ''ഓം ഊർദ്ധ്വാ ദിഗ്ബൃഹസ്പതിഃ ശ്വിത്രോരക്ഷിതാ വർഷമിഷവഃ| തേഭ്യോ...... (3-27-6)''

നോക്കൂ, ഊർദ്ധ്വദേശത്തേക്ക്. ബൃഹസ്പതിയാണ് അതിന്റെ അധിപതി. ശാശ്വതമായ നിയന്താവും രക്ഷകനുമാണ് ബൃഹസ്പതി. വർഷംകൊണ്ട് നമ്മെ അനുഗ്രഹിക്കുന്നു.

വ്രാത്യകാണ്ഡത്തിലെ ഒന്നാമത്തെ സൂക്തമാണ് താഴെ ചേർക്കുന്നത്. വ്രാത്യ എന്ന പദത്തിന്ന് സായനൻ നല്കിയ അർത്ഥം ഉപനയനാദിസംസ്കാരങ്ങൾ ഇല്ലാത്ത ആളാണെന്നും സാധാരണയായി ഗണിക്കപ്പെടാത്ത ഒരാളാണെന്നും പക്ഷെ ഒരു യോഗിയായിത്തീർന്നുവെങ്കിൽ ബഹുമാന്യനാണെന്നുമാണ്. സ്വാമി ദയാനന്ദസരസ്വതി ജനസമൂഹത്തിന്ന് ഗുണംചെയ്യുന്ന ഒരാൾ എന്നാണ് ആ പദത്തിന്ന് അർത്ഥം നല്കിയിട്ടുള്ളത്. ഈശ്വരനെപ്പോലെയുള്ള ഒരാളാണ്. ശ്രീ. സമ്പൂർണ്ണാനന്ദന്റെ അഭിപ്രായത്തിൽ ഈ പദം ഉപയോഗിച്ചതു് ഈശ്വരനെ നിർദ്ദേശിച്ചും യോഗനിഷ്ഠകൊണ്ട് ഈശ്വരസാക്ഷാത്കാരം സിദ്ധിച്ച ആളെ നിർദ്ദേശിച്ചുമാണ്. മുമ്പ് ഭവനരഹിതരായി നടക്കുന്ന യോഗിമാരുണ്ടായി (സാധുക്കൾ). അവർ ഈശ്വരനെ രുദ്രനായിട്ട് ആരാധിച്ചിരുന്നു. യജുർവേദത്തിലെ രുദ്രാധ്യായത്തിൽ രുദ്രന്ന് വ്രാത്യൻ എന്ന സംജ്ഞ കൊടുത്തിട്ടുണ്ട്.

''വ്രാത്യ ആസീദീയമാന ഏവ സപ്രജാപതിഃ
സമൈരയൽ''

വ്രാത്യൻ (പരമാത്മാവ്) സ്പന്ദനനായിരുന്നു. സർവ്വവ്യാപിയായതുകൊണ്ട് ദേശചംക്രമണമല്ല ആന്തരീയമായ ചലനമാണ്. ഈ ചലനം ജ്ഞാനപരമാണ്; ജ്ഞാതൃജ്ഞേയ വ്യത്യാസമില്ലാത്ത ജ്ഞാനമാണ്. പ്രളയകാലത്ത് ജീവന്മാർ അവരുടെ സംസ്കാരങ്ങളോടുകൂടി ഈശ്വരനിൽ പ്രവേശിച്ച് സുഷുപ്തിയിലെന്നപോലെ



digitized by www.sreyas.in

കിടക്കുന്നു. എന്നാൽ കുറെ കഴിയുമ്പോൾ പൂർവ്വസംസ്കാരങ്ങളുടെ ഫലം അനുഭവിക്കാൻ ജനിക്കേണ്ടതായുള്ളതുകൊണ്ട് ഈശ്വരനിൽ സ്പന്ദനമുണ്ടാകുന്നു. ഈശ്വരനെ ഈ അവസ്ഥയിൽ ഹിരണ്യഗർഭനെന്നു പറയുന്നു. ''സർവ്വ ജീവികളുടേയും സംസ്കാരസഞ്ചയത്തിനെയാണ് 'ഹിരണ്യം' എന്നു പറയുന്നത്. പ്രജാപതിയെന്നു പറയുന്നതും ഹിരണ്യഗർഭനെയാണ്. വ്രാത്യൻ സിസൃക്ഷകൊണ്ട് പ്രജാപതിയായിത്തീർന്നു.

''സ പ്രജാപതിഃ സുവർണ്ണമാത്മന്യപശ്യൽ തൽപ്രാജനേയൽ''

ആ പ്രജാപതി തന്നിൽ ഹിരണ്യത്തെ ദർശിച്ചു; അതിനെ ജനിപ്പിച്ചു. സ്വർണ്ണംകൊണ്ട് പലമാതിരി ആഭരണങ്ങളും ഉണ്ടാക്കുന്നതുപോലെ പ്രജാപതി ഈ സംസ്കാരസഞ്ചയംകൊണ്ട് ഈ കാണുന്ന വിശ്വത്തെ സൃഷ്ടിച്ചു.

''തദേകമഭവേൽ, തല്ലലാമമഭവത്, തന്മഹദഭവൽ. തജ്ജ്യേഷ്ഠമഭവൽ, തദ്ബ്രഹ്മാ ƒ ഭവൽ, തത്തപോ ƒ ഭവൽ, തദ്സത്യമഭവൽ, തേനപ്രാജായത''

പ്രജാപതിയുടെ കർമ്മത്തെ സ്തുതിക്കുകയാണ്, ഒരേ ഒരു പ്രജാപതിയിൽനിന്നാണ് ഈ വിശ്വം മുഴുവൻ ഉണ്ടായത്. നാനാത്വമെല്ലാം ഏകമാണ്, അത് സുന്ദരമായി, അത് മഹത്തായി, അതു ജ്യേഷ്ഠമായി, അത് ബ്രഹ്മമായി (ബ്രഹ്മാവായി); അത് തപസ്സായി അത് സത്യമായി, അതിൽക്കൂടി ഇത് സൃഷ്ടമായി. വിശ്വത്തിന്നു മുമ്പേ ഉള്ളതുകൊണ്ട് പ്രജാപതി ജ്യേഷ്ഠമായി. പ്രജാപതിയാണ് ബ്രഹ്മാവ് (സ്രഷ്ടാവ്). അന്തസ്ഥമായ സംസ്കാരത്തിൻെറ ചലനമാണ് തപസ്സ്. തപസ്സിൽനിന്നു ഋതവും (വിശ്വത്തിൻെറ നിയമാകങ്ങളായ ശാശ്വതനിയമങ്ങൾ) സത്യവും (ധാർമ്മികപരമാർത്ഥം) ഉണ്ടായി. അങ്ങിനെ വിശ്വം സൃഷ്ടമായി.

''സോ ƒ വർദ്ധത. സമഹാനഭവൽ. സമഹാദേവോ ƒ ഭവൽ.''

അവൻ വർദ്ധിച്ചു (വലുതായി) മഹാനായി, മഹാദേവനായി (വിരാട്). പുരുഷസൂക്തത്തിൽ വിരാട്ടിനെപ്പററിപ്പറയുന്നത് അവൻ വിശ്വത്തെ എല്ലാ ഭാഗത്തും സ്പർശിച്ച് 10 അംഗുലം കടന്നുനില്ക്കുന്നുവെന്നാണ്. അതായത് വിശ്വാതീതനാണ്. അതേ സൂക്തത്തിൽത്തന്നെ ഈ വിശ്വം മുഴുവനും പ്രജാപതിയുടെ കാലംശം മാത്രമാണെന്നും ബാക്കി മുഴുവനും അനശ്വരമായ ദിവ്യലോകത്തിലാണെന്നും പറഞ്ഞിരിക്കുന്നു. ദേവന്മാരുടേയും ദേവനായതുകൊണ്ട് വ്രാത്യൻ മഹാദേവനാണ്.



digitized by www.sreyas.in

''സദേവാനാമീശാം പഠൈയ്യൽ ƒസ ഈശാനോ ƒഭവൽ''

ആ വ്രാത്യൻ സകല ദേവന്മാരുടേയും ഈശ്വരനായി; സർവ്വശക്തികളേയും സർവ്വവിദ്യകളേയും വ്രാത്യൻ നിയന്ത്രിക്കുന്നു. വിദ്യകളെന്നു പറഞ്ഞാൽ സർവ്വപ്രകാരേണയുള്ള ശക്തികളാകുന്ന ദേവതകളാണ്. ''അവനെ ഭയപ്പെട്ട് കാററു വീശുന്നു, സൂര്യൻ ഉദിക്കുന്നു'' എന്ന് ശ്രുതിപറയുന്നു.

''സ ഏകവ്രാത്യോ ƒഭവൽ സ ധനുരാദത്ത തദേതേന്ദ്രധനുഃ''

അവൻ വ്രാത്യരിൽവെച്ച് ഏകവ്രാത്യനായി. എല്ലാ യോഗികളും ഇന്ദ്രിയാതീതരായതുകൊണ്ട് വ്രാത്യരാണ്. സൃഷ്ടിയുടെ ആരംഭത്തിൽ മനുഷ്യർക്ക് ഉപദേശം നല്കാൻ ഉണ്ടായവരാണ് അവർ; എന്നാൽ ഈശ്വരൻ സർവ്വോന്നതനായ വ്രാത്യനായതുകൊണ്ട് ഏകവ്രാത്യനായി. അവൻ ധനുസ്സെടുത്തു. അതു് ഇന്ദ്രന്റെ ധനുസ്സാണ്. ധനുസ്സ് ബലത്തിന്റെ പ്രതീകമാണ്. ഇന്ദ്രധനുസ്സ് സർവ്വശക്തികളുടേയും സമുച്ചയത്തിന്റെ പ്രതീകമാണ്. ഋഗ്വേദം 10-ാം മണ്ഡലത്തിൽ 125-ാം സൂക്തത്തിൽ ''വേദത്തിന്റെ ശത്രുക്കളെ അസ്ത്രങ്ങൾകൊണ്ട് നശിപ്പിക്കുവാൻ ഞാൻ രുദ്രന് ധനുസ്സ് കൊടുത്തിരിക്കുന്നു'' എന്നു പറഞ്ഞിട്ടുണ്ട്. രുദ്രൻ എന്നത് സർവ്വേശ്വരന്റെ പര്യായപദമാണ്. ഇന്ദ്രന്റെ ധനുസ്സ്സർവ്വേശ്വരന്റെ ധനുസ്സിന്റെ ഒരു ചെറിയ ഭാഗം മാത്രമാണ്. ഈ വിശ്വത്തെ ശാശ്വതനിയന്ത്രണങ്ങളിൽനിന്ന് വ്യതിചലിക്കാതെ നിർത്തുന്നത് ഈശ്വരശക്തിയാണ്. എല്ലാ ഭരണകർത്താക്കളുടെയുംഅധികാരത്തിന്റെ മൂലവും സാധുത്വവും ഏകവ്രാത്യനായ ഈ രുദ്രന്റെ ധാർമ്മികദണ്ഡനീതിയാണ്.

''നീലമസ്യോദരം ലോഹിതം പൃഷ്ഠം''

അവന്റെ മുൻഭാഗം നീലവർണ്ണവും പൃഷ്ഠഭാഗം രക്തവർണ്ണവും ആകുന്നു. ആദിശക്തി, ''ജ്ഞാനശക്തി, ക്രിയാശക്തി, ഇച്ഛാശക്തി'' ഇവയുടെ സമുച്ചയമാണ്. ഈ മൂന്നു ശക്തികളാണ് ദൃശ്യലോകത്തിൽ സത്വരജസ്തമോ ഗുണങ്ങളായിത്തീരുന്നത്. മൂന്നു ശക്തികളും മൂന്നു ഗുണങ്ങളും എപ്പോഴും സമ്മിശ്രമായിരിക്കുന്നതുകൊണ്ട് ഇച്ഛാശക്തി തമോഗുണപ്രധാനമായ നീലവർണ്ണമായും ക്രിയാശക്തി രജോഗുണപ്രധാനമായ രക്തവർണ്ണമായും ഉണ്ടായിരിക്കെ, സത്വഗുണപ്രധാനമായ ജ്ഞാനശക്തി ഈ വർണ്ണങ്ങളുടെ മദ്ധ്യത്തിൽ ശുക്ലവർണ്ണമായി അന്തർഭവിച്ചുകിടക്കുന്നുണ്ടെന്നു കരുതേണ്ടതാണ്. ത്രിഗുണാത്മികയായ പ്രധാനയെ രക്തശുക്ലനീലവർണ്ണയായിട്ടാണ് ശ്രുതിയിൽ വിവരിച്ചിട്ടുള്ളതു്.



digitized by www.sreyas.in

''നീലേനൈവാപ്രിയം ഭ്രാതൃവ്യം പ്രോർണോതി ലോഹിതേന ദ്വിഷന്തം വിധ്യതീതി ബ്രഹ്മവാദിനോ വദന്തി''.

ഭ്രാതൃൻ അപ്രിയനെ നീലംകൊണ്ട് ആവരണംചെയ്യുന്നു; വിരുദ്ധരെ ലോഹിതംകൊണ്ട് വേധനംചെയ്യുന്നു. ബ്രഹ്മവാദികൾ പറയുന്നു – ഈശ്വരന്ന് അപ്രിയനും ശത്രുവുമില്ല; എല്ലാവരോടും സമനാണ്. പക്ഷെ, ദുഷ്ടന്മാരുടെ മനസ്സിൽ വ്യാമോഹങ്ങളുണ്ടാക്കിയും ദ്രോഹിക്കാനുള്ള കഴിവുകളെ ഇല്ലാതാക്കിയും നശിപ്പിക്കുന്നു. ധാർമ്മികജീവിതം നയിക്കുന്നവർ ഈശ്വരന്റെ മിത്രങ്ങളും അധാർമ്മികന്മാർ വിരുദ്ധരുമാണ്. ബ്രഹ്മവാദികളാണ് ഇങ്ങിനെ അഭിപ്രായപ്പെടുന്നത്. ഈശ്വരന്റെ പ്രവർത്തനങ്ങളുടെ രഹസ്യമറിയുന്നവരാണ് ബ്രഹ്മവാദികൾ.

## ഈശ്വരന്റെ ഏകത്വം

ഽയ ഏതം ദേവം ഏകവൃതം വേദ
ന ദ്വിതീയോ ന തൃതീയശ്ചതുർത്ഥോ നാ ഽപ്യുച്യതേ
ന പഞ്ചമോ ന ഷഷ്ഠഃ സപ്തമോ നാ ഽപ്യുച്യതേ
നാഷ്ടമോ ന നവമോ ദശമോ നാ ഽപ്യുച്യതേ
സ സർവ്വസ്മൈ വിപശ്യതി യച്ച പ്രാണതി യച്ച ന
തമിദം നിഗതം സഹഃ സ ഏഷ ഏക ഏകവൃദ്
ഏക ഏവ
സർവ്വം അസ്മിൻ ദേവാ ഏകവൃതോ ഭവന്തി (13–4.)

ഈശ്വരനെ ഏകനായി അറിയുന്നവൻ, രണ്ടാമനായോ, മൂന്നാമനായോ, നാലാമനായോ, അഞ്ചാമനായോ, ആറാമനായോ, ഏഴാമനായോ, എട്ടാമനായോ, ഒമ്പതാമനായോ, പത്താമനായോ അറിയാത്തവൻ, അവൻ എല്ലാം അറിയുന്നു. ആ ഈശ്വരൻ നിശ്വസിക്കുന്നതിന്റേയും നിശ്വസിക്കാത്തതിന്റേയുമെല്ലാം അധ്യക്ഷനാണ്. അവനാണ് പരമേശ്വരൻ; അവൻ ഏകൻ മാത്രമാണ്, മററാരുമില്ല; സർവ്വദേവന്മാരും അവനിൽ ഏകമായ്ത്തീരുന്നു.

ഓം ദ്യൌഃ ശാന്തിരന്തരീക്ഷം ശാന്തിഃ! പൃഥിവീ ശാന്തിരാപഃ ശാന്തിരോഷധയഃ ശാന്തിഃ! വനസ്പതയഃ ശാന്തിഃ! വിശ്വേദേവാഃ ശാന്തിഃ! ശാന്തിരേവശാന്തിഃ! സാമാശാന്തിരേധി! ഓം ശാന്തിഃ ശാന്തിഃ ശാന്തിഃ!!

**സമാപ്തം**



digitized by www.sreyas.in